(Malayalam)

**Pulikkottil Mar Deevannasios Onnamanum**
**1811-le Pradhama Malayalam Bibilum**
(Study)

General Editor:
**Fr. Dr. Joseph Cheeran**



First Published : Nov. 24, 2010

Published by : M. J. D. Publishing House, Kunnamkulam
Cover Design, Typesetting
& Printing : Sophia Print House, Kottayam

**Rs. 100/-**

# പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമനും 1811 – ലെ മലയാളം ബൈബിളും

ജനറൽ എഡിറ്റർ

**ഫാ. ഡോ. ജോസഫ് ചീരൻ**

പ്രസാധനം

**എം. ജെ. ഡി. പബ്ലീഷിംഗ് ഹൗസ്**

**കുന്നംകുളം**

**ഫോൺ: 9495603174**

## ഫാ. ഡോ. ജോസഫ് ചീരൻ

തൃശ്ശൂർ ജില്ലയിൽ പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽ ചീരൻ ഗീവർഗീസ് കശ്ശീശായുടെ പൗത്രനായി 1945 ചിങ്ങം 1-ന് ജനിച്ചു. മാതാപിതാക്കൾ മാത്തപ്പൻ - കുഞ്ഞാത്തിരി. അവിഭക്ത കേരള സർവകലാ ശാലയുടെ ഒന്നാം റാങ്കോടു കൂടി മലയാളം ഭാഷയിൽ വിദ്വാൻ ബിരുദം നേടി. കാലിക്കട്ട് സർവ്വകലാശാലയിൽ നിന്ന് മാസ്റ്റർ ബിരുദം. മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്ന് 'ആധുനിക മലയാള കവിതയിൽ ബൈബിളിന്റെ സ്വാധീനം' എന്ന വിഷയത്തെപ്പറ്റി തയാറാക്കിയ ഗവേഷണപ്രബന്ധത്തിന് പി.എച്ച്.ഡി. ബിരുദം ലഭിച്ചു. തൃശ്ശൂർ സി. എം. എസ്. ഹൈസ്കൂളിലും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിലും അധ്യാപകൻ. 2000 ജൂണിൽ റിട്ടയർ ചെയ്തു.

വൈദികഗുരു യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ. അദ്ദേഹത്തിൽ നിന്ന് വൈദികസ്ഥാനങ്ങൾ സ്വീകരിച്ചു. 1972 മുതൽ കൊച്ചി ഭദ്രാസനത്തിലും 1985 മുതൽ കുന്നംകുളം ഭദ്രാസനത്തിലും വിവിധ ഇടവകകളിൽ സേവനം ചെയ്തു. 2004 ജൂലായ് 1 മുതൽ തൃശൂർ ഭദ്രാസനത്തിൽ ആലായ്ക്കൽ കുളമ്പ്, കാക്കിനിക്കാട് എന്നീ ഇടവകകളിൽ സേവനം ചെയ്തു.

യൂഹാനോൻ മാർ സേവേറിയോസ് ഫൗണ്ടേഷൻ, മാർ ദീവന്നാസ്യോസ് പഠനകേന്ദ്രം, കുന്നംകുളം ക്രിസ്ത്യൻ സ്റ്റഡി സെന്റർ, എറണാകുളം ചർച്ച് ഹിസ്റ്ററി അസോസ്യേഷൻ എന്നിവയുടെ സ്ഥാപക ചെയർമാൻ. സീയോൻ സന്ദേശം, ഇടവകപത്രിക എന്നീ സഭാപ്രസിദ്ധീകരണങ്ങളുടെ സ്ഥാപക ചീഫ് എഡിറ്റർ, രണ്ട് ഡസനിലേറെ ഗ്രന്ഥങ്ങളും ഇരുന്നൂറ്റിഅമ്പതിലേറെ ഗവേഷണലേഖനങ്ങളും പ്രസിദ്ധീകരിച്ചു. മഹാത്മാഗാന്ധി സർവകലാശാലയിൽ റിസർച്ച് ഗൈഡ് ആയും ഓർത്തഡോക്സ് സ്റ്റഡി ബൈബിളിന്റെ മലയാളം പരിശോധകൻ ആയും മലങ്കര ഓർത്തഡോക്സ് ചർച്ച് ഹിസ്റ്ററി അസോസിയേഷൻ പ്രസിഡണ്ടായും പ്രവർത്തി ക്കുന്നു.

യുണൈറ്റഡ് ബോർഡ് ഓഫ് ക്രിസ്ത്യൻ ഹയർ എജുക്കേഷന്റെ ധന സഹായത്തോടെ കേരളത്തിലെങ്ങുമുള്ള ആർക്കൈവ്സുകളിൽ ഗവേഷണപര്യടനം നടത്തി. മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീൽ (1665), മാർ ഈവാനിയോസ് (1685) എന്നിവരുടെ സുസ്താത്തിക്കോനുകൾ, മാർ ബസ്സേലിയോസ് യൽദൊ മഫ്രിയാനയുടെ (1685) പള്ളിക്രമപ്പുസ്തകങ്ങൾ, ഭാരതത്തിലെ പ്രാചീന സെന്റ് തോമസ് ബൈബിൾ, തോമസ് അർക്കദിയാക്കോൻ (ഒന്നാം മാർത്തോമ്മാ) വത്തിക്കാനിലേക്കയച്ച കത്ത്, മാർ അഹത്തള്ളാ (1653) ഗോവയിൽ നിന്ന് ശെമ്മാശന്മാർ വശം കൊടുത്തയച്ച കത്ത്, കാട്ടുമങ്ങാട്ട് കൂറിലോസിന്റെ കുർ ബ്ബാനതക്സ, ഹൂദായ കാനോൻ 18 അക്കം കാനോൻ ആയി വ്യത്യാസപ്പെ ടുത്തുവാൻ റഫ്വർക്ക് ചെയ്ത കാനോൻ, ആർത്താറ്റ് ചെപ്പേട് (പടിയോല) എന്നിങ്ങനെ പൗരസ്ത്യ - പാശ്ചാത്യ സുറിയാനിയിലും കർസോനിയിലും വട്ടെഴു ത്തിലും എഴുതിയ ഒട്ടധികം സഭാചരിത്രരേഖകൾ കണ്ടെടുത്ത് പ്രസിദ്ധീകരിച്ചു.

ഭാര്യ: കെ. വി. ഏലിയാമ്മ (റിട്ട. ഹെഡ്മിസ്ട്രസ്). മകൻ: പ്രസാദ് ചീരൻ, സ്നുഷാ ദീപാ പ്രസാദ്. പൗത്രിമാർ: എൽസാ പ്രസാദ്, ടെസ്സാ പ്രസാദ്.

മകൾ: മേഴ്സി ജോർജ്ജ്, ജാമാതാവ്: ഡോ. പി. ഐ. ജോർജ്ജ്, ദൗഹിത്രർ: ഹിമാ ജോർജ്ജ്, റാണാ പി. ജോർജ്ജ്.

വിലാസം: ചീരൻ ഹൗസ്, കിഴക്കേ അങ്ങാടി, പഴഞ്ഞി, തൃശൂർ ജില്ല. ഫോൺ: 9495603174.

Website: www.mosc.in
E-mail: catholicos@mosc.in
Telephone : 0481-2574323, 2578500
Fax : 0481-2570569

# The Malankara Orthodox Syrian Church
## Catholicate of the East

**Baselios Marthoma Paulose II**
Catholicos of
The Apostolic Throne of
St. Thomas
And Malankara Metropolitan

Catholicate Palace
Kottayam - 686 038
Kerala, India

നവംബർ 18, 2010

# ആശംസ

മലങ്കരസഭയുടെ ആത്മീയ സ്രോതസ്സും, കേരളീയ നവോത്ഥാനത്തിന്റെ പ്രഭവകേന്ദ്രവുമായി പരിലസിക്കുന്ന കോട്ടയം പഴയസെമിനാരിയുടെ സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ തിരുമേനിയുടെ 194–ാം ചരമ വാർഷികവും മലയാളം ബൈബിൾ പിറവിയെടുത്തതിന്റെ 200–ാം വാർഷികവും ആചരിക്കുന്ന ഈ വേളയിൽ പ്രമുഖ ചരിത്രപണ്ഡിതനും പ്രഭാഷകനും എഴുത്തുകാരനുമായ വന്ദ്യ ജോസഫ് ചീരൻ അച്ചന്റെ മഹനീയ നേതൃത്വത്തിൽ "പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമനും 1811–ലെ മലയാളം ബൈബിളും" എന്ന പേരിൽ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ നമുക്ക് അതിയായ സന്തോഷമുണ്ട്.

മലയാള ഭാഷാ പഠനത്തിലും സാഹിത്യത്തിലും സഭാചരിത്രത്തിലും ബഹുമാനപ്പെട്ട അച്ചനുള്ള അഗാധമായ പാണ്ഡിത്യവും ടി മേഖലകളിൽ അച്ചൻ നൽകിയിട്ടുള്ള സംഭാവനകളും വിലമതിക്കാനാവാത്തതാണ്. ബൈബിളിന്റെ മലയാള വിവർത്തനത്തെ സംബന്ധിച്ചും, അതിന്റെ പിന്നിൽ വളരെയധികം പ്രവർത്തിച്ച പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ സംഭാവനകളെപ്പറ്റിയും, കേരള സംസ്കാരത്തിലും മലയാളഭാഷയിലും ഈ വിവർത്തനം ചെലുത്തിയ സ്വാധീനങ്ങളെ സംബന്ധിച്ചും ചരിത്ര വസ്തുതകളുടെ അടിസ്ഥാനത്തിൽ ശാസ്ത്രീയമായി അപഗ്രഥിക്കുന്ന പ്രസ്തുത ഗ്രന്ഥം മലയാള സാഹിത്യത്തിനും ചരിത്രാന്വേഷകർക്കും തീർച്ചയായും ഒരു മുതൽക്കൂട്ടാണ്.

പ്രസ്തുത ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിനായി ഉത്സാഹിച്ച ഏവരേയും പ്രത്യേകിച്ച് ജനറൽ എഡിറ്ററായി പ്രവർത്തിച്ച ജോസഫ് ചീരൻ

അച്ചനെയും നാം അനുമോദിക്കുകയും തുടർന്നും, നൂതനമായ ഇത്തരം ഉദ്യമങ്ങൾക്ക് സർവ്വശക്തൻ കൂടുതലായി നിങ്ങളേവരേയും ഉപയോഗിക്കുകയും ചെയ്യട്ടെ എന്ന് പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു.

**ബസ്സേലിയോസ് മാർത്തോമ്മാ**
**പൗലോസ് ദ്വിതീയൻ**



# അവതാരിക

## ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ

മലയാള ഭാഷയ്ക്കും കേരള സംസ്കാരത്തിനും വി. വേദപുസ്തകത്തിന്റെ മലയാള പരിഭാഷ നൽകിയിരിക്കുന്ന സംഭാവനകൾ എത്രമാത്രമെന്ന് പറയേണ്ടതില്ലല്ലൊ. 1811-ൽ ഇദംപ്രഥമമായി മലയാള ഭാഷയിൽ ഒരു വേദപുസ്തക തർജ്ജമ ഉണ്ടായതിന് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ വഹിച്ച പങ്ക് വളരെ വലുതാണ്. കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും (പിന്നീട് ജോസഫ് മാർ ദീവന്നാസ്യോസ് - ഓർത്തഡോക്സ് സെമിനാരി സ്ഥാപകൻ) കായംകുളം ഫീലിപ്പോസ് റമ്പാനും ആയിരുന്നു ആയതിന്റെ അമരക്കാർ. പ്രസ്തുത വേദപുസ്തക പ്രസിദ്ധീകരണത്തിന്റെ ഇരുന്നൂറാം വാർഷികത്തിലേക്ക് പ്രവേശിക്കുന്ന സന്ദർഭത്തിൽ സഭാജ്യോതിസ്സ് പുലിക്കോട്ടിൽ തിരുമേനിയുടെ 194-ാം ഓർമ്മപ്പെരുന്നാളിൽ "പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമനും 1811-ലെ മലയാളം ബൈബിളും" എന്ന പേരിൽ ഒരു ഗവേഷണ ഗ്രന്ഥം ഉണ്ടാകണമെന്ന് ആഗ്രഹിച്ചതിന്റെ ഫലമാണ് ഈ ഗ്രന്ഥം.

'ആധുനിക മലയാള കവിതയിൽ ബൈബിളിന്റെ സ്വാധീനം' എന്ന വിഷയത്തിൽ ഗവേഷണ പഠനം നടത്തി പി.എച്ച്.ഡി. സമ്പാദിച്ചിട്ടുള്ള ബ. ഡോ. ജോസഫ് ചീരനച്ചൻ (റിട്ട. പ്രൊഫ. യു. സി. കോളജ്, ആലുവാ) മലങ്കര സഭാചരിത്രത്തിൽ പൊതുവെയും പുലിക്കോട്ടിൽ തിരുമേനിമാരുടെ കാലഘട്ടത്തിലെ സഭാചരിത്രത്തിൽ പ്രത്യേകിച്ചും അനേകം പഠനങ്ങൾ നടത്തിയിട്ടുള്ള പണ്ഡിതനാണ്. ഈ ഗ്രന്ഥത്തിന്റെ ശില്പി അദ്ദേഹമാണെന്ന കാര്യം അഭിമാനത്തോടെ ഓർക്കുന്നു. തന്റെ തനതായ - അദ്വിതീയ - ശൈലിയിൽ സുന്ദരമായി കോർത്തെടുത്ത മറ്റൊരു രത്നമാലയാണ് ഈ ഗ്രന്ഥം.

'കണ്ടനാട് ഗ്രന്ഥവരി'യിലൂടെ അനേകം ചരിത്ര യാഥാർത്ഥ്യങ്ങളെ വെളിച്ചത്തുകൊണ്ടുവരുവാൻ സാധിച്ചതിൽ ആ ഗ്രന്ഥത്തിന്റെ വ്യാഖ്യാതാവായ ബ. ഡോ. ചീരനച്ചനോടൊപ്പം പ്രസാധകൻ എന്ന നിലയിൽ എനിക്കും പങ്കു വഹിക്കുവാൻ സാധിച്ചതിൽ ഞാൻ വിനയപൂർവ്വം ആഹ്ലാദിക്കുന്നു. ആ ശ്രേണിയിൽ ഉൾപ്പെടുത്താവുന്ന മറ്റൊരു ഗ്രന്ഥമാണിതെന്ന് ഈ ഗ്രന്ഥത്തിന്റെയും പ്രധാന പ്രസാധകൻ എന്ന നിലയിൽ അഭിമാനത്തോടെ പറയട്ടെ.

കേരളത്തിന്റെ സാസ്കാരികവും അദ്ധ്യാത്മികവുമായ നവോത്ഥാനത്തിന് ശക്തമായ അടിത്തറയിട്ട് പ്രവർത്തിച്ചവരാണ് 'സഭാജ്യോതിസ്സ്' പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയും 'സഭാതേജസ്സ്' പുലിക്കോട്ടിൽ

രണ്ടാമൻ തിരുമേനിയുമെന്ന് സഭാചരിത്രം തുറന്നമനസ്സോടെ പഠിക്കുന്ന ആർക്കും എളുപ്പം മനസ്സിലാക്കാം. വേദപുസ്തക വിവർത്തനം, ഇംഗ്ലീഷ് വിദ്യാഭ്യാസം, സെമിനാരി സ്ഥാപനം, സഭയുടെ ആരാധനാ പരിഷ്കരണം, സഭയും മിഷണറിമാരും തമ്മിലുള്ള ആരോഗ്യപരമായ ബന്ധത്തിലൂടെ പുരോഗതി എന്നിങ്ങനെ അനവധി പ്രവർത്തനങ്ങൾ കാഴ്ചവയ്ക്കുവാൻ സഭാജ്യോതിസ്സിന് കഴിഞ്ഞുവെങ്കിൽ സെമിനാരി – സ്കൂൾ സ്ഥാപനങ്ങൾ, പത്രപ്രവർത്തനം, സംഘടനാപ്രവർത്തനം, എക്യുമെനിക്കൽ ബന്ധങ്ങൾ, ഭരണകർത്താക്കളുമായുള്ള സുദൃഢബന്ധം എന്നിങ്ങനെ എണ്ണിയാലൊടുങ്ങാത്ത മേഖലകളിലൂടെ സഭയെയും സമൂഹത്തെയും അതിവേഗം പുരോഗതിയിലേക്ക് നയിക്കുവാൻ സഭാതേജസ്സിന് കഴിഞ്ഞു. ഈ പരിശുദ്ധ പിതാക്കന്മാരുടെ സാരവത്തായ സംഭാവനകളെക്കുറിച്ച് പഠിക്കുകയും ബോധവല്ക്കരണം നടത്തുകയും ഒപ്പം പുതിയ നേതൃത്വത്തെ ക്രിയാത്മകമായി ചിന്തിപ്പിക്കുകയും ചെയ്യുക എന്ന ലക്ഷ്യത്തോടെയാണ് മാർ ഡയനീഷ്യസ് പ്രസിദ്ധീകരണ വകുപ്പ് പ്രവർത്തിക്കുന്നത്.

സമകാലീന രേഖകൾ അനവധി ഉണ്ടായിരുന്നിട്ടും അവയൊന്നും പഠിക്കുവാൻ ശ്രമിക്കാതെ പുലിക്കോട്ടിൽ തിരുമേനിയും വേദപുസ്തക പ്രസിദ്ധീകരണവും തമ്മിൽ യാതൊരു ബന്ധവുമില്ലെന്ന് എഴുതിവച്ചിട്ടുള്ള ഓർത്തഡോക്സ് ചരിത്രകാരന്മാരുണ്ട്. അവിടെയാണ് ബ. ചീരനച്ചനും ചരിത്രാന്വേഷക സംഘവും അനേകം തെളിവുകളോടെ വസ്തുതകൾ നിരത്തി സംസാരിക്കുന്നത്. ഈ ഗ്രന്ഥത്തിന്റെ പഠനത്തിലൂടെയും തുടർ ഗവേഷണങ്ങളിലൂടെയും ഇനിയും ചരിത്രസത്യങ്ങൾ വെളിച്ചം കാണട്ടെ എന്ന് ആശംസിക്കുന്നു.

വി. മലയാള ബൈബിളും തിരുമേനിയും തമ്മിലുള്ള ബന്ധം മാത്രമല്ല ഈ ഗ്രന്ഥത്തിലെ പ്രതിപാദ്യം; പ്രസ്തുത 1811–ലെ ബൈബിൾ വിവർത്തനത്തിന്റെ ഒട്ടനവധി വിശദാംശങ്ങളും അന്നത്തെ ഭാഷ, സാഹിത്യം, സംസ്കാരം എന്നിങ്ങനെയുള്ള വിഷയങ്ങളെക്കുറിച്ചുള്ള ആധികാരിക പഠനവും ഗ്രന്ഥത്തിൽ ഉൾപ്പെടുന്നു.

പുലിക്കോട്ടിൽ തിരുമേനിയും വേദപുസ്തക തർജ്ജമയുംപോലെ തന്നെ കായംകുളം റമ്പാനും ടി വിഷയവും അധികരിച്ചും ഈ കാലയളവിൽ പഠനവും പ്രസിദ്ധീകരണവും ഉണ്ടാകുന്നത് ഏറ്റവും ഉചിതമായിരിക്കും.

സുറിയാനി തക്സായിൽ നിന്നും ഒരു സെദറാ മലയാളത്തിലേക്ക് തർജ്ജമ ചെയ്യപ്പെട്ടതിന്റെ ജൂബിലി ആഘോഷിക്കപ്പെട്ട ഈ കാലത്ത് വി. വേദപുസ്തകത്തിന്റെ ഇരുന്നൂറാം ജൂബിലി ശ്രദ്ധിക്കപ്പെടാതെ

പോകരുത് എന്ന ലക്ഷ്യത്തോടെയാണ് ആയതിന് നാന്ദിയായി ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നത്. വി. ഗ്രന്ഥങ്ങളൊ, പ്രാർത്ഥനകളൊ, ആചാരരീതികളൊ ഏതെങ്കിലും ഒരു മതത്തിന്റെയൊ, രാഷ്ട്രത്തിന്റെയൊ പ്രത്യേക ശാസ്ത്രത്തിന്റെയൊ സ്വന്തമല്ല; അവയ്ക്ക് ആഗോളവും സാർവ്വത്രികവുമായ മാനമാണ് ഉള്ളത്. അതിനാൽ ബൈബിളിന്റെ മലയാള തർജ്ജമ മലങ്കരസഭയുടേതെന്ന് അഹങ്കരിക്കുകയല്ല, പ്രത്യുത ആയതിന് നേതൃത്വം നൽകുവാൻ മലങ്കരസഭാ പിതാക്കമാർക്ക് സാധിച്ചുവെന്ന് ദൈവസന്നിധിയിൽ അഭിമാനിക്കുക മാത്രമാണ് ചെയ്യുന്നത്.

2011 മലയാള വേദപുസ്തകത്തിന്റെ ഇരുന്നൂറാം വാർഷികമായി കേരള സഭകൾ ഒന്നിച്ച് ആഘോഷിക്കുവാൻ ഇടയാകണം. കേരളത്തിനാകമാനം പ്രകാശം നൽകിയ ഈ സംഭവം സംസ്ഥാനതലത്തിലും കേന്ദ്രതലത്തിലും ആഘോഷിക്കപ്പെടണം. കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷിക്കപ്പെടുമ്പോൾ ബൈബിൾ വിവർത്തനം, സെമിനാരി സ്ഥാപനം തുടങ്ങിയ വിഷയങ്ങളിൽ സെമിനാറുകൾ സംഘടിപ്പിക്കപ്പെടണം.

കേരള നവോത്ഥാനത്തിൽ മലങ്കരസഭാ പിതാക്കന്മാർ വഹിച്ചിട്ടുള്ള പങ്കിന്, അറിഞ്ഞൊ അറിയാതെയൊ അർഹിക്കുന്ന ശ്രദ്ധ ലഭിച്ചിട്ടില്ല എന്നത് ഒരു വസ്തുതയാണ്. ഈ അവസ്ഥ മാറ്റിയെടുക്കുന്നതിൽ നാം തന്നെയാണ് താല്പര്യം എടുക്കേണ്ടത്. സഭയും സാംസ്ക്കാരികതയും എന്ന വിഷയത്തിൽ ഗവേഷണ പഠനങ്ങൾ നടക്കുന്നതിന് ഒരു സ്ഥിരം സംവിധാനം അനിവാര്യമായി തീർന്നിരിക്കുന്നു. ആയതിന് ഈ ഗ്രന്ഥം ഒരു ചൂണ്ടുപലകയായി തീരട്ടെ.

ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിന് വിവിധ നിലകളിൽ പ്രവർത്തിച്ച എല്ലാവരോടും ദൈവനാമത്തിൽ കൃതജ്ഞത അറിയിച്ചുകൊണ്ട് പ. പുലിക്കോട്ടിൽ തിരുമേനിമാരുടെ മാദ്ധ്യസ്ഥം യാചിച്ചുകൊണ്ട് ഒരുപാട് പ്രതീക്ഷകളോടെ 'പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമനും 1811-ലെ മലയാളം ബൈബിളും' അനുവാചക ലോകത്തിലേക്ക് അഭിമാനപൂർവ്വം അവതരിപ്പിക്കുന്നു.



കുന്നംകുളം
21-11-2010

# ആമുഖം

മലയാളം ബൈബിളിന് 200 വയസ് തികയുന്ന വർഷമാണ് ഇത്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യ ദശകത്തിൽ സുറിയാനി മൂലത്തിൽ നിന്ന് നടത്തിയ നാല് സുവിശേഷങ്ങളുടെ വിവർത്തനം 1811-ലാണ് ബോംബെ കൊറിയർ പ്രസ്സിൽ നിന്ന് പ്രസിദ്ധീകരിച്ചത്. ചതുരവടിവിൽ അച്ചുകൾ കൊത്തിയുണ്ടാക്കി അച്ചടിച്ച നാലു സുവിശേഷങ്ങൾ കേരള സംസ്ക്കാരത്തെ ഏതൊക്കെ നിലയിൽ പോഷിപ്പിച്ചു എന്ന് ഇനിയും ഫലപ്രദമായി അന്വേഷിക്കപ്പെട്ടിട്ടില്ല. മലയാളഭാഷ, മലയാള കവിത, കേരള സംസ്ക്കാരം എന്നീ മേഖലകളിൽ 1811-ലെ ബൈബിൾ ചെലുത്തിയ വൻസ്വാധീനത്തെപ്പറ്റി കോഴിക്കോട്, കോട്ടയം സർവ്വകലാശാലകളിൽ യഥാക്രമം ഡോ. റോസി തമ്പിയും (1994) ഈ ഗ്രന്ഥകാരനും (1998) സമർപ്പിച്ച പി.എച്ച്.ഡി. ഗവേഷണ പ്രബന്ധങ്ങളിൽ നടത്തിയ അന്വേഷണങ്ങൾ നല്ല ഒരു തുടക്കം എന്ന നിലയിൽ പരാമർശം അർഹിക്കുന്നു. അതിന് ശേഷം ബൈബിൾ കേരളത്തിന്റെ സാംസ്ക്കാരിക മേഖലകളിൽ ചെലുത്തിയ വൻ സ്വാധീനങ്ങളെയും സമ്മർദ്ദങ്ങളെയും പറ്റി തഞ്ചാവൂർ, കോഴിക്കോട്, കാലടി, കോട്ടയം, കാര്യവട്ടം തുടങ്ങിയ സർവ്വകലാശാലകളിൽ നിരവധി ഗവേഷണ പ്രബന്ധങ്ങൾ സമർപ്പിക്കപ്പെട്ടിട്ടുണ്ട്.

ഈ വിഷയത്തെക്കുറിച്ച് ഉപരിപഠനങ്ങൾ നടത്തുവാൻ കേരളത്തിലെ അവിഭക്ത ക്രൈസ്തവ സഭയുടെ അവകാശികൾ എന്ന നിലയിൽ പൊതുവെയും 1811-ലെ മലയാളം ബൈബിൾ തയാറാക്കിയ അതുല്യ പ്രതിഭാശാലികളുടെ മാതൃസഭ എന്ന നിലയിൽ സവിശേഷമായും മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് കടമയും കർത്തവ്യവുമുണ്ട്. ക്രിസ്ത്യൻ റിസർച്ചസ് ഇൻ ഏഷ്യ എന്ന ഗ്രന്ഥത്തിൽ ഡോ. ക്ലോഡിയസ് ബുക്കാനൻ രേഖപ്പെടുത്തുന്നത് വേദപുസ്തകം ദേവാലയങ്ങളിൽ സൂക്ഷിക്കുകയും ആരാധനകളിൽ ഉപയോഗിക്കുകയും ചെയ്യുന്ന ഏകസഭ സുറിയാനി സഭ ആണ് എന്നാണ്. അന്ന് സി.എസ്.ഐ., മാർത്തോമ്മാ തുടങ്ങിയ സഭകൾ  മലങ്കര ഓർത്തഡോക്സ് സഭയുടെ അംഗങ്ങൾ എന്ന നിലയിൽ അവർക്കൊക്കെ അഭിമാനകരമായ ഒരു പ്രസ്താവനയാണ് ഡോ. ബുക്കാനൻ നടത്തിയിട്ടുള്ളത്. സുറിയാനി വേദപുസ്തകം എല്ലാ ദേവാലയങ്ങളിലുമുണ്ട് (അന്ന് ദേവാലയങ്ങളുടെ സംഖ്യ കേരളത്തിലാകെ അഞ്ച് ഡസനിൽ അധികമില്ല). അവ ആരാധനകളിൽ വായിക്കപ്പെടുകയും വ്യാഖ്യാനിക്കപ്പെടുകയും ചെയ്തുപോന്നു എന്ന പശ്ചാത്തലത്തിലാണ് മലയാളം വിവർത്തനത്തിന് സുറിയാനി മൂലത്തെത്തന്നെ ഉപയോഗിക്കുവാൻ ബുക്കാനന് പ്രേരണ ലഭിച്ചത്. സുറിയാനി - മല

യാളം ഭാഷകളിൽ പാണ്ഡിത്യമുള്ള മൂന്ന് പേരെ, അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ആറാം മാർത്തോമ്മായുടെ നിർദ്ദേശപ്രകാരം ഡോ. ബുക്കാനൻ ഈ വിവർത്തന ജോലികൾക്കായി നിയോഗിച്ചു എന്നും അദ്ദേഹവും അദ്ദേഹത്തിന്റെ അസാന്നിധ്യത്തിൽ കേണൽ മേക്കാളെയും (ബ്രിട്ടീഷ് റസിഡണ്ട്) ഈ വിവർത്തന യജ്ഞത്തിന് മേൽനോട്ടം വഹിച്ചു എന്നും 1819-ൽ റവ. ഹഫ്. പീയേഴ്സൺ ലണ്ടനിൽ നിന്ന് പ്രസിദ്ധീകരിച്ച മെമ്മോയേഴ്സ് ഓഫ് ഡോ. ബുക്കാനൻ എന്ന ഗ്രന്ഥത്തിൽ (97-ാം പേജ്, മൂന്നാം പതിപ്പ്) 1807 ജനുവരി 29-ന് ഡോ. ബുക്കാനൻ കൊച്ചിയിൽ നിന്ന് എഴുതിയ കത്തിനെ ആധാരമാക്കി പ്രസ്താവിച്ചിട്ടുണ്ട്.

ആരൊക്കെയാണീ മൂന്ന് പേർ? 1811-ലെ അച്ചടിച്ച ബൈബിളിൽ വിവർത്തകരുടെയും പ്രസാധകന്റെയും പേരുകൾ ഇല്ല. പുലിക്കോട്ടിൽ ഇട്ടൂപ്പ് (ജോസഫ്) മല്പാൻ, കായംകുളം പീലിപ്പോസ് മല്പാൻ, തിമ്മയ്യാപ്പിള്ള എന്നിങ്ങനെ 3 പേരാണ് ബൈബിൾ വിവർത്തനവുമായി ബന്ധപ്പെട്ടവർ എന്ന് വാചികവും ലിഖിതവുമായ പാരമ്പര്യം കേരളത്തിലുണ്ട്. തിരുവിതാംകൂറിൽ വേരോട്ടമുണ്ടായിരുന്ന പകലോമറ്റം കുടുംബക്കാർ രണ്ടു മൂന്ന് നൂറ്റാണ്ടുകളായി കൈയാളിവന്ന കുടുംബാവകാശം എന്ന നിലയിലേക്ക് അധഃപതിച്ച - മലങ്കര മെത്രാൻ എന്ന ഉന്നത പദവിയെ ജനാധിപത്യശൈലിയിലേക്ക് അർഹതയും തെരഞ്ഞെടുപ്പും വഴി വ്യത്യാസപ്പെടുത്തുന്ന വലിയ വിപ്ലവം വിജയകരമായി നയിച്ച പാലൂർ-ചാട്ടുകുളങ്ങര ഇടവകാംഗവും കോട്ടയം പഴയസെമിനാരി സ്ഥാപകനുമായ കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ ചരിത്രത്തിൽ തമസ്ക്കരിക്കുന്നതിന്റെ ഭാഗമായി ബൈബിൾ വിവർത്തനം ചെയ്ത ഐക്യസംരംഭത്തിൽ അദ്ദേഹത്തിന്റെ പേർ ചിലർ ഒഴിവാക്കുന്നതായി കാണുന്നുണ്ട്. പകലോമറ്റം കുടുംബത്തിന്റെ പിന്തുടർച്ച അവകാശപ്പെടുന്ന പാലമറ്റം കുടുംബാംഗമായ ഒരു പി. വി. മാത്യു 1811-ലെ ബൈബിൾ പുനഃപ്രസാധനം ചെയ്തതിൽ (1990-2000) വിവർത്തകന്റെ പേരായി കായംകുളം റമ്പാന്റെ പേർ മാത്രമാണ് ചേർത്തിട്ടുള്ളത് (മലങ്കരസഭയ്ക്ക് സംഭവിച്ച ഏറ്റവും വലിയ അപകടം കോട്ടയത്തെ പഴയസെമിനാരിയുടെ സ്ഥാപനം ആണെന്നും ഒരൊറ്റ മലങ്കര മെത്രാപ്പാലീത്താ പോലും അവിടെ സമാധാനമായി അന്തിയുറങ്ങിയിട്ടില്ല എന്നും സംഭാഷണമദ്ധ്യേ അദ്ദേഹം പറയുമായിരുന്നു. അസ്തമിച്ചുപോയ ഒരു കുടുംബാധിപത്യ സ്മരണകളുടെ പേരിൽ അമിതമായി ഊറ്റംകൊള്ളുന്ന അദ്ദേഹം ആ അസ്തമയത്തിന് നേതൃത്വം നൽകിയ പാലൂർ-ചാട്ടുകുളങ്ങര ഇടവകയിൽ നിന്ന് ആവിർഭവിച്ച മഹാന്മാരായ രണ്ടു മലങ്കര മെത്രാപ്പോലീത്തന്മാരെയും അദ്ദേഹത്തിന്റെ സഭാചരിത്രങ്ങളിൽ ആവോളം നിരാക്ഷേപമായി അധിക്ഷേപി

ച്ചിട്ടുള്ള കാര്യം ഇവിടെ ഓർക്കാവുന്നതാണ്).

അബോധപൂർവ്വമെങ്കിലും ഈ സ്വരം ഏറ്റുപാടുന്ന ചില എഴുത്തുകാർ നമുക്ക് സുപരിചിതമാണ്. യാതൊരു സമകാല രേഖകളുടെയും പിൻബലമില്ലാതെ സഭയിലെ ലിഖിത-വാചിക പാരമ്പര്യങ്ങളെ അന്ധമായും അടിസ്ഥാനരഹിതമായും നിഷേധിക്കുന്ന പ്രവണത ഉദാത്തമായ ഗവേഷണമോ ചരിത്രരചനയോ അല്ലെന്ന് അത്തരക്കാർ തിരിച്ചറിയുമെന്ന കാര്യത്തിൽ സംശയമൊന്നുമില്ല. ചില ദശാസന്ധികൾ ചിലർക്ക് ഗ്രഹപ്പിഴയുടെ കാലം സമ്മാനിക്കാറുണ്ടെന്ന് ജോതിഷചർച്ചകളിൽ കേട്ടിട്ടുണ്ട്. എന്നാൽ ചില ദിശാസന്ധികൾ (തെക്ക്-വടക്ക് തുടങ്ങിയ ദിക്കുകൾ സൃഷ്ടിക്കുന്ന പ്രശ്നങ്ങൾ) അപ്രകാരം ചില തേജസുകൾക്ക് തമസ്ക്കരണ കാരണമാവാറുണ്ട് എന്ന ചരിത്രസത്യം മലങ്കരസഭാചരിത്ര ചർച്ചയിൽ ഒളിച്ചു വെക്കേണ്ടതില്ല. ചില തേജോമയങ്ങളായ വ്യക്തിത്വങ്ങളുടെ നേരെ കല്ലെറിയാം, കാർക്കിച്ചു തുപ്പാം, മുൾക്കിരീടം ചാർത്താം; കുരിശിക്കുകയും ചെയ്യാം. ബറബാസുമാരെ മോചിപ്പിക്കുവാനും ഉയർത്തിപ്പിടിക്കുവാനുമാണ് ഈ ഹീനവൃത്തി അവർ ചെയ്യുന്നതെന്ന് പില്ക്കാല ചരിത്രം തെളിയിക്കുക തന്നെ ചെയ്യും. എല്ലാ തമസ്ക്കരണ ശ്രമങ്ങളെയും അതിജീവിച്ചുകൊണ്ട് സൂര്യൻ യഥാസമയം ഉയിർത്തെഴുന്നേൽക്കുക തന്നെ ചെയ്യും.

മലങ്കരസഭ 1811-ൽ സാധിച്ച ബൈബിൾ വിവർത്തനം മലയാളികളുടെ മുഴുവൻ സ്വപ്ന പദ്ധതിയായിരുന്നു. ആ വിവർത്തനത്തെപ്പറ്റിയും ഭാഷയുടെയും സംസ്ക്കാരത്തിന്റെയും മേഖലകളിൽ ആ രചന സാധിച്ച വിപ്ലവകരങ്ങളായ പരിവർത്തനങ്ങളെപ്പറ്റിയും അന്വേഷിക്കുന്ന ഒരു എളിയ പരിശ്രമമാണ് ഈ കൊച്ചുഗ്രന്ഥത്തിലൂടെ നടത്തിയിരിക്കുന്നത്. വിവർത്തകരിൽ പ്രമുഖനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ നേതൃത്വം നൽകി തയാറാക്കിയ ആർത്താറ്റ് പടിയോല (1806), കണ്ടനാട് പടിയോല (1809), ഇവയുടെ ഇരുനൂറാം വാർഷികങ്ങൾ ആരുമറിയാതെ കടന്നുപോയി. കോട്ടയത്തിന്റെ മുഖഛായ മാറ്റിയ പഴയസെമിനാരിയുടെ ഇരുനൂറാം വാർഷികം ആസന്നമായിരിക്കുന്നു. ഈ പരിതഃസ്ഥിതിയിൽ ഇങ്ങനെ ഒരു പഠനം പ്രസിദ്ധീകരിക്കുന്നത് പ്രയോജനപ്രദമെന്ന ചിന്തയിലാണ് പഴയസെമിനാരി സ്ഥാപകന്റെ 194-ാം ചരമവാർഷികവും മലയാളം ബൈബിളിന്റെ 200-ാം വാർഷികവും പ്രമാണിച്ച് ഈ ഗ്രന്ഥം പ്രസിദ്ധീകരിക്കുന്നത്.

ഈ ഗ്രന്ഥത്തിലേക്കാവശ്യമായ പഠനങ്ങൾ തയാറാക്കിത്തന്ന ഡോ. വി. പി. മാർക്കോസ്, ഡോ. റോസി തമ്പി, ഫാ. സണ്ണി ചാക്കോ തുടങ്ങിയവരോട് പ്രത്യേകം കടപ്പാട് രേഖപ്പെടുത്തുന്നു. പുതിയ പ്രസ്ഥാനങ്ങ

ളുടെയും സംഭവങ്ങളുടെയും പിറവിയെ എന്നും മുമ്പിൽ നിന്ന് സ്വാഗതം ചെയ്ത പുലിക്കോട്ടിൽ തിരുമേനിമാരുടെ മഹനീയ കാലടികളെ പിന്തുടരുവാൻ ആരംഭം മുതലേ ശ്രമിച്ചുപോരുന്ന പുലിക്കോട്ടിൽ കൊച്ചുതിരുമേനിയോട് - അഹമ്മദ്ബാദ് മെത്രാസനത്തിന്റെ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായോട് - കുന്നംകുളം എം. ജെ. ഡി. പ്രസാധക സംഘത്തിനുള്ള നന്ദി രേഖപ്പെടുത്തുന്നു. അദ്ദേഹം തയാറാക്കിയ അവതാരിക ഈ പുസ്തകത്തിന് തിലകം ചാർത്തുന്നു എന്ന് അഭിനന്ദന - കൃതജ്ഞതാപൂർവ്വം - രേഖപ്പെടുത്തട്ടെ. പുസ്തകത്തിന്റെ അച്ചടി ജോലികൾ മികച്ച രീതിയിൽ നിർവ്വഹിച്ച ജോയ്സ് തോട്ടയ്ക്കാടിനോട് ഞങ്ങൾക്ക് നന്ദിയും കടപ്പാടുമുണ്ട്.

ഗൗരവമായി ചരിത്രം പാരായണം ചെയ്യുന്ന സത്യാന്വേഷികൾക്കു മുന്നിൽ ഈ അന്വേഷണയത്നത്തെ വിനയപൂർവ്വം സമർപ്പിക്കുന്നു.

**ഫാ. ഡോ. ജോസഫ് ചീരൻ**
(എഡിറ്റർ)

പഴഞ്ഞി
3-10-2010

# ഉള്ളടക്കം

# 1

# ബൈബിളും ഇന്ത്യൻ നവോത്ഥാനവും

ലോകത്തെങ്ങും ഉണ്ടായിട്ടുള്ള പ്രബുദ്ധതയ്ക്കും നവോത്ഥാന ത്തിനും ഗൗരവപൂർണ്ണമായ പ്രചോദനം നൽകിയ ദാർശനിക പ്രമാണ രേഖാ സമുച്ചയമാണ് ബൈബിൾ. ആ മഹത് ഗ്രന്ഥത്തെക്കുറിച്ച് മഹാ ത്മാക്കൾ നടത്തിയ നിരീക്ഷണങ്ങൾ ഇത് സുവ്യക്തമാക്കുന്നതാണ്. ചില നിരീക്ഷണങ്ങൾ കാണുക:

"ദൈവം മനുഷ്യന് സംഭാവന ചെയ്തിട്ടുള്ളതിലേക്കും അതിശ്രേഷ്ഠ മായ ദാനം ബൈബിൾ ആണ്." 'ഇംഗ്ലണ്ടിന്റെ അഭൂതപൂർവ്വമായ പുരോ ഗമനത്തിന്റെ മുഖ്യ കാരണം ബൈബിൾ ആണ്.' 'ശില്പകലാ വാസന യുള്ളവർ പരിപോഷണം പ്രാപിക്കേണ്ടത് ഗ്രീക്ക് ശില്പകലയിൽ നിന്നാണ്. കവിതാ വാസനയുള്ളവർ ഹോമറെയും ഷേക്സ്പിയറെയും മുൻനിർത്തി പരിശീലനം നേടണം. സ്വഭാവ പരിശുദ്ധി ആഗ്രഹിക്കുന്ന വർ ബൈബിളിന്റെ സഹായം തേടണം.' 'ലോകത്തിൽ ഏറ്റവും മൗലി കതയുള്ള പുസ്തകം ബൈബിൾ ആണ്.' 'ഗ്രഹിക്കുന്തോറും മനോഹ രതരമായിത്തീരുന്ന പുസ്തകമാണ് ബൈബിൾ എന്ന് എനിക്ക് ബോധ്യ മായിരിക്കുന്നു. സംസ്ക്കാരവും ശാസ്ത്രവും പുരോഗമിക്കട്ടെ. ആവോളം മനസ് വികസിക്കട്ടെ. ക്രിസ്തുചരിതത്തിൽ ശോഭിക്കുന്ന ക്രിസ്തീയത യുടെ ധാർമ്മിക സംസ്ക്കാരത്തെയും ഔന്നത്യത്തെയും മറികടക്കുവാൻ അവയ്ക്കൊരിക്കലും സാധ്യമല്ല. യുഗങ്ങളിലൂടെ ബുദ്ധിവികാസം സംഭ വിക്കുന്തോറും വിദ്യാഭ്യാസത്തിന്റെ ഉപകരണവും അടിസ്ഥാനവും ആയി ബൈബിളിനെ പ്രയോജനപ്പെടുത്തുവാൻ കഴിയും.' (ഹെർബർട്ട് ആർ. പ്യൂരിൻട്ടൺ: മുഖവുര: ലിറ്ററേച്ചർ ഓഫ് ദ് ഓൾഡ് ടെസ്റ്റമെന്റ്, പു. 4-9).

18-ാം നൂറ്റാണ്ടിൽ ഭാരതീയ ഭാഷകളിൽ ബൈബിളിന്റെ വിവർത്തന ങ്ങൾ പ്രത്യക്ഷപ്പെട്ടു. 1714 മുതൽ ഭാരതീയ ഭാഷകളെ സമ്പന്നമാക്കു ന്നതിൽ ബൈബിൾ നിർണ്ണായക പങ്ക് വഹിച്ചതായി കാണാം. 1714 മുതൽ 1832 വരെ ഭാരതീയ ഭാഷകളിൽ ബൈബിൾ വിവർത്തനം ആവേശ പൂർവ്വം അരങ്ങേറിയതിന്റെ ചിത്രം കാണുക: തമിഴ് (1714), ഉറുദു (1743), ബംഗാളി (1801), സംസ്കൃതം (1808), കന്നട (1809-12), മറാത്തി (1811), ഹിന്ദി (1809-11), മലയാളം (1811), ഒറിയ (1811), മണിപ്പൂരി (1811-24), ആസാ മീസ് (1815-19), ജയ്പൂരി (1815), പഞ്ചാബ് (1815), കുനൂജി (1815), ബലൂചി (1815), തെലുങ്ക് (1818), കൊങ്കിണി (1819), മുൾട്ടാണി (1819), പുഷ്ത് (1819),

ഗുജറാത്തി (1820), കാഷ്മീരി (1820), ഡോഗ്രി (1820), ഗോസാലി (1820), ഭാജലി (1821), മാർവാഡി (1821), നേപ്പാളി (1821), ഉദയപുരി (1822), ഹരാവോദി (1822), ബിക്കാനീറി (1823), ബ്രൂജ്ജ് (1822-23), ഉജ്ജയിനി (1823), ഖാധി (1824), മാഗധി (1824), സിന്ധി (1825), കമാവൂധി (1826), പല്ല (1832), ഗുർവാളി (1832) (ബെയ്‌ലി സുവനീർ, പു. 53; ഡോ. എൻ. സാം., കേരളത്തിലെ ആധുനിക നവോത്ഥാനവും സാഹിത്യവും, പു. 65).

ഈ വിവർത്തനങ്ങൾക്ക് രണ്ട് പ്രതികരണങ്ങളുണ്ടായി. 1. ബൈബിളിന്റെ നവീനാശയങ്ങൾ സ്വീകരിച്ച് ആയിരക്കണക്കിനാളുകൾ ഭാരതത്തിന്റെ നാനാഭാഗങ്ങളിലായി ക്രിസ്തുമതം സ്വീകരിച്ചു. 2. ബൈബിൾ പഠനം നടത്തിയ മഹാശയന്മാർ ഭാരതീയ ദർശനങ്ങളെ ബൈബിളിന്റെ ദാർശനിക പരിവേഷം നൽകി വ്യാഖ്യാനിച്ച് ഭാരതീയ മതചിന്തകളെ നവീകരിക്കുകയും ശുദ്ധീകരിക്കുകയും ചെയ്തു. ഭവിഷ്യ മഹാപുരാണം തുടങ്ങിയ വ്യാസകൃതികളിൽ പ്രകടമായ ബൈബിൾ സ്പർശം കാണുന്നതിന്റെ പശ്ചാത്തലം ഇതാണ്.

1710 ലോകഭാഷകളിൽ ബൈബിൾ വിവർത്തനം മെച്ചപ്പെട്ടിരിക്കുന്നു (പി. ടി. കുരുവിള, *ബൈബിൾ നൂറ്റാണ്ടുകളിലൂടെ*, പു. 155). ഈ പ്രചാരവുമായി താരതമ്യം ചെയ്യാവുന്ന ഒരു ഗ്രന്ഥവും ലോകത്തിലില്ല. ഷേക്സ്പിയർ കൃതികൾ 50 ഉം ടോൾസ്റ്റോയ് കൃതികൾ 40 ഉം ടാഗോർ കൃതികൾ 30 ഉം ഭാഷകളിലേ വിവർത്തനം ചെയ്യപ്പെട്ടിട്ടുള്ളു എന്ന് ഇത്തരുണത്തിൽ ഓർക്കാവുന്നതാണ്. സ്ത്രീപുരുഷ സമത്വം, വർഗ്ഗരഹിത സമൂഹം, വർണ്ണരഹിതമായ വിശ്വമാനവികത, ചൂഷണവിമുക്തമായ സമ്പദ്വ്യവസ്ഥ, സമത്വം, സാഹോദര്യം, അഹിംസ, ത്യാഗം തുടങ്ങിയ ഏതു മൂല്യങ്ങളുടെയും ആദർശപരമായ ചരടിന് ബൈബിളുമായി പ്രകടമായ ബന്ധമുണ്ടെന്ന് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. ഇന്ത്യൻ ദേശീയതയുടെയും മതബോധത്തിന്റെയും നവോത്ഥാന പശ്ചാത്തലം ജവഹർലാൽ നെഹ്രു വിവരിക്കുന്നതിപ്രകാരമാണ്: "....എന്നാൽ വലിയൊരു നന്മ ബ്രിട്ടീഷുകാർ നിശ്ചയമായും ഇന്ത്യയ്ക്ക് ചെയ്തിട്ടുണ്ട്. അവരുടെ നവീനവും ഊർജ്ജസ്വലവും ആയ ജീവിതത്തിന്റെ ഊക്കേറിയ പ്രത്യാഘാതം ഇന്ത്യയെ ആകെയൊന്ന് പിടിച്ചു കുലുക്കുകയും രാഷ്ട്രീയ ഐക്യത്തിന്റെയും ദേശീയത്വത്തിന്റെയും ഔന്നത്യബോധം ഇന്ത്യാക്കാരിൽ ഉരുവാക്കുകയും ചെയ്തു. പുതിയൊരു വർഗ്ഗം ഉയർന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ചവർ. എണ്ണത്തിൽ ചെറുതും ബഹുജനങ്ങളിൽ നിന്ന് ഒട്ടേറെ അകന്നതുമായ ഈ വിഭാഗമാണ് പിന്നീട് പുതിയ ദേശീയ പ്രസ്ഥാനത്തിന് നേതൃത്വം നൽകിയത്. പാശ്ചാത്യ ആശയങ്ങളുടെ ഈ ആഞ്ഞടി ഹിന്ദുമതത്തിലും ചില പ്രത്യാഘാതങ്ങൾ ഉളവാക്കി. ഹിന്ദുമതത്തെ പരിഷ്ക്കരിക്കുവാനും നവീകരിക്കാനും ഉള്ള ഒരു പരിശ്രമം ബംഗാളിലുണ്ടായി. ക്രിസ്തുമതവും പാശ്ചാത്യചിന്തയും ആയിരുന്നു ഇതിന്റെ പിന്നിലുള്ള

പ്രധാന ശക്തികൾ. മഹാനും അഗാധപണ്ഡിതനുമായ രാജാറാം മോഹൻ റോയ് ആയിരുന്നു ഇതിന്റെ പ്രണേതാവ്" (വിശ്വചരിത്രസംഗ്രഹം, പു. 219).

## ബൈബിളും മോഹൻ റോയിയും

സടകുടഞ്ഞെഴുന്നേറ്റ ഭാരതസംസ്ക്കാരത്തിന്റെയും ഹൈന്ദവ ദർശനത്തിന്റെയും പ്രതീകമെന്ന് രാജാറാം മോഹൻ റോയിയെ വിശേഷിപ്പിക്കാറുണ്ട് (ഡോ. സാം, കേരളത്തിലെ സാമൂഹിക നവോത്ഥാനവും സാഹിത്യവും, പു. 143). സാമൂഹ്യ പരിഷ്ക്കാരങ്ങളുടെ മേഖലയിൽ മോഹൻ റോയിയെ പ്രഭാതതാരകം എന്ന് ന്യായമായും വിളിക്കാവുന്നതാണ്. അദ്ദേഹത്തിന്റെ മതപരിഷ്ക്കരണ യത്നങ്ങളിലും സാമൂഹിക നവോത്ഥാന യത്നങ്ങളിലും ബൈബിൾ സംസ്ക്കാരം നിർണ്ണായകമായ സ്വാധീനമായിരുന്നു. ഗൗരവപൂർവ്വം ബൈബിൾ വായിച്ച് സ്വാംശീകരിച്ച ആളാണ് അദ്ദേഹം. ബൈബിളിന്റെ ഇംഗ്ലീഷ്-ബംഗാളി വിവർത്തനങ്ങൾ അദ്ദേഹത്തെ തൃപ്തിപ്പെടുത്തിയില്ല. മൂലഭാഷയിൽ തന്നെ ബൈബിൾ സന്ദേശം ഗ്രഹിക്കുവാൻ അദ്ദേഹം ഹീബ്രുവും ഗ്രീക്കും പഠിച്ചുവെന്ന് അദ്ദേഹത്തിന്റെ ജീവചരിത്രം വെളിപ്പെടുത്തുന്നു (ബൈബിൾ പഴയ-പുതിയ നിയമങ്ങളുടെ മൂലഭാഷ യഥാക്രമം ഹീബ്രുവും ഗ്രീക്കും ആണല്ലോ). മൂലഭാഷകളിൽ ബൈബിൾ വായിച്ച് ക്രിസ്തുമതത്തിന്റെ ആത്മാവിനെ കണ്ടെത്തിയ അദ്ദേഹം നടത്തിയ നിരീക്ഷണവും പ്രസ്താവനയും ശ്രദ്ധേയമാണ്: 'ക്രിസ്തുമതം മനുഷ്യരാശിയെയെല്ലാം ഒരു നിത്യപിതാവിന്റെ മക്കളായി കരുതുന്നതിനാൽ ജാതി, വർഗ്ഗം, ആചാരം, രാജ്യം എന്നീ വകഭേദങ്ങൾ കൂടാതെ പരസ്പരം സ്നേഹിക്കുവാൻ അത് അവരെ പ്രേരിപ്പിച്ചു എന്നുള്ളതാണ് ആ മതത്തെപ്പറ്റി എന്റെ കാഴ്ചപ്പാട്' (വൈക്കം ചന്ദ്രശേഖരൻ നായർ, *നവോത്ഥാനത്തിന്റെ നായകൻ*, പു. 63).

ക്രിസ്തുമതത്തെക്കുറിച്ചുള്ള ഈ കാഴ്ചപ്പാട് അദ്ദേഹം രൂപവത്ക്കരിച്ചത് ആഴമേറിയ ബൈബിൾ പഠനത്തിൽ നിന്നാണ്. അദ്ദേഹം എഴുതി: 'ക്രിസ്തു തത്വങ്ങൾ എനിക്കറിയാൻ കഴിഞ്ഞിട്ടുള്ള മറ്റേതിനെക്കാളും സദാചാര സിദ്ധാന്തങ്ങൾക്ക് കൂടുതൽ അനുയോജ്യവും യുക്തിചിന്തയുള്ളവർക്ക് കൂടുതൽ പ്രയോജനകരവും ആണെന്ന് ഞാൻ മനസ്സിലാക്കുന്നു' (വൈക്കം, *ക്രിസ്തുവിന്റെ ഉപദേശം*, പു. 6).

'എന്റെ ജീവിത ദർശനങ്ങൾ ജന്മമെടുത്തത് റാം മോഹൻ റോയിയിൽ നിന്നാണ്' എന്ന് ടാഗോറിനെക്കൊണ്ട് ഏറ്റുപറയിക്കയും (അതേ പുസ്തകം, പു. 8) ഭാരതത്തിന്റെ വിധികർത്താവും പ്രവാചകനും എന്ന് ജീവചരിത്രകാരി സോഫിയായാൽ (അതേ പുസ്തകം, ഉപക്രമം) വിശേ

ഷിപ്പിക്കപ്പെടുകയും ചെയ്ത മോഹൻ റോയ് മറ്റൊരു ഘട്ടത്തിൽ എഴുതി: 'പുതിയനിയമത്തിലുള്ള സദാചാര തത്വങ്ങൾ അതിലെ മറ്റു കാര്യങ്ങളിൽ നിന്ന് വിടർത്തി നിർത്തിയാൽ പല തരത്തിലും പല നിലവാരത്തിലും പെട്ട ജനങ്ങളുടെ ഹൃദയത്തെയും മനസ്സിനെയും ആരോഗ്യകരമാംവിധം സ്വാധീനിക്കുവാൻ കരുത്തുള്ളവയാണെന്ന് തോന്നുന്നു. .... സദാചാരോപദേശങ്ങൾ മനുഷ്യരാശിയുടെ ഇടയിൽ ശാന്തിയും സമാധാനവും നിലനിർത്താൻ ഉദ്ദേശിച്ചുകൊണ്ടുള്ളവയാണെന്ന് വ്യക്തം. ആദ്ധ്യാത്മചിന്തയുടെ ജടിലതകൾ ഒന്നും അവയെ ബാധിച്ചിട്ടില്ല. പണ്ഡിതനും പാമരനും അവ ഒരുപോലെ മനസ്സിലാകും. മതത്തിന്റെയും സദാചാരത്തിന്റെയും ഈ ലളിതനിയമങ്ങൾ മനുഷ്യന്റെ ആശയങ്ങളെ ഈശ്വരനെക്കുറിച്ചുള്ള ഉത്കൃഷ്ടചിന്തകളോളം ഉയർത്തുവാൻ ഉദ്ദേശിച്ചുകൊണ്ടുള്ളവയാണ് താനും. .... തങ്ങളോടും സമുദായത്തോടുമുള്ള കടമകൾ നിറവേറ്റുന്നതിനും മനുഷ്യനെ സഹായിക്കാനും അവയ്ക്ക് കഴിയും. ഇന്നത്തെ രൂപത്തിൽ അവയിൽ നിന്ന് ഏറ്റവും നല്ല ഫലങ്ങൾ ഉളവാകുമെന്നാണ് എന്റെ വിശ്വാസം' (സൗമ്യേന്ദ്രനാഥ ടാഗോർ, വിവ.: ഇ. കെ. പുരുഷോത്തമൻ, രാജാറാം മോഹൻ റോയി, പു. 21).

ബൈബിൾ സന്ദേശത്തിന്റെ തരംഗം ഇന്ത്യയിൽ പൊതുവായും ബംഗാളിൽ സവിശേഷമായും ഉദയം കൊള്ളുവാൻ അദ്ദേഹം ആഗ്രഹിച്ചിരുന്നു. സംസ്കൃതമോ ഹിന്ദിയോ അല്ല, ഇംഗ്ലീഷ് ആണ് ഇന്ത്യയുടെ ഔദ്യോഗിക ഭാഷ ആവേണ്ടത് എന്ന് ഗൗരവമായി വാദിച്ച ആളാണ് അദ്ദേഹം എന്നത് ഈ സന്ദർഭത്തിൽ സ്മരണീയമാണ്. ബൈബിൾ തരംഗങ്ങൾ തന്റെ സാമൂഹ്യപരിഷ്ക്കാരോദ്യമങ്ങളെ ത്വരിതപ്പെടുത്തുമെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. 1820-ൽ അദ്ദേഹം എഴുതിയ 'ക്രിസ്തുവിന്റെ ഉപദേശങ്ങൾ: സമാധാനത്തിനും സന്തുഷ്ടിക്കും ഉള്ള മാർഗ്ഗം' എന്ന പുസ്തകം ഈ വസ്തുതയെ ശരിവെക്കുന്നു. ഇംഗ്ലീഷിൽ വിരചിതമായ ആ പുസ്തകത്തിന് പിൽക്കാലത്ത് അദ്ദേഹം തന്നെ സംസ്കൃതത്തിലും ബംഗാളിയിലും വിവർത്തനങ്ങൾ തയ്യാറാക്കി പ്രസിദ്ധീകരിച്ചു. സതി, പുനർവിവാഹം, ബഹുഭർത്തൃത്വം, ശിശുവിവാഹം, സ്ത്രീ വിദ്യാഭ്യാസം, ജാതി എന്നീ മേഖലകളിൽ അദ്ദേഹം നയിച്ച ഐതിഹാസിക വിപ്ലവങ്ങൾക്ക് ആവശ്യമായ ഊർജ്ജം മുഖ്യമായും അദ്ദേഹം നേടിയത് ബൈബിളിൽ നിന്നാണെന്ന് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട് (ഫാ. ഡോ. ജോസഫ് ചീരൻ: *ബൈബിൾ ആധുനിക മലയാള കവിതയിൽ*, പി.എച്ച്.ഡി. ഗവേഷണ പ്രബന്ധം, പു. 26-27).

## ബൈബിളും സ്വാമി വിവേകാനന്ദനും

ഇന്ത്യൻ മത-സാംസ്ക്കാരിക നവോത്ഥാനത്തിന്റെ മറ്റൊരു വക്താവും പ്രചാരകനുമാണ് വിവേകാനന്ദ സ്വാമികൾ. 'ഇന്ത്യൻ വിപ്ലവത്തിന്റെ

വിത്ത്' എന്ന് അദ്ദേഹത്തെ വിശേഷിപ്പിച്ച ജീവചരിത്രകാരൻ അദ്ദേഹത്തെ പരിചയപ്പെടുത്തുന്നതിപ്രകാരമാണ്: ആധുനികവും പൗരാണികവും പാശ്ചാത്യവും പൗരസ്ത്യവുമായ മതസംസ്ക്കാര സാഹിത്യാദികളുടെ നിത്യസത്തയുൾക്കൊണ്ട അതിപ്രതിഭാശാലിയെന്ന നിലയിൽ ഭാരതത്തിന്റെ അഭിമാനം വളർത്തിയ ആ മഹാപുരുഷൻ ബഹുമുഖമായ വ്യക്തിത്വത്തിന്റെയും ജീവിത പ്രവർത്തനങ്ങളുടെയും അവകാശി ആയിരുന്നു. ആധുനിക ഭാരതത്തിന്റെ പുനർജന്മത്തിന് ബീജാധാനം ചെയ്ത സ്വാമി വിവേകാനന്ദന്റെ സംഭാവനകളെ വിലയിരുത്തിയ നെഹ്റു എഴുതി: '...ദേശീയത്വത്തിന്റെ സന്ദേശം അത്യന്തം ശക്തിയോടും വാചാലതയോടും കൂടി അദ്ദേഹം പ്രചരിപ്പിച്ചു' (വിശ്വചരിത്ര സംഗ്രഹം, പു. 220).

വിവേകാനന്ദന്റെ ദേശീയവും മതപരവുമായ ദർശനം രൂപപ്പെടുത്തുന്നതിന് ബൈബിളിന് നിർണ്ണായകമായ പങ്കുണ്ടായിരുന്നുവെന്നും അദ്ദേഹം ക്രിസ്തുമത ദർശനവുമായി അടുത്ത് ഇടപഴകിയ ജ്ഞാനാന്വേഷകനായിരുന്നു എന്നും നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ ജീവിതകാലത്ത് ഭാരതത്തിലാകെ പടർന്ന് പിടിച്ച ക്രിസ്ത്യൻ മിഷനറി പ്രവർത്തനത്തോട് അദ്ദേഹം ക്രിയാത്മകമായി പ്രതികരിച്ചതിന്റെ രേഖകൾ അദ്ദേഹത്തിന്റെ ജീവചരിത്രത്തിലും 'വിവേകാനന്ദ സാഹിത്യ സർവസ്വം' എന്ന ഗ്രന്ഥ പരമ്പരയിലും സുലഭമായിട്ടുണ്ട്. അദ്ദേഹത്തിന്റെ ജീവചരിത്രകാരൻ എഴുതുന്നു: ".... യേശുവിന്റെ പ്രത്യക്ഷദർശനം നേടിയ മഹായോഗിയായിരുന്നുവല്ലോ പരമഹംസൻ. അദ്ദേഹത്തിന്റെ ശിഷ്യസത്തമനായ വിവേകാനന്ദൻ ആ പാരമ്പര്യം ഉയർത്തിപിടിച്ചിരുന്നു. അദ്ദേഹം ഭാരത പര്യടനത്തിന് പുറപ്പെട്ടപ്പോൾ 'ഗീത'യും 'ക്രിസ്താനുകരണ'വും ആയിരുന്നു കൈയിലുണ്ടായിരുന്ന രണ്ട് ഗ്രന്ഥങ്ങൾ. ...." സിസ്റ്റർ നിവേദിത തന്റെ ഗുരുവിന്റെ സമാധിക്ക് ശേഷം ആശ്രമവാസികൾ നയിച്ച ജീവിതത്തെക്കുറിച്ച് രേഖപ്പെടുത്തിയിട്ടുണ്ട്. ക്രിസ്തുമസ്സും ദുഃഖവെള്ളിയാഴ്ചയും ഒക്കെ മതഭേദം പരിഗണിക്കാതെ ആശ്രമത്തിലാചരിച്ചു. മാത്രമോ, സാമ്പത്തിക ക്ലേശമനുഭവിച്ച ആശ്രമവാസികൾക്ക് ധനശേഖരണത്തിന് പുറത്ത് പോവാൻ പോലും വസ്ത്രമുണ്ടായിരുന്നില്ല. പലരും പല സമയങ്ങളിലായി ഒരേ വസ്ത്രം മാറിമാറി ഉപയോഗിച്ചാണ് പണം പിരിച്ചത്. കിട്ടിയ പണമാകട്ടെ, ഭഗവത്ഗീതയും, ക്രിസ്താനുകരണവും വാങ്ങി വിതരണം ചെയ്യുന്നതിനാണുപയോഗിച്ചത്. ഹൃദയസ്പർശിയായ മറ്റൊരു അംശം കൂടിയുണ്ട്. സമാധിക്കല്പം മുമ്പ് ബേലൂർമഠത്തിൽ ഒരേകാദശി ദിവസം ഏകാദശിവ്രതം പൂർണ്ണനിഷ്ഠയോടെ അനുഷ്ഠിച്ച സ്വാമികൾ ശിഷ്യർക്ക് ഭക്ഷണം വിളമ്പി കൊടുക്കുവാൻ ആരംഭിച്ചു. ശിഷ്യന്മാർ പ്രതിഷേധിച്ചു പറഞ്ഞു. 'ഞങ്ങൾ ആണ് അങ്ങേക്ക് ഇത് നൽകേണ്ടത്. അങ്ങ് ഇത് ചെയ്യരുത്.' 'ക്രിസ്തു ശിഷ്യ

രുടെ പാദം കഴുകിയില്ലേ?' സ്വാമികൾ തിരിച്ച് ചോദിച്ചു. ആ മഹായോഗി അവർക്കോരോരുത്തർക്കും ഭക്ഷണം വിളമ്പി കൊടുത്തത് മാത്രമല്ല അവരുടെ കൈ കഴുകി തോർത്തി കൊടുക്കുകകൂടി ചെയ്തു.

സ്വാമിയുടെ ക്രിസ്തുഭക്തിയെ വെളിപ്പെടുത്തുന്ന വാക്കുകൾ ഇതാ: “യേശുവിന്റെ കാലത്ത് ഞാൻ പാലസ്തീനിൽ ജീവിച്ചിരുന്നുവെങ്കിൽ ഞാൻ അദ്ദേഹത്തിന്റെ കാൽ കഴുകുമായിരുന്നു; കണ്ണുനീർ കൊണ്ടല്ല; ഹൃദ്രക്തംകൊണ്ട്.” ‘മേരീപുത്രൻ തന്നെ രക്ഷിക്കാതിരിക്കില്ല’ എന്ന് അമേരിക്കയിൽ നിന്ന് സ്വാമികൾ ഒരു സുഹൃത്തിനെഴുതി. ഗോവയിലെ ഏറ്റവും പഴയ സിമ്മനാരികളിലൊന്നായ ‘റാക്കോൾ’ സെമിനാരിയിൽ താമസിച്ച് അപൂർവ്വ ക്രിസ്തുമത ഗ്രന്ഥങ്ങളിൽ നിന്ന് ആ മതരഹസ്യം അദ്ദേഹം നുകർന്നു. പിന്നീട് ഇന്ത്യൻ ദേശീയതയുടെയും തത്വചിന്തയുടെയും പ്രവക്താക്കളായി അറിയപ്പെടുന്ന മഹാത്മാഗാന്ധിയും ഡോ. രാധാകൃഷ്ണനും വിവേകാനന്ദ ദർശന ജ്വാലയിൽ നിന്ന് ദീപങ്ങൾ കൊളുത്തിയവർ ആണ്. അദ്ദേഹത്തെപ്പറ്റി സി. എഫ്. ആൻഡ്രൂസ് എഴുതി: ‘സ്വാമികളുടെ കുലുങ്ങാത്ത ദേശാഭിമാനം ഇന്ത്യയിലാകമാനം ദേശീയപ്രസ്ഥാനത്തിന് പുതിയ നിറം പകർന്നു. അക്കാലത്തെ മറ്റേതു വ്യക്തിയേക്കാളുമധികം ഭാരതത്തിന്റെ നവോത്ഥാനത്തിന് അദ്ദേഹം സംഭാവനകൾ നൽകിയിട്ടുണ്ട്’ (ശ്രീധരൻ ടി. പി., *വിവേകാനന്ദൻ*, നാലാം പതിപ്പ്, പു. 52).

ഗീതയോടൊപ്പം ബൈബിളും വിവേകാനന്ദ ദർശനത്തെ രൂപപ്പെടുത്തുന്നതിൽ ഗണ്യമായ പങ്കു വഹിച്ചിട്ടുണ്ട്. ആശ്രമത്തിലെ ശിഷ്യന്മാരുടെ കൈകൾ കഴുകിയത്, ക്രിസ്തു തന്റെ ശിഷ്യന്മാരുടെ പാദം കഴുകിയ സംഭവത്തെ ഓർമ്മിച്ചും ഓർമ്മിപ്പിച്ചും ആണ്. പുതിയനിയമ സൂക്തങ്ങൾ അടങ്ങിയ ‘ക്രിസ്ത്വനുകരണ’ത്തിന് അദ്ദേഹം നൽകിയ പ്രാധാന്യം വിസ്മയാവഹമാണ്. പിൽക്കാലത്ത് ഒരു ലോകമതത്തെപ്പറ്റി ഒരു സങ്കൽപ്പം അദ്ദേഹത്തിന്റെ ചിന്തയിൽ രൂപപ്പെട്ടിരുന്നു. ബൈബിളും ഗീതയും അലിയിച്ചു ചേർത്ത ഒരു നവീന ദർശനമാണതെന്ന് സൂക്ഷ്മദൃക്കുകൾക്ക് കാണാം. ഒരർത്ഥത്തിൽ ശങ്കരാചാര്യൻ രൂപപ്പെടുത്തിയ അദ്വൈതചിന്തയോളം തന്നെ ഉൽകൃഷ്ടവും പഠനീയവുമാണ് വിവേകാനന്ദന്റെ നവീനാദ്വൈതം.

## ബൈബിളും മഹാത്മാഗാന്ധിയും

ഇന്ത്യൻ നവോത്ഥാനചരിത്രത്തിൽ പ്രാതിനിധ്യ സ്വഭാവമുള്ള യുഗപുരുഷനായി നാം ആദരിക്കുന്നത് മഹാത്മാഗാന്ധിയെ ആണ്. രാജാറാം മോഹൻ റോയിയും സ്വാമി വിവേകാനന്ദനും സൃഷ്ടിച്ച പ്രബുദ്ധതയെ ഇന്ത്യൻ ദേശീയതയുടെ രാഷ്ട്രീയധാരയിലേക്ക് ചാലുകീറി തിരിച്ച് വിട്ടത്

അദ്ദേഹമാണ്. മതവും രാഷ്ട്രീയവും തമ്മിലുണ്ടായിരുന്ന അതിർവരമ്പുകളെ അദ്ദേഹം നേർമ്മയുള്ളതാക്കി. 19-ാം നൂറ്റാണ്ടിൽ ജീവിതം ആരംഭിച്ച് 20-ാം നൂറ്റാണ്ടിൽ ഇന്ത്യയുടെ മനഃസാക്ഷിയായി വളർന്ന രാഷ്ട്രപിതാവിന്റെ രാഷ്ട്രീയ വിമോചനശൈലിയുടെ വ്യതിരിക്തത ലോകശ്രദ്ധയെ ആകർഷിച്ചിട്ടുണ്ട്.

മഹാത്മജിയുടെ ദർശനദിശയും ജീവിതവീക്ഷണവും വിശദമാക്കുന്ന വിശാലമായ 'ഗാന്ധിസാഹിത്യം' നമുക്ക് ലഭിച്ചിട്ടുണ്ട്. സാന്ദർഭികങ്ങളായ പ്രസംഗങ്ങളും അഭിമുഖ സംഭാഷണങ്ങളും 'ഹരിജൻ' തുടങ്ങിയ മാസികകൾക്കു വേണ്ടി എഴുതിയ ലേഖനങ്ങളും ഉൾക്കൊള്ളുന്ന നിരവധി വാല്യങ്ങളിൽ അദ്ദേഹത്തെ രാഷ്ട്രപിതാവായി രൂപപ്പെടുത്തിയ ബൈബിളിന്റെ സ്വാധീനത പ്രകടമാണ്. മഹാത്മജിയുടെ ജീവിതപ്രമാണങ്ങൾ മുഖ്യമായും മൂന്നെണ്ണമാണ്. സത്യം, സ്നേഹം, അഹിംസ. ഈ ജീവിതപ്രമാണങ്ങളെ വിശദീകരിക്കുന്ന പ്രകരണത്തിൽ 'സത്യവും അസത്യാനുഷ്ഠാനവും' എന്ന അദ്ധ്യായത്തിൽ അദ്ദേഹം എഴുതുന്നു: "... മറ്റൊരുതരം മോഷണമുണ്ട്. മറ്റുള്ളവരുടെ വസ്തുക്കൾ തന്റേതാക്കണമെന്ന് ആഗ്രഹിക്കുകയോ തൃഷ്ണാപൂർവ്വം അവയെ വീക്ഷിക്കുകയോ ചെയ്യുന്നത് മാനസികമായ അർത്ഥത്തിൽ മോഷണമാണ്." ശാരീരികതലത്തിൽ നിർവ്വഹിക്കപ്പെടുന്ന അധർമ്മങ്ങളുടെ മാനസികതലത്തിലെ വേരുകളും അധർമ്മവും പാപവുമായി ചൂണ്ടിക്കാട്ടുന്ന പ്രവണത ബൈബിളിലെ ഗിരിപ്രഭാഷണത്തിലെ (വി. മത്തായി 5-ാം അദ്ധ്യായം) ശൈലിയാണ്. ഗാന്ധിജിയുടെ ഈ നിർവ്വചനത്തിൽ ഗിരിപ്രഭാഷണശൈലി തുടിച്ച് നിൽക്കുന്നത് ഒറ്റ നോട്ടത്തിൽ പ്രകടമാണ്.

മറ്റൊരു ഭാഗം കാണുക: "അവൻ എപ്പോഴാണോ പശ്ചാത്തപിക്കുന്നത്, അപ്പോൾ അവനെ മാറോടണച്ച് സ്വാഗതം ചെയ്യേണ്ട കടമയും അതേസ്നേഹം എന്നിലർപ്പിക്കുന്നു. പക്ഷെ, ശാരീരികമായ ബലപ്രയോഗങ്ങളിലൂടെ എന്റെ മകനെ നന്നാക്കാൻ ഞാൻ ഒരുങ്ങിക്കൂടാ. 'മുടിയനായ പുത്രനെ' കുറിച്ചുള്ള കഥയുടെ ഗുണപാഠം അതാണെന്നാണ് എന്റെ അഭിപ്രായം" (മഹാത്മാഗാന്ധി: *തത്വചിന്തയും മതവും*, പു. 19).

അപ്പപ്പോൾ ചെയ്യുന്ന പാപകർമ്മങ്ങൾക്കെല്ലാം ഈ പശ്ചാത്താപമേ പ്രായശ്ചിത്തം എന്ന ബൈബിൾ ദർശനമാണ് ഇവിടെ സ്വന്തം ജീവിതപ്രമാണമായി ഗാന്ധിജി പ്രഖ്യാപിക്കുന്നത്. ലൂക്കോസ് 15:11-25 വരെയുള്ള ഭാഗത്ത് വിവരിച്ചിട്ടുള്ള ഈ ഉപമ, ഒരു കുടുംബകഥ മാത്രമല്ല, ദൈവം എന്ന പിതാവിൽ നിന്ന് കലഹിച്ച് അകന്നു പോകുവാൻ, സ്വാതന്ത്ര്യം എന്ന ദിവ്യദാനത്തെ ദുരുപയോഗപ്പെടുത്തുന്ന ഏത് സൃഷ്ടികളുടെയും കഥയാണ് ഈ ഉപമ പ്രതിനിധാനം ചെയ്യുന്നത്. ക്രിസ്തു പ്രഖ്യാപിച്ച 'ദൈവരാജ്യ'ത്തിലെ അംഗങ്ങളുടെ ഈദൃശ ചര്യകളെ മറ്റൊരു ദൈവ

രാജ്യം - രാമരാജ്യം - പ്രഖ്യാപിച്ച ഭാരതീയ പ്രവാചകൻ - മഹാത്മജി - അനുകരിച്ചിട്ടുള്ളത് സമീചീനമായിരിക്കുന്നു. സ്വാതന്ത്ര്യം, അതിന്റെ ഉപയോഗം, പാപം, പ്രായശ്ചിത്തം, പശ്ചാത്താപം തുടങ്ങിയ വിഷയങ്ങളെപ്പറ്റിയുള്ള മഹാത്മജിയുടെ കാഴ്ചപ്പാട് ഇവിടെ വ്യക്തമാകുന്നു. സ്നേഹത്തെക്കുറിച്ചുപന്യസിക്കുമ്പോൾ മഹാത്മജി എഴുതുന്നതിപ്രകാരമാണ്: 'പരസ്പരമുള്ള വിശ്വാസം വിശ്വാസമല്ല, പരസ്പരമുള്ള സ്നേഹം സ്നേഹവുമല്ല, യഥാർത്ഥമായ സ്നേഹം നിങ്ങളെ വെറുക്കുന്നവരെപ്പോലും സ്നേഹിക്കുന്നതിലാണ്. ... എന്താണ് ആ സ്നേഹം കൊണ്ടൊരു പുണ്യം? കള്ളന്മാർപോലും അങ്ങനെ ചെയ്യാറുണ്ടല്ലോ" (മേൽപുസ്തകം, പു. 26). ഈ വീക്ഷണത്തിന്റെ പിന്നിൽ ഗിരിപ്രഭാഷണത്തിലെ ശബ്ദം പ്രതിധ്വനിക്കുന്നു.

അഹിംസയുടെ ശ്രേഷ്ഠ മാതൃകയെക്കുറിച്ച് സംസാരിക്കുമ്പോൾ മഹാത്മജി ചൂണ്ടിക്കാട്ടുന്നത് ബൈബിൾ നായകനെയാണ്. 'വധിക്കപ്പെടുന്ന അവസരത്തിൽപോലും കൊലപാതകിയെക്കുറിച്ച് ഈർഷ്യ തോന്നാതിരിക്കുകയും അയാൾക്ക് മാപ്പ് നൽകണമെന്ന് ഈശ്വരനോട് പ്രാർത്ഥിക്കുകയും ചെയ്യുന്ന ഒരാൾ തികച്ചും അഹിംസാനിഷ്ഠനാണ്. യേശുക്രിസ്തുവിനെപ്പറ്റി ചരിത്രം രേഖപ്പെടുത്തുന്നത് അതാണ്. കുരിശിൽ അന്ത്യശ്വാസം വലിച്ച് കിടക്കുമ്പോൾ അദ്ദേഹം പറഞ്ഞുവത്രേ: പിതാവേ, ഇവർക്ക് മാപ്പു കൊടുക്കേണമേ. ഇവർ അറിയുന്നില്ല, ഇവർ എന്താണ് ചെയ്യുന്നതെന്ന്" (ടി പുസ്തകം, പു. 30).

അധ്വാനത്തെപ്പറ്റിയുള്ള സ്വാഭിപ്രായം രേഖപ്പെടുത്തുമ്പോൾ ഗാന്ധിജി, ബൈബിൾ ഉദ്ധരിക്കുന്നത് കാണുക: "ബൈബിളിൽ പറയുന്നുണ്ട് 'നെറ്റിയിലെ വിയർപ്പൊഴുക്കിയിട്ട് നീ ആഹാരം കഴിക്കുക എന്ന്." തന്റെ ഭാവനയിലുള്ള മാതൃകാരാജ്യത്തിൽ സമ്പത്തിനോടുള്ള മനോഭാവം എന്തെന്ന് മഹാത്മജി വിവരിക്കുന്നത് ശ്രദ്ധിക്കുക: '... ധനികരുണ്ടായിരിക്കുമെങ്കിലും അവർ അവരുടെ പക്കലുള്ള സമ്പത്തിന്റെ ട്രസ്റ്റികളായി മാത്രമേ സ്വയം പരിഗണിക്കൂ. പൊതുതാൽപര്യങ്ങൾക്കു വേണ്ടിയായിരിക്കും ആ സ്വത്ത് ഉപയോഗിക്കപ്പെടുക' (ടി പുസ്തകം, പു. 79, 80).

സമ്പത്തിനോടുള്ള മനോഭാവത്തെപ്പററി ബൈബിളിന്റെ പല ഭാഗങ്ങളിലായി ചിതറിക്കിടക്കുന്ന ഉപദേശങ്ങളെ ക്രോഡീകരിച്ചുകൊണ്ട് ഭക്തകവിയായ മാർ യാക്കോബ് (എ.ഡി. 5-ാം നൂറ്റാണ്ട്) പാടിയതിപ്രകാരം:

"സഹജന്മാരിൽ കാരുണ്യം നാം കാട്ടീടേണം
കാരുണ്യം കാട്ടായ്കിൽ ധർമ്മം ശിക്ഷിച്ചീടും
സമ്പത്താകെ പങ്കിട്ടീടാൻ ദൈവത്താലേ

കാര്യക്കാരായ് നിയമിതരാണീ സമ്പന്നന്മാർ" (ഓർത്തഡോക്സ് സഭയിലെ വലിയനോമ്പിലെ പ്രാർത്ഥനക്രമം, 1984, പു. 72).

ബ്രഹ്മചര്യത്തെപ്പറ്റി ഉപദേശിക്കുമ്പോൾ ഗാന്ധിജി സ്വീകരിച്ച നില പാട് ചിന്താമധുരമാണ്: "തീർച്ചയായും ബ്രഹ്മചാരി സ്ത്രീയെപ്പറ്റി കാമ ത്തോടെ ചിന്തിക്കുകയോ സംസാരിക്കുകയോ പാടില്ല" (മേൽ പുസ്തകം, 90).

സ്വദേശിയുടെ ലക്ഷ്യലക്ഷണങ്ങളെ ഗാന്ധിജി നിർവചിക്കുന്നു: 'മണ്ണു കൊണ്ട് മെനഞ്ഞെടുത്ത ഈ കോവിലല്ല ആത്മാവിന്റെ സ്ഥിരമോ സ്വാഭാവികമോ ആയ ആസ്ഥാനം." ബൈബിളിലെ മനുഷ്യസൃഷ്ടിയുടെ കഥയാണദ്ദേഹം ഈ വാക്കുകളിലൂടെ അനുസ്മരിച്ചത്. അദ്ദേഹം തുടർന്നെഴുതി: 'സ്വദേശിക്ക് ഞാൻ നൽകുന്ന ഈ വ്യാഖ്യാനം ശരിയാ ണെങ്കിൽ സ്വദേശനിഷ്ഠയുള്ള ഒരാളിന്റെ ആദ്യത്തെ ധർമ്മം തന്റെ തൊട്ട ടുത്തുള്ള അയൽക്കാരെ സേവിക്കുന്നതിന് വേണ്ടി സ്വയം സമർപ്പിക്കു കയാണ്.' അദ്ദേഹം തുടർന്നു: 'തന്റെ ജീവൻ രക്ഷിക്കാൻ ശ്രമിക്കുന്ന ആൾക്ക് അത് നഷ്ടപ്പെടും; ഈശ്വരന് വേണ്ടി തന്റെ ജീവനെ നഷ്ട പ്പെടുത്തുന്നവന് അത് ലഭിക്കുകയും ചെയ്യും' (മേൽ പുസ്തകം, 93, 94).

തനിക്ക് ബൈബിളുമായുള്ള ബന്ധത്തെപ്പറ്റി ഗാന്ധിജി രേഖപ്പെടു ത്തുന്നതിപ്രകാരമാണ്: "... എന്നാൽ പുതിയനിയമത്തിന്റെ കഥ അതാ യിരുന്നില്ല. അതെന്നെ വളരെ ആകർഷിച്ചു. പ്രത്യേകിച്ചും ആ ഗിരിപ്ര ഭാഷണം നേരിട്ട് ഹൃദയത്തിൽ തന്നെ തറച്ചു. ഞാനതിനെ ഗീതയോട് താരതമ്യപ്പെടുത്തി. .... എന്നാൽ ഞാൻ നിങ്ങളോട് പറയുന്നു. നിങ്ങൾ തിന്മയോടെതിർക്കാതിരിക്കുക. നിങ്ങളുടെ വലത്തേ ചെകിട്ടിൽ ആരെ ങ്കിലും അടിച്ചാൽ ഇടത്തേതും അവർക്ക് കാട്ടിക്കൊടുക്കുക. ആരെങ്കിലും നിങ്ങളുടെ കുപ്പായം എടുക്കുന്നുവെങ്കിൽ അയാൾക്ക് നിങ്ങളുടെ മേല ങ്കി കൂടെ കൊടുക്കുക. ഈ ഭാഗങ്ങൾ എന്നെ അതിരില്ലാതെ ആനന്ദിപ്പി ച്ചു." മറ്റൊരു ഘട്ടത്തിൽ അദ്ദേഹം എഴുതി: 'സ്വർഗ്ഗരാജ്യം തേടുക എന്ന താകട്ടെ ആദ്യം; മറ്റെല്ലാം അതോടെ നിങ്ങൾക്ക് ലഭിച്ചുകൊള്ളും' (പു. 375).

ചരിത്രസംഭവങ്ങളെല്ലാം ദൈവഹിതപ്രകാരം നടക്കുന്നുവെന്നും എല്ലാ ചലനങ്ങൾക്കും പിന്നിൽ ഒരു ദൈവിക പദ്ധതിയുണ്ട് എന്നുമുള്ള ബൈബിൾ ചിന്ത മഹാത്മജിക്കും അഭിമതമായിരുന്നു. നോക്കുക: 'നാം കാണിക്കുന്ന പാപങ്ങൾക്ക് ഈശ്വരൻ നൽകുന്ന ദൈവികശിക്ഷയാണ് ഈ ഭൂകമ്പങ്ങൾ എന്ന് കരുതാതിരിക്കാൻ എന്നെപ്പോലുള്ള ഒരാൾക്ക് വയ്യ. എല്ലാറ്റിനെയും പരസ്യമായി കളിയാക്കുന്ന ആളുകൾക്ക് പോലും

ഇതുപോലൊരു അത്യാഹിതത്തിന് ഈശ്വരേച്ഛയുടെ പേരിലല്ലാതെ സമാധാനം കണ്ടെത്തുവാൻ സാധിക്കുകയില്ല എന്ന് വ്യക്തമാണ്. ഈശ്വരേച്ഛ കൂടാതെ കണ്ട് ഒരു പുൽക്കൊടിപോലും ചലിക്കുകയില്ലെന്ന് ഞാൻ ദൃഢമായി വിശ്വസിക്കുന്നു' (ടി പുസ്തകം, പു. 283).

വിശ്വാസത്തിന്റെ ശക്തിയെക്കുറിച്ച് പഠിപ്പിക്കുമ്പോഴും ഗാന്ധിജി ഉദാഹരിക്കുക ബൈബിളിനെയാണ് എന്നത് നമ്മെ അത്ഭുതപ്പെടുത്തുന്നു: '.... ഇളകിമറിയുന്ന സമുദ്രങ്ങളിലൂടെ സഞ്ചരിക്കുന്നതിന് നമ്മെ പ്രാപ്തനാക്കുന്നത് ഈശ്വരവിശ്വാസമാണ്. ആ വിശ്വാസം മലകളെ ഇളക്കും.' ബൈബിളിലെ വാക്യം കാണുക: 'നിങ്ങൾക്ക് കടുകുമണിയോളം വിശ്വാസമുണ്ടെങ്കിൽ ഈ മലയോട് അങ്ങോട്ടു നീങ്ങുക എന്ന് പറഞ്ഞാൽ അത് നീങ്ങും. നിങ്ങൾക്ക് ഒന്നും അസാധ്യമാകയില്ല' (ടി പു. 291).

ഉപവാസത്തിന്റെ പ്രയോക്താവായിരുന്ന ഗാന്ധിജി അതിന്റെ ശക്തിയെ വിവരിക്കുന്നു: "... നിനുവേ നഗരത്തിൽ താൻ പ്രവേശിക്കുന്നതിന്റെ 40-ാം ദിവസം ആ നഗരം നശിക്കുമെന്ന് പ്രവാചകൻ മുന്നറിയിപ്പ് നൽകി. അതുകണ്ട് നിനുവയിലെ ജനങ്ങൾ ഈശ്വരനിൽ വിശ്വാസം അർപ്പിക്കുകയും ഉപവാസം ആരംഭിക്കുകയും ചെയ്തു. അവരിൽ ഏറ്റവും ഉന്നതന്മാർ തൊട്ട് തീരെ സാധാരണക്കാർവരെ എല്ലാവരും ദുഃഖസൂചകമായ വസ്ത്രങ്ങളണിഞ്ഞു. നിനുവേ രാജാവിന് വിവരം കിട്ടി. അദ്ദേഹം സിംഹാസനം വിട്ടെണീറ്റു, രാജകീയവേഷം മാറ്റി, ദുഃഖസൂചകങ്ങളായ വസ്ത്രങ്ങൾ അണിഞ്ഞു. എന്നിട്ട് അദ്ദേഹം ഒരു രാജകീയ പ്രഖ്യാപനം നിനുവേ നഗരം ഒട്ടുക്ക് പ്രചരിപ്പിച്ചു: 'മനുഷ്യനോ മൃഗങ്ങളോ പശുക്കളോ ആടുകളോ ആരും യാതൊന്നും കഴിക്കാതിരിക്കട്ടെ. അവർ ആഹാരം കഴിക്കരുത്; വെള്ളം കുടിക്കരുത്. എന്നാൽ മനുഷ്യനും മൃഗവും പരുക്കൻ വസ്ത്രങ്ങൾ ധരിക്കുകയും ദൈവത്തോട് നന്ദിപൂർവ്വം പ്രാർത്ഥിക്കുകയും ചെയ്യട്ടെ. ചീത്ത മാർഗ്ഗങ്ങളിൽ നിന്നും സ്വായത്തമായിതന്നെയുള്ള ഹിംസയിൽ നിന്നും ഓരോരുത്തരെയും അവർ പിന്തിരിപ്പിക്കട്ടെ. ഈശ്വരന്റെ മനസു മാറുകയും അദ്ദേഹം പശ്ചാത്തപിക്കുകയും തന്റെ ഉഗ്രകോപത്തിൽ നിന്ന് പിൻവാങ്ങുകയും നമുക്ക് നശിക്കേണ്ടി വരികയില്ലെന്നും ആർക്ക് പറയാൻ കഴിയും? ഈശ്വരൻ അവരുടെ പ്രവൃത്തികൾ കാണുകയും അവർ ചീത്ത മാർഗ്ഗത്തിൽ നിന്ന് അകന്ന് മാറിയത് മനസിലാക്കുകയും ചെയ്തു. അതുകൊണ്ട് അവരെ നശിപ്പിക്കുന്നതിനുള്ള ഉദ്യമം ഈശ്വരൻ പശ്ചാത്താപപൂർവ്വം ഉപേക്ഷിച്ചു. ... ഒന്നുകിൽ മോക്ഷം അല്ലെങ്കിൽ മരണം എന്നതായിരുന്നു അവരുടെ നില. ബൈബിൾ വിവരിക്കുന്ന ഈ ഉപവാസത്തെപ്പോലെയാണ് എന്റെ ഉപവാസവും" (ടി പുസ്തകം, പു. 339).

മതങ്ങളെക്കുറിച്ചുള്ള പ്രഭാഷണവേളയിൽ അദ്ദേഹം പ്രതികരിച്ചതി

ങ്ങനെ: 'ഗിരിപ്രഭാഷണം നിങ്ങൾക്ക് ഒരുക്കിത്തന്നിട്ടുള്ള നീരുറവയിൽ നിന്നും ആവോളം പാനം ചെയ്തുകൊള്ളൂ. അപ്പോൾ നിങ്ങൾക്ക് ത്യാഗ പൂർവ്വമായ ഒരു ജീവിതരീതി അവലംബിക്കേണ്ടി വരും. ഗിരിപ്രഭാഷണ ത്തിലെ തത്വങ്ങൾ നമുക്കെല്ലാവർക്കും വേണ്ടിയുള്ളതാണ്. ഈശ്വര നെയും ധനത്തെയും ഒരുമിച്ച് പൂജിക്കാൻ നിങ്ങൾക്ക് കഴിയുകയില്ല. കാരുണ്യവാനും ദയാശീലനും സഹിഷ്ണതാമൂർത്തിയുമായ ഈശ്വര ൻ ധനദേവതയ്ക്ക് അയാളുടെ ക്ഷണികാഹ്ലാദങ്ങളിൽ മുഴുകുവാൻ അനു മതി നൽകിയിട്ടുണ്ട്' (ടി പുസ്തകം, 359).

ഭാരതീയ നവോത്ഥാനത്തിന് സഫലമായ ദിശാബോധം നൽകിയ ഈ മൂന്ന് പ്രവാചകന്മാർ - രാജാറാം മോഹൻ റോയ്, സ്വാമി വിവേകാ നന്ദൻ, മഹാത്മാഗാന്ധി - ബൈബിൾ സന്ദേശങ്ങളുടെ പ്രവാഹത്തിൽ നിത്യവും മുങ്ങിക്കുളിച്ചിട്ടാണ് നവോത്ഥാനത്തിന്റെ ദീപശിഖ ഇന്ത്യയി ലെങ്ങും കൊളുത്തിയത്. അവർ അക്കാര്യം പരസ്യമായി വിശദീകരിച്ച തിന്റെ രേഖകൾ അവരുടെ രചനകളിൽ തുടിച്ച് നിൽക്കുന്നുണ്ട്.

# 2

# കേരളത്തിന്റെ ബൈബിൾ പാരമ്പര്യം

## ഫാദർ ഡോ. ജോസഫ് ചീരൻ

എ. ഡി. അമ്പത്തിരണ്ടിൽ ക്രിസ്തുമതം ഭാരതത്തിലെത്തി എന്ന കാര്യം ഏറെക്കുറെ ചരിത്ര വസ്തുതയായി അംഗീകരിക്കപ്പെട്ടിട്ടുണ്ടെങ്കിലും ക്രിസ്തുമത ഗ്രന്ഥമായ ബൈബിളിന് ഭാരതത്തിൽ എത്ര ശതാബ്ദങ്ങളുടെ പഴക്കമുണ്ട് എന്ന കാര്യത്തിൽ വേണ്ടത്ര ഗൗരവമുള്ള പഠനങ്ങൾ നടന്നിട്ടില്ല. 1806–ൽ കേരളത്തിലെത്തിയ ബംഗാൾ ഫോർട്ട് വില്യം കോളജിന്റെ ഉപാധ്യക്ഷനും ആംഗ്ലിക്കൻ മിഷണറിയുമായ റവ. ഡോ. ക്ലോഡിയസ് ബുക്കാനൻ ആണ് ഇക്കാര്യത്തിൽ ആദ്യമായി അന്വേഷണം നടത്തിയത്.[1] കേരള സഭയിൽ സുറിയാനി ബൈബിൾ മാത്രമേ ഉള്ളൂ എന്ന് അദ്ദേഹം ഗ്രഹിക്കുകയും ബൈബിളിന്റെ മലയാളം വിവർത്തനത്തിന് ആറാം മാർത്തോമ്മാ മെത്രാപ്പോലീത്തായുടെ സഹായം തേടുകയും ചെയ്തു. അങ്ങനെയാണ് കോട്ടയം പഴയസിമ്മനാരി സ്ഥാപകൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന്റെയും കായംകുളം പീലിപ്പോസ് റമ്പാന്റെയും അദ്ധ്വാനഫലമായി സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് വിവർത്തനം ചെയ്ത സുവിശേഷങ്ങൾ നാലും ബുക്കാനൻ 1811–ൽ ബോംബെ കൊറിയർ പ്രസ്സിൽ നിന്ന് കല്ലച്ചിൽ അടിച്ച് പ്രസിദ്ധം ചെയ്തത്.[2] മറ്റൊരന്വേഷണം നടത്തിയത് ജെ. ജെ. മോറീസ് എന്ന മലയാളിയാണ്, 'സംഘകാലത്തെ മതവും വിശ്വാസവും' എന്ന വിഷയത്തെ അധികരിച്ച് അദ്ദേഹം നടത്തിയ ഗവേഷണത്തിന്റെ ഫലം പുസ്തകരൂപത്തിൽ കേരള ഹിസ്റ്ററി അസോസിയേഷൻ പ്രസിദ്ധീകരിച്ചിട്ടുണ്ട്. സംഘകാലത്ത് കേരളത്തിന്റെ വിശ്വാസാരാധനാ സമ്പ്രദായങ്ങളിൽ ക്രിസ്തുമതവും കുർബ്ബാനയും നിർണ്ണായകസ്ഥാനം വഹിച്ചിരുന്നുവെന്ന് ഗ്രന്ഥകർത്താവ് അതിൽ സ്ഥാപിച്ചിരിക്കുന്നു. കേരളത്തിൽ സെന്റ് തോമസ് പാരമ്പര്യം സജീവമായി നിലനിൽക്കുന്നുണ്ടെങ്കിലും ക്രിസ്ത്വബ്ദത്തിന്റെ ആദ്യശതകങ്ങളിൽ വിരചിതമായ സംഘം കൃതികളിൽ ക്രിസ്തുമത സാന്നിദ്ധ്യത്തെപ്പറ്റി സൂചനകൾ ഉള്ളതായി ആരും അതുവരെ നിരീക്ഷിച്ചതായി അറിവില്ല. എൻ. വി. കൃഷ്ണവാരിയരും ഡോ. പി. എസ്. വേലായുധനും മോറീസിന്റെ വിപ്ലവകരമായ ഈ സിദ്ധാന്തത്തെ വിലമതിക്കുകയും സംഘകാലകൃതികളുടെ നിലവിലുള്ള വ്യാഖ്യാനങ്ങൾകൊണ്ട് സംതൃപ്തിപ്പെട്ടു കൂടാ എന്ന് ഗവേഷണപ്രതിഭകളെ ഉത്തേജിപ്പിക്കുകയും ചെയ്തിരിക്കുന്നു.[3]

കേസരി എ. ബാലകൃഷ്ണപ്പിള്ള ഈ വിഷയത്തിൽ നടത്തിയ ഗവേഷണവും വിലപ്പെട്ടതാണ്. അദ്ദേഹം നിരീക്ഷിക്കുന്നു, "മഹോദയ പട്ടണത്ത് ക്നായിത്തൊമ്മൻ ഒരു പള്ളി പണിയിച്ചശേഷം അതിൽവച്ച് ആദ്യമായി നടത്തിയ ആരാധനയിൽ അന്നത്തെ ചേരരാജാവ് പങ്കു കൊണ്ടു എന്ന് ക്രൈസ്തവ ഐതിഹ്യം പറഞ്ഞിരിക്കുന്നു. ഈ ഐതി ഹ്യത്തെ ചിലപ്പതികാരത്തിലെ ചുവടെ ചേർക്കുന്ന വരികൾ പിന്താങ്ങു ന്നുണ്ട്.

'ചതുഷ്ക്കപ്പൂതരെ വഞ്ചിയുട്ടന്തു/മതുക്കൊൾ വേൾവിവേട്ടേനാ യിനും.'

ഇതിൽ ചതുഷക്കപ്പൂതർ എന്നത് ചതുഷ്ക്കം എന്ന് പേരുണ്ടായിരുന്ന സുപ്രസിദ്ധ പ്രാചീന പരിഷ്ക്കാര കേന്ദ്രമായിരുന്ന 'പൂത്' എന്ന പ്രദേ ശത്തുനിന്ന് ക്നായിത്തൊമ്മൻ കൊണ്ടുവന്ന ക്രിസ്ത്യാനികൾക്കു നൽകിയ ഒരു പേരാകുന്നു. ചതുഷ്ക്കപ്പൂതരെ വഞ്ചിനഗരത്തിൽ കൊണ്ടു വന്ന് അവരുടെ മധുകൊണ്ടുള്ള ആരാധനയിൽ - കുർബ്ബാനയിൽ - ഈ ചേരൻ പങ്കുകൊണ്ടു എന്നാണ് ഈ വരികളുടെ അർത്ഥം.[4]

ക്രിസ്ത്വബ്ദ ആദ്യശതകങ്ങളിൽ ക്രിസ്തുമതവും ക്രിസ്തുമതാരാ ധനയും കേരളത്തിൽ ഉണ്ടായിരിക്കേ, ലോകത്തിലെ മറ്റു പല ക്രിസ്തു മത കേന്ദ്രങ്ങളിലും എന്നതുപോലെ കേരളത്തിലും ഒരു സുവിശേഷ ഗ്രന്ഥം ഉണ്ടായിരുന്നുവോ എന്ന ചോദ്യം സംഗതമാവുന്നു.

## പാന്തേനൂസ്

ഭാരതത്തിന്റെ ബൈബിൾ പാരമ്പര്യത്തെപ്പറ്റി പഠിക്കുമ്പോൾ ആദ്യം ഓർമ്മയിലെത്തുന്നത് അലക്സാണ്ട്രിയൻ വൈദിക കലാശാലയിലെ ഉപാദ്ധ്യക്ഷനായിരുന്ന പാന്തേനൂസിന്റെ എ. ഡി. 190-ലെ ഭാരതസന്ദ ർശനമാണ്. മതവിഷയകമായ ചില സംവാദങ്ങളിൽ പങ്കെടുക്കുവാൻ ക്രിസ്തു സഭയുടെ ഔദ്യോഗിക ക്ഷണപ്രകാരം ഇവിടെ എത്തിയ അദ്ദേ ഹം - അന്നു ക്രൈസ്തവലോകത്തെ പ്രസിദ്ധ വേദശാസ്ത്ര വിദ്യാല യങ്ങൾ രണ്ടിടത്തേ ഉണ്ടായിരുന്നുള്ളു; ഒന്ന് അലക്സാണ്ട്രിയായിലും മറ്റൊന്ന് അന്ത്യോഖ്യായിലും - ദൗത്യനിർവ്വഹണം കഴിഞ്ഞു തിരിച്ചുപോയപ്പോൾ ഇവിടെനിന്നും ഒരു അരമായ സുവിശേഷം അല ക്സാണ്ട്രിയയിലേക്കു കൊണ്ടുപോയതായി എ.ഡി. നാലാം നൂറ്റാണ്ടിലെ സാർവ്വലൗകിക ക്രൈസ്തവസഭാ ചരിത്രകാരന്മാരായ ജെറോം, യൂസേ ബിയസ് എന്നിവർ രേഖപ്പെടുത്തിയിട്ടുണ്ട്. ഇന്ത്യയിൽ പാന്തേനൂസ് കണ്ടെത്തിയ സുവിശേഷം ഏതാണെന്നോ അതിന് പിന്നീട് ഇന്ത്യയിൽ എന്ത് സംഭവിച്ചുവെന്നോ പാന്തേനൂസ് കൊണ്ടുപോയ സുവിശേഷം എവിടെയെല്ലാമെത്തിയെന്നോ നമുക്കറിഞ്ഞുകൂടാ. ലോകം അറിയുന്ന

രീതിയിൽ കാനോനീകൃതമായ ബൈബിൾ നാലാം നൂറ്റാണ്ടിൽ എഡിറ്റു ചെയ്ത് രൂപം കൊള്ളുന്നതിന് വളരെ മുമ്പ് തന്നെ മറ്റ് പ്രാചീന ക്രൈസ്ത വകേന്ദ്രങ്ങളിലെന്നപോലെ ഭാരതത്തിലും ഒരു സുവിശേഷം കാണപ്പെട്ടു എന്നത് നമുക്കഭിമാനിക്കാവുന്ന ഒരു കാര്യമാണ്. ഈ സുവിശേഷത്തിന്റെ ആകെയുണ്ടായിരുന്ന ഒരു കോപ്പി പാന്തേനൂസ് കൊണ്ടുപോയതോടെ നമുക്കു നഷ്ടപ്പെട്ടു എന്ന് കേരളത്തിലെ ബൈബിൾ പാരമ്പര്യത്തിന്റെ ചർച്ചയിൽ ചരിത്ര ഗവേഷകൻ എൻ. കെ. ജോസ് അഭിപ്രായപ്പെട്ടതു ശരിയാവാനിടയില്ല.[6] എ.ഡി. 354-ൽ ദക്ഷിണേന്ത്യയിലെത്തിയ മാലദ്വീപ് സ്വദേശിയായ തെയോഫിനോസ് ക്രിസ്തുമതാരാധനയിലെ സുവിശേ ഷവായനയെപ്പറ്റി പരാമർശിക്കുന്നതായി ജോൺ സ്റ്റ്യുവർട്ട് രേഖപ്പെടു ത്തുന്നുണ്ട്.[7]

## സെന്റ് തോമസ് സുവിശേഷം അലക്സന്ത്ര്യായിൽ

1947-ൽ അലക്സാന്ത്രിയൻ പ്രദേശത്തുനിന്ന് മാർത്തോമ്മാശ്ലീഹാ യുടെ സുവിശേഷം കണ്ടെടുത്തതായി ഡോ. കൾമാൻ അവകാശപ്പെട്ട തോടുകൂടി കേരളത്തിൽ നിന്ന് 190-ൽ പാന്തേനൂസ് മുഖേന അലക്സാ ന്ത്രിയയിലെത്തിയ സുവിശേഷമാണോ അതെന്ന ചിന്തയ്ക്കു പ്രസക്തി യുണ്ടാവുന്നു. പില്ക്കാലത്ത് അപ്പൊക്രിഫൽ പുസ്തകങ്ങളുടെ ശേഖരം പ്രസിദ്ധപ്പെടുത്തിയപ്പോൾ അതിൽ സെന്റ് തോമസിന്റെ സുവിശേഷവും ഉൾപ്പെടുത്തിയിരിക്കുന്നു. താൻ കണ്ടെത്തിയ പുതിയ സുവിശേഷം സൂക്ഷ്മപരിശോധനയ്ക്കു വിധേയനാക്കിയ ഡോ. കൾമാൻ അതിൽനിന്ന് കൗതുകം ജനിപ്പിക്കുന്ന ഏതാനും ഉദ്ധരണികൾ നൽകുന്നത് കാണുക:

“ക്രിസ്തു പറഞ്ഞു: കണ്ടാലും ആകാശങ്ങളിലാണ് ദൈവരാജ്യമെന്ന് നിങ്ങളെ നയിക്കുന്നവർ നിങ്ങളോടു പറയുകയാണെങ്കിൽ, അപ്പോൾ ആകാശത്തിലെ പക്ഷി-പറവജാതികൾ നിങ്ങളെ പിന്നിലാക്കിക്കളയും. എന്നാൽ ദൈവരാജ്യം നിങ്ങളുടെ ഉള്ളിൽ തന്നെയാകുന്നു.”

മറ്റൊരുദ്ധരണി കാണുക: “ക്രിസ്തു പറഞ്ഞു: പരീശന്മാരേ നിങ്ങൾക്കു ഹാ! കഷ്ടം. എന്തുകൊണ്ടെന്നാൽ കന്നുകാലികളുടെ വൈക്കോൽ തൊട്ടിയിൽ കിടക്കുന്ന ശ്വാക്കളെപ്പോലെയാണവർ. വൈക്കോൽ തിന്നുകയില്ല; കന്നുകാലികളെക്കൊണ്ടത് തീറ്റിക്കയുമില്ല.”

അലക്സാന്ത്രിയയിൽ നിന്നും കണ്ടെടുത്ത സുവിശേഷം അപൂർണ്ണ മാണെന്ന്, ന്യൂയോർക്കിൽ നിന്നും 1959-ൽ പ്രസിദ്ധീകരിച്ച വാർത്തയിൽ ഡോ. കൾമാൻ പ്രസ്താവിച്ചിട്ടുണ്ട്. അദ്ദേഹം ഉദ്ധരിച്ച ക്രിസ്തുവചന ത്തിലെ ‘തിന്നുകയില്ല, തീറ്റിക്കയുമില്ല’ എന്ന ശൈലി കേരളത്തിൽ നൂറ്റാ ണ്ടുകളായി നിലവിലുള്ളതാണെന്ന് സാന്ദർഭികമായി അനുസ്മരിച്ചുകൊ ള്ളട്ടെ.

## സുറിയാനി ബൈബിൾ

പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങളിൽ കേരളത്തിന്റെ ബൈബിൾ പൈതൃകം അന്വേഷിച്ച് കേരളത്തിലെത്തിയ ക്ലോഡിയസ് ബുക്കാനന് ആറാം മാർത്തോമ്മാ ഒരു സുറിയാനി ബൈബിൾ സമ്മാനിച്ചിട്ടുണ്ട്. അക്കാലത്ത് സുറിയാനിയിലെഴുതപ്പെട്ട ബൈബിൾ കേരളത്തിലെ സുറിയാനി സഭയുടെ പള്ളികളിൽ ഉപയോഗിച്ചിരുന്നതായി അദ്ദേഹം സാക്ഷി പറഞ്ഞിട്ടുണ്ട്. പൗരസ്ത്യ സുറിയാനിയിലെഴുതിയ ബൈബിൾ ബുക്കാനന് സമ്മാനിച്ചപ്പോൾ, ഒരായിരം കൊല്ലമായി പ്രസ്തുത ഗ്രന്ഥം കേരളത്തിൽ സൂക്ഷിച്ചിരുന്നതായി ആറാം മാർത്തോമ്മാ അവകാശപ്പെട്ടിട്ടുള്ളത് അതിശയോക്തിപരമാണ്. ആ പുസ്തകം സിറിയായിലെ മിഖായേൽ റാബോ പാത്രിയർക്കീസ് ഉപയോഗിച്ചിട്ടുള്ളതായി, കേംബ്രിഡ്ജ് ലൈബ്രറിയിൽ ആ പുസ്തകം പരിശോധിച്ച വാൻഡർ പ്ലോഗ് അഭിപ്രായപ്പെട്ടിട്ടുണ്ട്.[9] പന്ത്രണ്ടാം നൂറ്റാണ്ടിൽ സിറിയൻ സഭയിൽ അവിടത്തെ പാത്രിയർക്കീസ് ഉപയോഗിച്ച പുസ്തകം എ.ഡി. ഒമ്പതാം നൂറ്റാണ്ടു മുതൽ കേരളത്തിൽ സൂക്ഷിച്ചിരിക്കാൻ സാധ്യമല്ലല്ലോ. മാത്രവുമല്ല, ആറാം മാർത്തോമ്മായുടെ മുൻഗാമി അഞ്ചാം മാർത്തോമ്മാ, 1738 ഡിസംബർ 2-നു വിദേശത്തേക്കു എഴുതിയ ഒരു കത്തിൽ, ഇവിടെ അക്കാലങ്ങളിൽ ബൈബിൾ ഇല്ലാ എന്ന് വ്യക്തമാക്കിക്കൊണ്ട് ഇപ്രകാരം എഴുതിയിട്ടുണ്ട്:

"വീണ്ടും ഭാഗ്യവാന്മാരായ പിതാക്കൾ നിങ്ങളോട് അറിയിക്കുന്നു. പുതിയനിയമ വ്യാഖ്യാനം, ഏവൻഗേലിയോൻ, പ്രക്സീസ്, ലേഖനങ്ങൾ, ദാവീദിന്റെ മസുമൂറാകൾ, ഓറെത്തായുടെ പുസ്തകം, പരിശുദ്ധ സുന്നഹദോസ് നിശ്ചയങ്ങൾ, ദൈവമാതാവിന്റെ ചരിത്രം എന്നീ പുസ്തകങ്ങൾ കൊണ്ടുവരണം."

കണ്ടനാട്ടു പള്ളിയിൽ വച്ചെഴുതിയ ഈ കത്തിന്റെ പകർപ്പ് ഈ ലേഖകൻ കൊരട്ടി സീയോൻ സിമ്മനാരിയിൽ നിന്ന് കണ്ടെടുക്കുകയും മലങ്കര മല്പാൻ ഞാർത്താങ്കൽ കോരത് അച്ചന്റെ സഹായത്തോടെ വിവർത്തനം ചെയ്യുകയും ചെയ്തതോടെ ബുക്കാനൻ കൊണ്ടുപോയ സുറിയാനി ബൈബിൾ 1751-ൽ അഞ്ചാം മാർത്തോമ്മായുടെ ക്ഷണപ്രകാരം കേരളത്തിൽ വന്ന ശക്രുള്ളാ മപ്രിയാനാ, മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് എന്നീ പിതാക്കന്മാർ കേരളത്തിൽ കൊണ്ടുവന്നതാണെന്ന് തെളിയുന്നു.[10]

1751-ൽ ഈ പുസ്തകം കേരളത്തിലെത്തിയതോടെ അതിന് നിരവധി കയ്യെഴുത്തു പകർപ്പുകളുണ്ടായി. അങ്കമാലിയിലും കുന്നംകുളത്തും വച്ച് പതിനെട്ടാം നൂറ്റാണ്ടിന്റെ വിവിധ ദശകങ്ങളിൽ പകർത്തിയെഴുതിയ

ബൈബിളിന്റെ സുറിയാനി കൈയെഴുത്തുപ്രതികൾ മൂന്നെണ്ണം ഈ ലേഖകൻ പരിശോധിച്ചിട്ടുണ്ട്. ഏറ്റവും അധികം പകർപ്പുകൾ കാണുന്നത് 'സങ്കീർത്തനം' എന്ന ബൈബിൾ ഭാഗത്തിനാണ്. ആരാധനകൾക്കും ധ്യാനത്തിനും സഹായകമായതിനാലാകാം സങ്കീർത്തനത്തിന് കൂടുതൽ പകർപ്പുകൾ ആവശ്യമായത്. 'ഹൂലാലകളുടെ പുസ്തകം' എന്ന പേരിലാണ് ഇതറിയപ്പെട്ടിരുന്നത്. പതിനെട്ടാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ (കോട്ടയം പഴയസെമിനാരി സ്ഥാപകൻ) വിവർത്തനം ചെയ്ത ഹൂലാലകളുടെ മലയാള വിവർത്തനം ഈ ലേഖകന്റെ ഗ്രന്ഥശേഖരത്തിലുണ്ട്. ഇപ്രകാരം കൈയെഴുത്തു രൂപത്തിൽ പ്രചരിച്ച സുറിയാനി ബൈബിളിൽ നിന്നാണ് ബുക്കാനന്റെ സഹായത്തോടെ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും കായംകുളത്ത് പീലിപ്പോസ് മല്പാനും ചേർന്ന് തയ്യാറാക്കിയ ആദ്യത്തെ മലയാള ബൈബിൾ പരിഭാഷ 1811-ൽ ബോംബെ കൊറിയർ പ്രസ്സിൽ നിന്ന് അച്ചടിച്ച് പ്രസിദ്ധം ചെയ്തത്. പഴയനിയമ പുസ്തകങ്ങൾ ഉൾപ്പടെ പൂർണ്ണ ബൈബിൾ ഇട്ടൂപ്പ് മല്പാൻ (പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ - കോട്ടയം പഴയസെമിനാരി സ്ഥാപകൻ) സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് വിവർത്തനം ചെയ്തതായും ആ വിവർത്തനം മലയാളശൈലിക്കിണങ്ങുന്നില്ല എന്ന് കണ്ടിട്ടാണ് പില്ക്കാലത്ത് പഴയ സെമിനാരിയിൽ അദ്ധ്യാപനത്തിനെത്തിയ ബെഞ്ചമിൻ ബെയ്ലി മലയാളം പഠിച്ച് ഇംഗ്ലീഷ് ബൈബിളിൽ നിന്ന് പൂർണ്ണമായ മലയാള വിവർത്തനം തയ്യാറാക്കി 1829-ൽ പ്രസിദ്ധീകരിച്ചതെന്നും ബ്രിട്ടീഷ് റസിഡണ്ട് കേണൽ മൺറോയുടെ കത്തുകളിൽ നിന്നും വ്യക്തമാകുന്നുണ്ട്."[11] പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമന്റെ സുറിയാനിയിൽ നിന്നുള്ള വിവർത്തനത്തിൽ സങ്കീർത്തനം പൂർണ്ണമായും പഴയനിയമ ഭാഗങ്ങൾ ഭാഗികമായും ഈ ലേഖകൻ കണ്ടെടുത്തിട്ടുണ്ട്.

## ഉദയംപേരൂർ സുന്നദോസ്

1751-ൽ വിദേശ മെത്രാന്മാർ കേരളത്തിലെത്തുന്നതിനു മുമ്പ് കേരളത്തിൽ ബൈബിളിന്റെ ഉപയോഗം ഉണ്ടായിരുന്നുവോ? രണ്ടാം നൂറ്റാണ്ടിലും നാലാം നൂറ്റാണ്ടിലുമൊക്കെ ഇവിടെയുണ്ടായിരുന്നതായി പറയപ്പെടുന്ന സുവിശേഷത്തെപ്പറ്റി കേരളത്തിൽ ആര്യവല്ക്കരണം നടന്ന അഞ്ച് മുതൽ എട്ട് നൂറ്റാണ്ടുകൾക്കു മദ്ധ്യേ അവൈദികസാഹിത്യം നശിപ്പിക്കപ്പെട്ട കൂട്ടത്തിൽ ബൈബിൾ നശിച്ചു പോയിരിക്കാനിടയെന്ന് എൻ. കെ. ജോസ് അഭ്യൂഹിച്ചിട്ടുണ്ട്. 'കേരളത്തിന്റെ സാംസ്ക്കാരിക ചരിത്രം' എഴുതിയ പി. കെ. ഗോപാലകൃഷ്ണൻ എഴുതുന്നത് കാണുക:

'പ്രതിയോഗികളെ നശിപ്പിക്കുവാൻ ബ്രാഹ്മണർ എക്കാലത്തും സ്വീകരിച്ചിട്ടുള്ള കുപ്രസിദ്ധമായ മാർഗ്ഗം അവരുടെ സാഹിത്യം നശിപ്പിക്ക

ലാണ്. ബ്രാഹ്മണമതത്തിന്റെ ശാഖയിൽ വിടർന്ന ചിന്താപദ്ധതികളുടെ പുഷ്പങ്ങളല്ലാതെ മറ്റൊന്നും ഭാരതോദ്യാനത്തിൽ വിടർന്നു വിലസുവാൻ യാഥാസ്ഥിതിക ബ്രാഹ്മണർ അനുവദിച്ചില്ല.'[13]

എ.ഡി. 6-ാം നൂറ്റാണ്ടിൽ അലക്സാന്ത്രിയൻ സന്ദർശകനായ കോസ്മസ് ഇവിടെ വന്നപ്പോൾ മറ്റുള്ളവരാൽ പീഡിപ്പിക്കപ്പെടുന്ന ക്രിസ്തീയ സമൂഹത്തെ കണ്ടു എന്ന് എഴുതിയിട്ടുള്ളതും ഇതോടൊപ്പം ചേർത്തു വായിക്കാവുന്നതാണ്.[14]

ഗ്രീക്കു സംസ്ക്കാരത്തിലേക്കു ക്രിസ്തുവിനെ പരിചയപ്പെടുത്തേണ്ടി വന്നപ്പോൾ ഗ്രീക്കുകാരുടെ മനസ്സിലെ ലോഗോസ് ആണ് ക്രിസ്തു എന്ന് അഭേദാർത്ഥത്തിൽ യോഹന്നാൻ പ്രയോഗിച്ചതുപോലെ ഭാരതസംസ്ക്കാരത്തിൽ ബുദ്ധമതം നിറഞ്ഞു നിൽക്കുമ്പോൾ ബുദ്ധൻ തന്നെയാണ് ക്രിസ്തു എന്ന് സെന്റ് തോമസും ആദ്യകാല ക്രിസ്തുമത പ്രചാരകരും കേരളത്തിൽ പ്രസ്താവിച്ചിരുന്നുവോ? അതു മറ്റൊരു പഠന വിഷയമാണ്. എന്നിരുന്നാലും, "തൃപ്പൂണിത്തുറ സംസ്കൃത കോളേജിൽ ഇപ്പോഴും സൂക്ഷിച്ചിട്ടുള്ള ചില താളിയോലഗ്രന്ഥങ്ങളിൽ ബുദ്ധചരിതം എന്ന പേരിൽ ഒന്നിലധികം കൃതികൾ കാണാം. പേരു ബുദ്ധചരിതം എന്നാണെങ്കിലും യേശുക്രിസ്തുവിന്റെ ചരിത്രമാണ് അവയിൽ വിവരിച്ചിരിക്കുന്നത്" എന്ന എൻ. കെ. ജോസിന്റെ നിരീക്ഷണം കൂടുതൽ പഠനം അർഹിക്കുന്നുണ്ട്.[15] ഒരുപക്ഷേ പാന്തേനൂസിന്റെ കാലത്ത് ഇവിടെ ഉപയോഗിച്ചിരുന്ന സുവിശേഷം കോസ്മസ് കണ്ട കേരളത്തിൽ പ്രതികൂലതകളെ അതിജീവിക്കുവാനായി ബുദ്ധചരിതം എന്ന പേരിൽ സംസ്കൃതപരിഭാഷയായും പീഡാകാലം കഴിഞ്ഞ് വീണ്ടും മലയാളത്തിലേയ്ക്കു വിവർത്തനം ചെയ്യപ്പെട്ടും കാലത്തെ അതിജീവിച്ചിരിക്കാം. ഏതായാലും ഉദയംപേരൂർ കാനോനാകളിൽ പതിനാറാം നൂറ്റാണ്ടിൽ കേരളത്തിലുണ്ടായിരുന്ന സുവിശേഷത്തെപ്പറ്റി ചില നിരീക്ഷണങ്ങൾ രേഖപ്പെടുത്തിയിട്ടുള്ളത് കാണുക:

"യൗസെപ്പ എന്ന പുരുഷന മർത്തമറിയത്തുമ്മായെ വഴങ്ങപ്പെട്ടപ്പൊൾ യൗസെപ്പിന.... മക്കളും ഉണ്ടായിരുന്നുവെന്നും... റബിമാരൊടു പഠിച്ചു എന്നും... മർത്തമറിയത്തുമ്മയ്ക്കു അവരാസമുണ്ടോ (വ്യഭിചാരദോഷം - ലേഖകൻ) ഇല്ലയോ എന്ന് യൗസേപ്പ് സംശയിച്ച് അതിനു പരൂക്ഷിപ്പാൻ പഴേ മാർഗ്ഗത്തിലുണ്ടായിരുന്ന ഒരു വെള്ളം അന്നത്തെ പട്ടക്കാരനോടു പറഞ്ഞു ഉമ്മായെക്കൊണ്ടു ആ വെള്ളം കുടിപ്പിച്ചു എന്നു.... ഇവ്വണ്ണം മറ്റു പല അറിവുകെടും പൊളിയും ആകുന്നതുകൾ ഉണ്ടു."[16]

## പാലൂർ ബൈബിൾ

അത്ഭുതകരമെന്ന് പറയട്ടെ, 1990-ൽ പാലൂരിലെ പഴഞ്ഞി പട്ടണത്തിൽ

(തൃശൂർ ജില്ല) ഒരു പുരാതന പുരോഹിത കുടുംബത്തിലെ ഗ്രന്ഥശേഖരത്തിൽ നിന്ന് ഈ ലേഖകൻ കണ്ടെടുത്ത ഒരു വിചിത്ര സുവിശേഷത്തിൽ ഉദയംപേരൂർ കാനോൻ നിരോധിച്ച കേരള സുവിശേഷത്തിലെ എല്ലാ പ്രയോഗങ്ങളും കഥകളും കാണുന്നു: **1. ശിക്ഷയുടെ വെള്ളം:** "എന്നാൽ ഇക്കെൾവി എല്ലാവെരും അതു കെൾക്കപ്പെട്ടു. പട്ടക്കാരും മെൽപ്പട്ടക്കാരും അവരു കെട്ടു മറിയത്തിനെയും യൗസെപ്പിനെയും അവരു വരുത്തി ചൊദിച്ചാറെ നെര (സത്യം – ലേഖകൻ) അവരെ തിരിച്ചറിയാതെ കണ്ടു ചിക്ഷെയുടെ വെള്ളം അവളെയവരു കുടിപ്പിച്ചു. മലെക്കു അവെരു യാത്രയായി. ഏതു ചെറുപ്പം (ദോഷം – ലേഖകൻ) അവെളിൽ അവെരു കണ്ടില്ല."

**2. യൗസേപ്പിന്റെ മക്കൾ:** "അതിന്റെ ചെഷം അവന്റെ കൈവാഴിച്ചയിൽ ഉള്ള ലൊകരതൊക്കെയും തലക്കാണം എഴുതുവാൻ (പേർവഴി ചാർത്തുക – ലേഖകൻ) ആകസ്തൊസ കെസ്രിൽനിന്ന് (അഗസ്റ്റസു സീസർ – ലേഖകൻ) പ്രമാണമതു പുറപ്പെടുക കൊണ്ടു എഴുതപ്പെടുവാൻ എല്ലാവരും പൊകുന്നുവായപ്പൊൾ അതുംവണ്ണം യൗസെപ്പും അവന്റെ മക്കളും മറിയവും അവരെ പുറപ്പെടുവാൻ തുടങ്ങിയപ്പൊൾ അവന്റെ കഴുതമെൽ അവളെയവൻ ഇരുത്തി. അവരുടെ പിന്നാലെ അവൻ നടത്തുന്നുവായി. അവന്റെ മനസ്സിൽ അവൻ നിരൂപിക്കുന്നു: മകളായി ഞാൻ എഴുതിക്കുന്നുവെങ്കിൽ ഞാൻ കപ്യം പറയുന്നു. സ്ത്രീയായി (ഭാര്യ – ലേഖകൻ) എഴുതിപ്പാൻ ഞാൻ നാണിക്കുന്നു. ഇങ്ങനെ വിഷാദിച്ചു അവരു പൊയി. വഴിയുടെ പാതിക്കു അവരടുത്തപ്പൊൾ മറിയം അവൾ ശൊല്ലി. ഈറ്റുനൊവു എനിക്കതടുക്കുന്നു. കഴുതയിൽ നിന്നു നീയെന്നെ എറക്കുക. അവൻ എറക്കി. കല്ലടാവ അവൻ കണ്ടെത്തി. അതിൽ അവളെ അവൻ ആക്കി. അവന്റെ മക്കളെ അതിനു ശുറ്റും മറയിൽ അവൻ നിറുത്തി. വയറ്റാട്ടിയെ അന്വെഷിക്കാൻ അവൻ പൊയപ്പൊൾ...."

ഉദയംപേരൂർ സുന്നഹദോസ് നിരോധിച്ച സുവിശേഷം ആണ് ഇതെന്ന് വ്യക്തം. പഴഞ്ഞിയിൽ നിന്ന് കണ്ടെടുക്കപ്പെട്ട ഈ അകാനോനിക സുവിശേഷത്തെപ്പറ്റി മലയാള മനോരമയുടെ തൃശൂർ ലേഖകൻ എഴുതി: "ബൈബിളിന്റെ അതിപ്രാചീനമായ മലയാള പരിഭാഷ കണ്ടെത്തി. ...... ഈ ബൈബിൾ മലയാള ഭാഷാ, കേരളസഭ തുടങ്ങിയവയുടെ ചരിത്രം പഠിക്കുന്നവർക്കു വിലപ്പെട്ടതാവും."[17]

ഡോ. കൾമാൻ അലക്സാന്ത്രിയയിൽ നിന്നു കണ്ടെടുത്ത സുവിശേഷം പോലെ ഈ സുവിശേഷവും അപൂർണ്ണമാണ്. ആദ്യഭാഗവും അവസാനഭാഗവും ഉണ്ട്. ഇടയിൽ പല ഭാഗങ്ങളും നഷ്ടപ്പെട്ടിരിക്കുന്നു. ആറിഞ്ച് നീളം, നാലിഞ്ചു വീതി, ഒരു പേജിൽ പതിനാലു വരി, ആകെ

ഇരുനൂറ്റിപതിനെട്ടു പേജുകൾ - ഇതാണ് ജീർണ്ണിച്ച അവസ്ഥയിൽ കണ്ടെത്തിയ കയ്യെഴുത്ത് ഗ്രന്ഥത്തിന്റെ സ്വരൂപം.

## ആദ്യഭാഗം പഴയനിയമം

(പാലൂർ) പഴഞ്ഞി സുവിശേഷത്തിന്റെ ആദ്യഭാഗം പഴയനിയമമാണ്. അതിന്റെ രൂപത്തിൽ വ്യത്യാസമുണ്ട്. മോശയുടെ അഞ്ചു പുസ്തകങ്ങൾ, തുടങ്ങി ക്രിസ്തുവിന്റെ ജനനം വരെയുള്ള പഴയനിയമ കഥകൾ പുസ്തക - അദ്ധ്യായ - വാക്യവിഭജനങ്ങളില്ലാതെ സംഗ്രഹിച്ചിരിക്കുക യാണ്. സൃഷ്ടികഥയിലാരംഭിച്ച് ഗോത്രപിതാക്കന്മാരിലൂടെ വികസിച്ച് ഇസ്രയേൽ ജനതയുടെ കൈവഴിയിലൂടെ ഒഴുകുന്ന കഥ സഖറിയാ പുരോഹിതൻ, യോഹന്നാൻ സ്നാപകൻ എന്നിവരിലൂടെ യേശുവിലെത്തുന്നു. ഈ കഥാ ഗതിയുടെ മുഖ്യധാരയിലുൾപ്പെടാതെ ബൈബിളിൽ കാണുന്ന സങ്കീർത്തനം, സഭാപ്രസംഗി, സദൃശവാക്യങ്ങൾ, വിലാപങ്ങൾ, ഉത്തമഗീതം, എസ്ഥേർ, മീഖാ, യോനാ, നാഹും, ഏശായ, യിരെമ്യാവു തുടങ്ങിയ ബൈബിൾ ഭാഗങ്ങളെ ഈ സംഗ്രഹത്തിൽ സ്പർശിച്ചിട്ടേയില്ല. യഹൂദാ പൈതൃകവുമായി ബന്ധപ്പെട്ട ഒരു ജനതയുടെ മുമ്പിൽ ക്രിസ്തുചരിതം അവതരിപ്പിക്കുവാനാണ് സുവിശേഷകൻ ശ്രമിച്ചിട്ടുള്ളത്. മദ്ധ്യപൗരസ്ത്യ രാജ്യങ്ങളിൽ നിന്ന് ക്രിസ്തുവിന് മുമ്പ് പ്രകൃതി ക്ഷോഭങ്ങളെത്തുടർന്നും വ്യാപാരാവശ്യങ്ങളെ തുടർന്നും കേരളത്തിൽ കുടിയേറിപാർത്തിരുന്ന പഴയനിയമ പശ്ചാത്തലമുള്ള കേരളീയരെ ആവാം സുവിശേഷകൻ മുമ്പിൽ കാണുന്നത്.

അലക്സാന്ത്രിയ - മുസ്സിരീസ് കപ്പൽ സഞ്ചാരവും വ്യാപാരവും ഈ കുടിയേറ്റത്തെ ഗണ്യമായി സഹായിച്ചിരിക്കണം. ദക്ഷിണേന്ത്യയിൽ നിന്ന് ഖനനം ചെയ്തു കണ്ടെടുത്ത തലയോടുകൾ പ്രോട്ടോ-ആസ്ത്രലോയ്ഡ്, നീഗ്രിറ്റോ എന്നീ വംശജരുടേതായിരുന്നുവെന്നും ഇവർക്കു ശേഷം വന്ന മെഡിറ്ററേനിയൻ പശ്ചാത്തലമുള്ള ദ്രാവിഡരാണ് ഇന്ത്യയിലേയും കേരളത്തിലെയും പൂർവ്വനിവാസികൾ എന്നും ഇപ്പോൾ സംശയാതീതമായി തെളിഞ്ഞിട്ടുണ്ട്. ആര്യാധിനിവേശം കേരളത്തിൽ ശക്തിപ്പെട്ട നാലാം നൂറ്റാണ്ടിന് മുമ്പ് മെഡിറ്ററേനിയൻ - അസീറിയൻ സംസ്ക്കാരത്തിന്റെ ഉടമകളായിരുന്ന അസുരനാമധാരികളായ ദ്രാവിഡരാണ് ആദ്യകാല കേരളനിവാസികൾ എന്ന് കേരള സംസ്ക്കാരത്തെക്കുറിച്ച് ഗവേഷണ പഠനം നടത്തിയ കേസരി എ. ബാലകൃഷ്ണപിള്ള, പി. കെ. ഗോപാലകൃഷ്ണൻ, എ. ശ്രീധരമേനോൻ തുടങ്ങിയവർ നിരീക്ഷിച്ചിട്ടുണ്ട്. അവരുടെ ഉപബോധമനസ്സിലുള്ള രക്ഷകസങ്കല്പത്തെ തൊട്ടുണർത്തുവാൻ ആവശ്യമായ വംശചരിത്രം മാത്രം ഉദ്ദേശിച്ചുകൊണ്ടുള്ള ഒരു പശ്ചാത്തല സൃഷ്ടിയാകാം ഈ പഴയനിയമ സംഗ്രഹം. ശ്രോതാക്കളെ ഉദ്ദേശിച്ചു പശ്ചാത്തലം തയ്യാറാക്കുന്ന സ്വഭാവം സുവി

ശേഷകരായ മത്തായിയും ലൂക്കോസും യോഹന്നാനും സ്വീകരിച്ചിട്ടുള്ളത് ബൈബിൾ വിദ്യാർത്ഥികൾക്കറിവുള്ള കാര്യമാണ്. ഇസ്രായേൽ വംശത്തിൽ നിന്ന് കാണാതെ പോയവർക്ക് പ്രഥമ പരിഗണന നൽകണമെന്ന ക്രിസ്തുവാക്യത്തെ മാനിച്ച് കേരളത്തിലെത്തിയ സെന്റ് തോമസ്സ് തന്നെയാകാം ഈ സുവിശേഷം രചിച്ചതെന്ന് ഈ പഴയനിയമ സംഗ്രഹം ചൂണ്ടിക്കാട്ടുന്നുണ്ട്. ഒരു യഹൂദ പശ്ചാത്തലത്തിലുള്ള സുവിശേഷകന് മാത്രം സാധിക്കുന്ന കൈയ്യടക്കവും സ്വാഭാവികതയും ത്യാജ്യഗ്രാഹ്യവിവേചനയും ഈ സംഗ്രഹത്തെ കടാക്ഷിച്ചിട്ടുണ്ട്. വിശുദ്ധ മത്തായിയുടെയും വി. ലൂക്കോസിന്റെയും സുവിശേഷാരംഭത്തിൽ കൊടുത്തിട്ടുള്ള വംശാവലിയുടെ അവതരണത്തിൽ തുടിച്ചുനിൽക്കുന്ന ഗ്രന്ഥരചനോദ്ദേശ്യത്തിന് ഏറെക്കുറെ സമാന്തരമാണീ പഴയനിയമ സംഗ്രഹത്തിന്റെ ഉദ്ദേശ്യവും. ക്രിസ്തുവിനെ യഹൂദപാരമ്പര്യത്തിന്റെ ഭാഗമായി അവതരിപ്പിച്ച് ലോകം മുഴുവന്റേയും രക്ഷകനായി അവതരിപ്പിക്കാനുള്ള ത്വര വ്യത്യസ്ത സാഹചര്യങ്ങളിലായിരുന്നിട്ടു പോലും സുവിശേഷ രചയിതാക്കളെ ആഴത്തിൽ നയിച്ചിരുന്നു. ഗ്രീക്കു പാരമ്പര്യം പഠിച്ച് ഗ്രീക്ക് ജനതയ്ക്ക് സുവിശേഷം രചിച്ച യോഹന്നാനെപ്പോലെ ഭാരതപാരമ്പര്യം പഠിച്ച് ഭാരതീയ സുവിശേഷം രചിക്കാൻ പരിശുദ്ധാത്മപ്രേരണ മാർത്തോമ്മായ്ക്കുണ്ടാകാതെ പോയതെന്തുകൊണ്ട്? ലോഗോസിനു പകരം, ഭാരതീയ ചിന്തയിൽ 'ഓ'ങ്കാരമായും കാൽവറിയിലെ പരമയാഗത്തിന് പകരം പ്രജാപതിയാഗമായും ക്രിസ്തുവിനെ ഈ ഭാരതീയ സുവിശേഷത്തിൽ അവതരിപ്പിക്കാത്തതെന്തുകൊണ്ട്? ശ്രീ. പി. കെ. ഗോപാലകൃഷ്ണനും മറ്റും ഈയിടെ നടത്തിയ ഗവേഷണങ്ങൾ ഈ കാര്യത്തിൽ വെളിച്ചം വീശുന്നു. ക്രിസ്തുമതം കേരളത്തിലെത്തുമ്പോൾ, പരാമർശ സുവിശേഷം കേരളത്തിൽ വിരചിക്കുമ്പോൾ - വേദങ്ങളോ ഉപനിഷത്തുകളോ പുരാണങ്ങളോ, ഇതിഹാസങ്ങൾ പോലുമോ കേരളത്തിൽ പ്രത്യക്ഷപ്പെട്ടിരുന്നില്ല. ശ്രീകൃഷ്ണകഥകൾ നാടോടിക്കഥകളായി കേരളത്തിൽ ഭാരതത്തിലെവിടെയും എന്നപോലെ പ്രചാരത്തിലിരുന്നതല്ലാതെ ആര്യസാഹിത്യം അന്ന് കേരളത്തിൽ പ്രവേശിച്ചിരുന്നില്ല.

### അനന്ത വൈചിത്ര്യങ്ങൾ

ആദ്യഭാഗം നഷ്ടപ്പെട്ട കൈയെഴുത്തു കൃതിയിൽ ഗോത്രപിതാക്കളിൽ മൂന്നാമനായ യാക്കോബിന്റെ അന്ത്യകാലം മുതല്ക്കേ കാണപ്പെടുന്നുള്ളു. ഉള്ളടക്കത്തിൽ നിവധി വ്യത്യസ്തതകൾ ഈ കൃതി പുലർത്തുന്നുണ്ട്. ഏതാനും ഉദാഹരണങ്ങൾ കാണുക:

"…. യൗസെപ്പിന്റെ മെൽ പൊത്തിപ്പെറിന്റെ കെട്ടിയവൾക്കു അപെഷ ഉണ്ടാകകൊണ്ട പല ദിവസവും അനുസരിക്കണമെന്ന യൗസെപ്പിനൊട

അവൾ അപെക്ഷിച്ചാറെയും അവളോട് അവൻ അനുസരിക്കായിക കൊണ്ട അവരിരുവരും തങ്ങളെ വീട്ടിലായപ്പൊൾ അവടെ ഇട്ടം അനുസരിപ്പാൻ യൗസെപ്പിന്റെ കുപ്പായത്തിനു അവൾ പിടിച്ചു. ഉടെൻ വലിയ കുപ്പായവും ഇട്ടും വച്ച തിരിച്ച ഭയത്തൊടും പെടിയൊടും കൂടെ യൗസെപ്പ് ഓടി ഒളിച്ചു എന്നുള്ളത് പൊത്തിപ്പെറിന്റെ സ്ത്രീ ചമത്തീസായവൾ കണ്ട ഉടെൻ..."

ബൈബിളിൽ ഫറവോയുടെ മന്ത്രിയായ പൊത്തിപ്പെറിന്റെ ഭാര്യയുടെ പേരു കാണുന്നില്ല. ഈ കഥാസംഗ്രഹത്തിൽ അവൾക്കു ചമത്തീസാ എന്ന് പേർ കാണുന്നു. പുതിയനിയമമായ സുവിശേഷ ഭാഗത്തിലും വിചിത്രമായ ചില സംഭവങ്ങൾ രേഖപ്പെടുത്തിക്കാണുന്നത് കാണുക:

"....എന്നാൽ യൊനാകെർ പ്നൂയെലിന്റെ വഴിപാടിൽ നിന്നു അന്നായെ അവൻ കെട്ടി. എന്നാൽ അന്ന മച്ചിയവെൾ ആയി. എന്നാൽ പെരുന്നാളിന്നുടെ ദിവസത്തിൽ ലോകര അവരൊക്കെ കൂടപ്പെട്ടപ്പൊൾ അവൻ എക്ക കൊണ്ടു. യൊനാകെറിനു എത്രെയും അവെന്നതു സന്തതിയില്ലായ്മ കൊണ്ട റൂവെലെന്ന പട്ടക്കാരൻ കാഴ്ച അണെപ്പാൻ ഞായമാകുന്നില്ലെന്ന അവരുടെ കെദമായിക്കൊണ്ട വനത്തിന്നവെൻ പുക്ക ഈ എക്ക അവനിൽ നിന്നു നീക്കുവാൻ 40 ദിവസം അവെൻ നൊയമ്പ നൊറ്റ തമ്പുരാനൊട അവൻ അപെക്ഷിച്ചു. ....."

യേശുവിന്റെ അമ്മയായ മറിയാമിന്റെ ജനനവുമായി ബന്ധപ്പെട്ട ഈ കഥ കാനോനിക ബൈബിളിൽ കാണുന്നില്ല. മദ്ധ്യപൗരസ്ത്യ രാജ്യങ്ങളിൽ എഴുതപ്പെട്ട് കേരളത്തിൽ പ്രചരിച്ചിട്ടുള്ള കന്യക മറിയാമ്മിന്റെ ജീവചരിത്രത്തിൽ ഈ സംഭവം വിവരിക്കുന്നുണ്ട്. തന്മൂലം ബേത്‌ലഹേം ഐതിഹ്യങ്ങളുമായി ധാരാളം ബന്ധമുള്ള സെന്റ് തോമസ് വിരചിച്ചതാണീ സുവിശേഷമെന്ന നിഗമനത്തിന് സാധുത വർദ്ധിക്കുന്നു. പൂർവിക കേരളസഭയിൽ നിലനിന്നുപോരുന്നതും നിലവിലുള്ള സുവിശേഷങ്ങളിൽ കാണാത്തതുമായ ചില വിശ്വാസാചാരങ്ങൾക്കു ആധാരമായ ചില ഭാഗങ്ങൾ ഈ സുവിശേഷത്തിൽ കാണുന്നുണ്ട്. ക്രിസ്തുവിന്റെ അമ്മ മറിയം നിത്യകന്യകയായിരുന്നുവോ? എങ്കിൽ യേശുവിന്റെ സഹോദരങ്ങൾ എന്ന ബൈബിൾ പരാമർശത്തിന്റെ അർത്ഥം എന്താണ്? എന്നൊക്കെ മറിയ ദൈവശാസ്ത്ര ശാഖയിൽ ചോദ്യങ്ങൾ ഉയരാവുന്നതാണ്. സുറിയാനി സഭകൾ - ഓർത്തഡോക്സ് സഭകൾ - ആ ചോദ്യങ്ങൾക്കിപ്രകാരം മറുപടി നൽകാറുണ്ട്. മറിയാം നിത്യകന്യകയാണ്. യേശുവിന്റെ സഹോദരങ്ങൾ എന്ന ബൈബിൾ പ്രയോഗത്തിൽ തെറ്റില്ല. അവർ യേശുവിന്റെ വൈമാത്രേയ സഹോദരങ്ങളാണ്. യൗസേപ്പിന്റെ ആദ്യ ഭാര്യയിലുള്ള മക്കളെക്കുറിച്ചാണ് ആ പരാമർശം. പുതിയ സുവിശേഷത്തിൽ ഈ നില

പാടിനെ അനുകൂലിക്കുന്ന ഭാഗം നേരത്തേ ഉദ്ധരിച്ചുവല്ലോ.

ശിശുവായ യേശുവിനെ വിദ്വാന്മാർ നമസ്ക്കരിച്ച ബൈബിൾക്കഥയിൽ നമുക്കു ലഭ്യമായിട്ടില്ലാത്ത ഒട്ടേറെ വിവരങ്ങൾ പഴഞ്ഞി സുവിശേഷം നമുക്കു നല്കുന്നത് കാണുക:

"ഇതിന്റെ ചെഷം നക്ഷത്രം അവർക്കു കാണപ്പെട്ടപ്പൊൾ മുമ്പെ നിവിയൂസായിൽ (പ്രവാചക പുസ്തകങ്ങൾ – ലേഖകൻ) എഴുത്തുപ്പെട്ടതാകുന്നപൊലെ തന്നെ കുമ്പിടുവാനും കാഴ്ചവെപ്പാനും കൂശെന്മാര അവരെ പുറപ്പെട്ടു. അവരുടെ കൂടെ പന്ത്രണ്ടു രാജാക്കന്മാരും 3000 പുരുഷാരങ്ങളും അവെരു പുറപ്പെട്ടു. അവരുടെ തലവരു 3 അവരുടെ നാടു കെഴക്കിനുടെ അറുതി പാറെസ (പേർഷ്യ? – ലേഖകൻ). 3 ൽ 1 ക്ഷെത്രത്തൻ. 3 ൽ 1 തുലുക്കൻ. 3 ൽ 1 കാപ്പിരി. അവെരു വച്ചു എന്ന കാഴിച മുൻപിനാൽ നമ്മുടെ വാവന്മാരായിട്ട് സൂക്ഷിച്ചിരുന്ന പൊന്നും മുരുളും കുന്തിരിക്കവും....."

യോഹന്നാൻ സ്നാപകന്റെ പിതാവിന്റെ അന്ത്യത്തെപ്പറ്റി കൃത്യമായ വിവരങ്ങളൊന്നും നിലവിലുള്ള സുവിശേഷങ്ങൾ നൽകുന്നില്ല. സെന്റ് തോമസ് ഈ വിഷയത്തിൽ വെളിച്ചം വിതറുന്നതിപ്രകാരമാണ്:

"എന്നാൽ ഏറൊദെസ യൊഹന്നാനെ കണ്ടെത്തായ്കകൊണ്ടു ഒറശ്ലെമിന അവന്റെ മനിക്ഷെങ്ങളെയവെൻ അയെച്ച യൊഹന്നാന്റെ അവന്റെ വാവാസ്ക്കറിയാ എന്ന പട്ടക്കാരനെ അവെൻ പിടിച്ച എത്രെയും അവെരാവലാധി ആക്കി അവെരു കൊന്നു മദവഹായിൽ അവെന്റെ ചൊര ചിന്തപ്പെട്ടതാകുന്നു. അവെന്റെ ചൊര പകരം വീട്ടുമെന്നതിനൊളം അതു കഴുകരുതെന്ന ചൊല്ലുന്നൂ എന്ന സുരമതു കെൾക്കപ്പെട്ടു. ...."

ക്രിസ്തുവിന്റെ പൈതൽ പ്രായം കാനോനിക ബൈബിളിൽ വിശദമായി വർണ്ണിക്കപ്പെട്ടിട്ടില്ല. എന്നാൽ ഇന്ത്യൻ സുവിശേഷത്തിൽ ക്രിസ്തുവിന്റെ വളർച്ചയുടെ വിവിധ ഘട്ടങ്ങളുമായി ബന്ധപ്പെട്ട ഒരുപാട് അത്ഭുതകഥകൾ കാണുന്നു. ഒന്നാം നൂറ്റാണ്ടിൽ വിരചിതമായ ഈ കഥകൾ പില്ക്കാലങ്ങളിലുണ്ടായ ഭാഗവത രചനകളെ സ്വാധീനിച്ചുവോ എന്ന് സംശയിക്കാവുന്നതാണ്. ബെത്ലഹേമിലും നസ്രേത്തിലുമായി പ്രചരിച്ച ഈ കഥകൾ ആ സംസ്ക്കാര പശ്ചാത്തലമുള്ള സെന്റ് തോമസിന് സ്വാഭാവികമായും എഴുതുവാൻ കഴിയുമായിരുന്നു. ഏതാനും ഉദാഹരണങ്ങൾ കാണുക.

"മൈയെലതായപ്പൊൾ അവെര പുറപ്പെട്ട കടലിനവെരെടുത്തു കടപ്പാൻ അവെരു വശമാകാഞ്ഞാറെ വെള്ളത്തുമ്മെൽ താൻ ഉറിശുമാ ചെയ്തു തെരു (തേര് – ലേഖകൻ) പൊലെ വെള്ളം അതായി. വെള്ള

ത്തുമ്മെൽ അവെരു നടന്നു. കടെലവര കടന്നു. നസറാസിന്നവെര പുക്കു ഔടെ താൻ വളർന്നുവായി അഞ്ചു വയസ്സുകാരെൻ പൈതൽ താനായ പ്പൊൾ പൈതങ്ങളൊട കൂടെ കടെൽവായിക്കരെ (കടൽത്തീരത്ത് - ലേഖ.) കളിപ്പാൻ താൻ പൊയി. ചെനിയായ്ചയുടെ മെയ്യുലതായി (പ്രഭാതം - ലേഖ.) മണ്ണു താൻ എടുത്ത 12 പറവെ താൻ മനെഞ്ഞു. പൈതങ്ങളൊടു കൂടെയെവ താൻ പ്രവർത്തിക്കുന്നുയെന്ന ഒരു യൂതെൻ അവെൻ കണ്ടു യൗസെപ്പും പക്കൽ അവെൻ ചെന്നു അവനൊടവെൻ ചൊല്ലി ചെനിയാഴ്ചയിൽ ഞായമാകുന്നില്ലായെന്ന വസ്തു ഈശൊയ വെൻ പ്രവർത്തിക്കുന്നു. .... എന്നാൽ പറവമെൽ തന്റെ കൈ താൻ വച്ചു അതു പറന്നതു പൊയി. ...”

സുറിയാനി സഭയുടെ പാരമ്പര്യപ്രകാരം യെരുശലേമിലെ ഒന്നാമത്തെ ബിഷപ്പ് യാക്കോബ് യേശുവിന്റെ സഹോദരനാണ്. അദ്ദേഹത്തെക്കുറിച്ച് സെന്റ് തോമസ് സുവിശേഷം നൽകുന്ന ഒരു വിവരം കാണുക:

“യൗസേപ്പിന്റെ പുത്രൻ യാക്കൊ വിറകു കീറുന്നപ്പൊൾ ആ വിറകിൽ നിന്നു ആകദന (സർപ്പം - ലേഖ.) അതു പുറപ്പെട്ടു അവെനെ അതു കടിച്ചു. ഉടെൻ അവെൻ മരിച്ചു. ഈചൊതമ്പുരാൻ താൻ അണെഞ്ഞു അവെനിൽ താൻ ശ്വാസമിട്ടു യാക്കൊയവൻ ജീവിച്ചു ആകദനയതു മരിച്ചു. ....”

യേശു ജീവന്റെ സ്രഷ്ടാവായ ദൈവമാണെന്നും ജീവന്റെയും മരണത്തിന്റെയും മേൽ അധികാരമുള്ളവനാണെന്നും വ്യക്തമാക്കുവാൻ പോന്ന കഥകളാണിവ. യേശുവിന്റെ വിദ്യാഭ്യാസനാളുകളെ സംബന്ധിച്ചും ഒട്ടേറെ കഥകൾ ഇവിടെ കാണുന്നുണ്ട്. അവയൊക്കെയും എല്ലാ അപ്പോക്രിഫൽ സുവിശേഷങ്ങളിലും കാണുന്നതിനാൽ അവ യെരുശലേമിലെ പൊതു പാരമ്പര്യങ്ങളായിരുന്നു എന്നും ശ്ലീഹന്മാർ യേശുവിന്റെ കഥ സുവിശേഷമായി രചിച്ചപ്പോൾ അവയെ ഉൾപ്പെടുത്തി എന്നും വരാവുന്നതത്രെ. ഭാരതത്തിൽ നാടോടിക്കഥാരൂപത്തിൽ ദ്രാവിഡ നേതാവായ കൃഷ്ണന്റെ ബാലലീലാകഥകൾ കേട്ടു രസിച്ച ഗോത്രങ്ങളെ ഉദ്ദേശിച്ച് ഇത്തരം അത്ഭുതകഥകളെ ഇന്ത്യൻ സുവിശേഷത്തിൽ ഉൾപ്പെടുത്തിയതാവാം.

പെസഹാപ്പെരുന്നാളിൽ അപ്പവീഞ്ഞുകളെ വാഴ്ത്തി ശിഷ്യരെ ഏല്പിച്ചശേഷം കാണുന്ന ഒരു വാക്യം പ്രത്യേകം ശ്രദ്ധ അർഹിക്കുന്നു:

“ഇതുംവണ്ണം തന്റെ ചൊരെയും ചരീരവും ശുത്തമാന കുറുവാനെയായി തന്റെ ശ്ലീഹന്മാർക്കു താൻ വഴങ്ങിക്കൊടുത്തു അവെരെ ഒറപ്പിച്ചതിന്റെ ചെഷം താനും തന്റെ ചിഷ്യരുമായി പുറപ്പെട്ട....”

ഇതെന്റെ ശരീരം, ഇതെന്റെ രക്തം എന്ന നിലവിലുള്ള പ്രയോഗത്തിന് പകരം ശരീരവും രക്തവും ശുദ്ധമാന കുർബ്ബാനയായി ശിഷ്യന്മാരെ ഏൽപ്പിച്ചു എന്ന അവതരണത്തിലെ ശൈലിയും അവരെ ഉറപ്പിച്ചു എന്ന പ്രയോഗവും ഒരു ദൃക്സാക്ഷി വിവരണമാണെന്ന് പറയാതെ തരമില്ല. സുവിശേഷത്തിന്റെ ഉപസംഹാരവും ഏറെ വ്യത്യസ്തമാണ്. യേശുവിന്റെ പുനരുത്ഥാനവും ഏതാനും പ്രത്യക്ഷതകളും പ്രബോധനങ്ങളും അധികാരദാനവും സ്വർഗ്ഗാരോഹണവും, വിവരിക്കുന്നതോടെ നിലവിലുള്ള സുവിശേഷങ്ങൾ സമാപിക്കുകയായി. എന്നാൽ ഈ സുവിശേഷമാകട്ടെ, പെന്തിക്കോസ്തിപ്പെരുന്നാളിൽ പരിശുദ്ധാത്മാവു ആഘോഷപൂർവ്വം ഇറങ്ങി വന്നതും 3000 പേർ സ്നാനമേറ്റു ക്രിസ്തുസഭ രൂപവത്ക്കരിക്കപ്പെട്ടതുമായ അത്ഭുത സംഭവം വർണ്ണിച്ചതിന് ശേഷമാണ് ഉപസംഹരിക്കുന്നത്.

'...... എന്നാൽ തന്റെ ഉമ്മാ മറിയവും മറ്റു സ്ത്രീകളും തന്റെ ശ്ലീഹന്മാരും ഒന്നിച്ച ഏകമനസ്സാലെ അവെരു സ്തുതിക്കുന്നുവായി യൂദാസ്ക്കറിയൊത്തായ്ക്കു പകരം കൊൾക്കുറാലെ മത്ത്യാശ്ലീഹായെ 11 നൊടുകൂടെ എണ്ണപ്പെട്ടു. പന്തക്കുസ്തെയുടെ ദിവസത്തിൽ തീപോലെ പാളപ്പെടുന്നുയെന്ന നാമ്പുകെളും അവർക്കതു കാണപ്പെട്ടു. റൂഹ അവർക്കത കൊടുത്തു എന്ന വസ്തുപൊലെ അതതു പെച്ചിൽ (ഭാഷയിൽ - ലേഖ.) പറവാൻ അവെരു തുടങ്ങി. ..... 3000 ജെനങ്ങൾ അന്നു അവെര മാമ്മൂദീസാ മുഴുകി......"

**മൂലഭാഷ**

പാലൂർ - പഴഞ്ഞി സുവിശേഷത്തിന്റെ മൂലഭാഷ സുറിയാനിയാണെന്നതിൽ തർക്കമില്ല. ധാരാളം സുറിയാനി പദങ്ങൾ തൽസമമായി വിവർത്തകൻ സ്വീകരിച്ചിട്ടുള്ളതു കാണുക.

കേപ്പാ = പാറ, പെസഹാ = കടന്നുപോക്കു (യഹൂദരുടെ ഒരു പെരുന്നാൾ), ശ്ലീഹാ = അയയ്ക്കപ്പെട്ടവൻ (യേശുവിന്റെ ശിഷ്യന്മാരുടെ പൊതുനാമം), റൂഹാ = കാറ്റ്, ആത്മാവ്, പെന്തിക്കോസ്തിനാൾ = അമ്പതാം നാൾ, മാമ്മൂദീസാ = സ്നാനം, ഹൈക്ലാ = ദേവാലയം, മാലാഖാ = ദൂതൻ, യുറെദിനാൻ = യോർദ്ദാൻ നദി, ഗാഗുൽത്താ = തലയോട്ടിമല, കാൽവരി, നിവ്യന്മാർ-നിബ്യന്മാർ = പ്രവാചകന്മാർ, നിവ്യാട്ടിമാർ = ദീർഘദർശിനിമാർ, മശീഹാ = അഭിഷിക്തൻ, മാംദാനാ = സ്നാപകൻ, സ്കീപ്പാ = കുരിശ്, കബർ = മൃതശരീരം വയ്ക്കുന്ന പെട്ടി, കല്ലറ, ഓറിശ്ലേം = യെരുശലേം, റൂഹാദകുദിശാ = പരിശുദ്ധാത്മാവ്, ആക്കദിനാ = സർപ്പം, മഗുശെന്മാർ = വിദ്വാന്മാർ, ഓശാന = സ്തുതി (ഇപ്പോൾ രക്ഷിക്ക).

സംജ്ഞാനാമങ്ങൾ പോലും മലയാളവൽക്കരിക്കുവാൻ ശ്രമിക്കാതെ സുറിയാനിരൂപത്തിൽ സ്വീകരിക്കുന്നു. മൂശെ, യേശുബർനൂൻ, ഫെറഓൻ തുടങ്ങിയവ ഇന്ന് മോശ, യോശുവാ, ഫറവോ എന്നീ രൂപങ്ങളിലാണ് ഉപയോഗിച്ചു വരുന്നത്. സുറിയാനി പാശ്ചാത്യം, പൗരസ്ത്യം എന്നിങ്ങനെ രണ്ടുവിധമുള്ളതിൽ അറമായ സുറിയാനിയോടു വളരെ സാമ്യമുള്ള പൗരസ്ത്യ സുറിയാനി രൂപങ്ങളാണ് ഈ വിവർത്തകൻ സ്വീകരിച്ചിട്ടുള്ളത്.

കഹന = പുരോഹിതൻ, കുർബ്ബാന = കാഴ്ച, നിബിയ = പ്രവാചകൻ, കാസാ = പാനപാത്രം, മാംദാന = സ്നാപകൻ തുടങ്ങിയ പ്രയോഗങ്ങൾ അന്ത്യോഖ്യൻ ബന്ധത്തിനു മുമ്പ് കേരളസഭയിൽ നിലവിലിരുന്ന കൽദായ (പൗരസ്ത്യ) സുറിയാനി രൂപങ്ങളാണ്. ഈ ഉച്ചാരണം അരമായ സുറിയാനി ഉച്ചാരണത്തോടു മിക്കവാറും സമാനമാണ്. മേൽക്കാണിച്ച അകാരാന്ത ശബ്ദങ്ങൾ ഒകാരാന്തമായിട്ടാണ് അന്ത്യോഖ്യൻ സുറിയാനിയിൽ കാണുന്നത്.

സുറിയാനി ഭാഷയിൽ സമൃദ്ധിയായി കാണപ്പെടുന്ന കർമ്മണിവാകൃങ്ങൾ അനൗചിത്യം വിസ്മരിച്ച് കർമ്മിണി രൂപത്തിൽ തന്നെ വിവർത്തനം ചെയ്തിട്ടുള്ളതു കാണുക:

"...... ഇക്കെൾവി എല്ലാവെരും അതു കെൾക്കപ്പെട്ടു."

"...യൗസെപ്പിനെയും പുൽക്കൂട്ടിൽ വയ്ക്കപ്പെട്ടുയെന്ന പ്രജെനെയും അവർ കണ്ടെത്തി."

ഈ സുവിശേഷം ഏതെങ്കിലും കാനോനിക സുവിശേഷങ്ങളുടെ സ്വാധീനത്തിൽ എഴുതപ്പെട്ടതാകാനിടയില്ല. കാരണം ആ സുവിശേഷങ്ങളെല്ലാം എഴുതപ്പെട്ടതിനു മുമ്പാണ് സെന്റ് തോമസ്സ് കേരളത്തിലെത്തിയത്. കാനോനിക സുവിശേഷങ്ങളിൽ പ്രാഥമ്യം മാർക്കോസിന്റെ സുവിശേഷത്തിന് ബൈബിൾ പണ്ഡിതന്മാർ അനുവദിച്ചിട്ടുണ്ട്. എന്നാൽ നാലു സുവിശേഷങ്ങൾക്കും ആധാരമായി ഒരു അജ്ഞാതകർത്തൃക സുവിശേഷം ഉണ്ടായിരുന്നു എന്നും അതിനെയാണ് പ്രഥമ സുവിശേഷകൻ മാർക്കോസ് അവലംബമാക്കിയതെന്നും നിസ്തർക്കമായി തെളിഞ്ഞിട്ടുണ്ട്. ആ അജ്ഞാത സുവിശേഷം രചിച്ചത് പത്രോസാണോ? എങ്കിൽ പത്രോസിന്റെ മകനായ മാർക്കോസിന് ആ മൂലരേഖ കിട്ടുവാൻ എളുപ്പമുണ്ട് (ഒരു പുരാതന സുറിയാനി തക്സായിൽ മാർക്കോസിന്റെ അനാഫുറായ്ക്കുശേഷം എഴുതിയിട്ടുള്ള കുറിപ്പിൽ മാർക്കോസിനെ പത്രോസിന്റെ പുത്രൻ എന്ന് വിശേഷിപ്പിച്ചിട്ടുള്ളതായി ഈ ലേഖകൻ നിരീക്ഷിച്ചിട്ടുണ്ട്). ഈ മൂലസുവിശേഷം കണ്ടിട്ടുള്ള തോമസ് യെരുശലേം പാരമ്പര്യങ്ങൾ ചേർത്ത് വികസിപ്പിച്ച് ഭാരതത്തിനും ഭാരതത്തിൽ

കുടിയേറിപ്പാർത്ത യഹൂദന്മാർ, അറബികൾ, അസ്സീറിയൻ പാരമ്പര്യമുള്ള ദ്രാവിഡർ എന്നീ ജനവിഭാഗങ്ങൾക്കും സ്വീകാര്യമാകത്തക്കവിധം രചിച്ചതാവാം ഈ സുവിശേഷം. സുറിയാനിഭാഷ കൂടുതൽ പ്രചരിച്ചിരുന്ന മധ്യപൗരസ്ത്യ രാജ്യങ്ങളിൽ ഒരു സുറിയാനി സുവിശേഷം പ്രചരിച്ചിരുന്നതായും സിറിയൻ സഭയുടെ പല ചരിത്രങ്ങളും പാരമ്പര്യങ്ങളും അവകാശപ്പെടുന്നു. വ്യാഖ്യാനങ്ങൾ പോലും ഈ സുവിശേഷത്തെ അധികരിച്ചുത്ഭവിച്ചവയാണെന്നും പിന്നീട് കാനോനീകൃത ബൈബിൾ പ്രചരിച്ചപ്പോൾ ഈ സുറിയാനി സുവിശേഷം അപ്രത്യക്ഷമായതാണെന്നും ചില ബൈബിൾ പണ്ഡിതന്മാർ നിരീക്ഷിച്ചിട്ടുള്ളത് ഇവിടെ സ്മരണീയമാണ്.[18] കേരളത്തിൽ വിരചിതമായ സെന്റ് തോമസ്സ് സുവിശേഷം പില്ക്കാലത്ത് പേർഷ്യ, സിറിയാ എന്നീ സ്ഥലങ്ങളിൽ വ്യാപാര സംസർഗ്ഗം മൂലം വ്യാപിച്ചിട്ടുണ്ടാവാം. പുസ്തക-അദ്ധ്യായ-വാക്യവിഭജനങ്ങളില്ലാതെ, ഖണ്ഡികവിഭജനമില്ലാതെ, വിരാമചിഹ്നം പോലുമില്ലാതെ തികച്ചും ആദിമ ബൈബിൾ സ്വരൂപലക്ഷണങ്ങൾ മുഴുവൻ ഈ സുവിശേഷത്തിന് ഇണങ്ങുന്നുണ്ട് എന്നത് പ്രത്യേകം പ്രസ്താവ്യമാണ്.

**(എ) ഭാഷ**

ഈ പ്രാചീന ഗദ്യകൃതിയിലെ ഭാഷ പഠനീയമാണ്. ഇത്രയും പഴക്കമുള്ള ഗ്രന്ഥം മലയാളത്തിൽ ലഭ്യമായിട്ടുണ്ടോ എന്ന് സംശയമാണ്. തമിഴ് മിശ്രഗദ്യമായി നമുക്കു ലഭിച്ചിട്ടുള്ള ഭാഷാകൗടലീയം, ആട്ടപ്രകാരം, ക്രമദീപിക എന്നിങ്ങനെ എ. ഡി. 12-ാം ശതകം മുതൽ വിരചിതമായ ഗദ്യകൃതികളേക്കാൾ പ്രാചീനത ചില അംശങ്ങളിൽ ഈ സുവിശേഷത്തിനുണ്ട്. ഉദാ:

1. "......പിരചത്തിജീർണ്ണിച്ചു ചെവതു അറിയരുതാതെ" (കൊല്ലൂർമഠം ശാസനം 12-ാം ശതകം).

2. ".......യാതമ നാരായണവിണ്ണകർ ആഴ്വാന്നു ചെലവ്..... (വെള്ളാനി ശാസനം 12-ാം ശതകം).

3. "....... ഇതിനു മെൽക്കാട്ടു ചൊകിയാർ കൂട്ടിക്കൊടുത്ത അച്ചു......" (തിരുവല്ലാ ശാസനം 13-ാം ശതകം).

4. "...... അതുകൊണ്ടു പ്രജകൾക്കു........" (ഭാഷാകൗടലീയം, 12-ാം ശതകം).

5. യജ്ഞോപവീതം പിരിച്ച് സൂത്രം പിടിച്ച് മൂക്കിനു നേരെയാണ് പുറപ്പാട് (കൂടിയാട്ടം ഭാഷ).

ഈ ഉദാഹരണങ്ങളിൽ സംവൃതോകാരത്തിൽ അവസാനിക്കുന്ന പദ

ങ്ങൾ വിവൃത 'ഉ'കാരമെഴുതി നിറുത്തുന്നതായിട്ടാണ് കാണുന്നത്. എന്നാൽ പഴഞ്ഞി സുവിശേഷത്തിൽ സംവൃതോകാരമോ വിവൃതോകാരമോ കൂടാതെ അകാരാന്തമായി നിറുത്തുന്ന സ്വഭാവമേ മിക്കവാറും കാണുന്നുള്ളു.

കൊാണ്ട - കൊണ്ട്, പാമ്പ - പാമ്പ്, പട്ടക്കാരര - പട്ടക്കാരര് - പട്ടക്കാർ, അവര - അവരു - അവർ

**ബി.** വിസർഗ്ഗം ഒരിടത്തും ഉപയോഗിച്ചതായി കാണുന്നില്ല. സംസ്കൃത അക്ഷരമാല കേരളത്തിൽ പ്രവേശിക്കുന്നതിനു മുമ്പ് ഈ വിവർത്തനം നടന്നുവെന്ന് അനുമാനിക്കുവാൻ ഇത് പ്രേരിപ്പിക്കുന്നു. ത്രൈവർണ്ണികേതരർ ആര്യഅക്ഷരമാല ഉപയോഗിച്ചു തുടങ്ങുന്നതിനു മുമ്പുള്ള ഒരു ഇടവേളയിലെ രചന എന്നും ഇക്കാരണത്താൽ പരാമർശ കൃതിയെ വിശേഷിപ്പിക്കാവുന്നതാണ്.

**സി.** സുറിയാനി പദങ്ങളോടു ചേർത്തു ലിംഗവചന വിഭക്തിപ്രത്യയങ്ങൾ പ്രയോഗിക്കുന്നതിന്റെ അസംഖ്യം ഉദാഹരണങ്ങൾ ഇതിലുണ്ട്. ഒരു വിദേശ ഭാഷയോടുകൂടെ തദ്ദേശഭാഷയുടെ പ്രത്യയങ്ങൾ ചേർക്കുന്നത് വളരെ നാളത്തെ സമ്പർക്കം കൊണ്ടേ സാധ്യമാകൂ. കേരളത്തിലെ സുറിയാനി ഭാഷയുടെ പൂർവ്വികതയെ ഇത് വ്യക്തമാക്കുന്നു.

കഹെനന്മാർ - കഹനെ + അൻ + മാർ = പുരോഹിതന്മാർ, നിവ്യാട്ടിമാർ - നിബിയ് + ആൾ + ത്തി + മാർ = പ്രവാചികമാർ, ഹൈക്ലായിൽ - ഹൈക്ലാ + ഇൽ = ദേവാലയത്തിൽ, മകുശെന്മാർ = മകുശെ + അൻ + മാർ = വിദ്വാന്മാർ.

ഭാഷാസംസർഗ്ഗത്തിൽ പ്രത്യയങ്ങൾ ചേർത്ത് അന്യഭാഷാ ശബ്ദങ്ങളെ സ്വഭാഷയിലേയ്ക്കു സ്വീകരിക്കുക എക്കാലവും ഭാഷകൾ സ്വീകരിച്ചുപോന്നിട്ടുള്ള വികസന നയമാണ്. സംസ്കൃതത്തിന്റെയും ഇംഗ്ലീഷിന്റെയും എന്നപോലെ അവയുമായി സംസർഗ്ഗത്തിലേർപ്പെടും മുമ്പേ സുറിയാനി പദങ്ങളെയും മലയാളം സ്വീകരിച്ചുപോന്നതിന് വേറെയും നിരവധി ഉദാഹരണങ്ങൾ ഈ സുവിശേഷത്തിൽ കാണുന്നുണ്ട്.

**ഡി.** മുറ്റുവിന പ്രയോഗിക്കുന്നിടത്ത് ആഖ്യാനരൂപത്തോടൊപ്പം 'ആയി' എന്ന ഒരു അനുപ്രയോഗം ഇതിൽ സാർവത്രികമായി കാണുന്നു. യാതൊരു പ്രാചീനഗദ്യകൃതികളിലും കാണാത്ത ഈ സവിശേഷത ഇതിന്റെ പ്രാചീനതയെ കൂടുതൽ വ്യക്തമാക്കുന്നു. ആവുക എന്ന സമ്പത്തിക്രിയയുടെ പേരെച്ചരൂപങ്ങളോടു 'ഇ' എന്ന ഭൂതകാല പ്രത്യയം ചേർത്താൽ ഈ രൂപം വ്യുല്പാദിപ്പിക്കാൻ പ്രയാസമില്ല. അപ്രകാരമുള്ള രൂപങ്ങൾ കാണുക: കാണുന്നുവായി, ചരസിക്കുന്നുവായി, അടിക്കുന്നു

വായി, ഇല്ലാഞ്ഞുവായി.

ക്രിയാധാതുവിനോടുകൂടെ 'ആയി' ചേർത്ത് പോകുവാനായി, ചെയ്ത തായി, പോകുകയായി, വരികയായി എന്നീ രൂപങ്ങൾ നമുക്കു പരിചയ മുണ്ടെങ്കിലും വർത്തമാനപ്രത്യയമായ 'ഉന്നു'വിനോടു ചേർത്ത് ഇത്തരം പ്രയോഗങ്ങൾ മലയാളത്തിൽ ഉണ്ടായിട്ടുള്ളതായി അറിയപ്പെട്ടിട്ടില്ല.

**ഇ.** ദ്രമിത സംഘാതാക്ഷരം മാത്രം ചേർത്തു രചിക്കപ്പെട്ട കാവ്യമാണ് രാമചരിതം. അവിടന്നിങ്ങോട്ട് ആര്യാക്ഷരമാലയിലെ അക്ഷരങ്ങൾ ചേർ ക്കുന്ന രീതി വർദ്ധിച്ച് എഴുത്തച്ഛന്റെ കാലമായപ്പോഴേയ്ക്കും ആര്യാക്ഷര മാല സാർവ്വത്രികമായതായി നമുക്കറിയാം. എന്നാൽ ഈ കൃതിയിൽ സുറിയാനിയിൽ 'ശ' ചേർന്ന നാമരൂപങ്ങൾ ഉൾപ്പെടെ ഒരുപാടു പദ ങ്ങൾ ദ്രമിതസംഘാതാക്ഷരമാലയിലെ പരിമിതികൾ അനുഭവിച്ച് 'ച' കാരത്തിൽ എഴുതപ്പെട്ടിരിക്കുന്നു. പരാമർശഗ്രന്ഥം പകർത്തിയെഴുതി യത് പില്ക്കാല നൂറ്റാണ്ടുകളിലായിരിക്കാമെങ്കിലും വിവർത്തനം നടന്നത് രാമചരിതത്തിന്റെ കാലമായ 12-ാം നൂറ്റാണ്ടിലോ അതിനു മുമ്പോ ആയി രിക്കണം. പന്ത്രണ്ടാം നൂറ്റാണ്ടിൽ വിരചിതമായ ഭാഷാ കൗടലീയത്തിൽ 'ശ'കാര പ്രയോഗം ധാരാളമുണ്ട്. എ. ഡി. 9-ാം നൂറ്റാണ്ടിലെഴുതിയ തരീ സാപ്പള്ളിചെപ്പേടിൽപ്പോലും 'ഈശൊ' തുടങ്ങി 'ശ'കാര രൂപങ്ങൾ കാണുന്നുണ്ട്. പ്രൊഫ. സി. എൽ. ആന്റണി എഴുതുന്നു: "എ.ഡി. 9-ാം ശതകത്തിന് ശേഷം മാത്രമേ കേരളത്തിലെ വരമൊഴിയുടെ ഏതെങ്കിലും രൂപം നമുക്കു കിട്ടുന്നുള്ളൂ. എന്നുവച്ച് അതിനു മുമ്പ് കേരളീയ ജനസാ മാന്യത്തിന് ഒരു പ്രത്യേക വ്യവഹാരഭാഷ ഉണ്ടായിരുന്നില്ലെന്ന് ചിന്തി ക്കുന്നത് യുക്തിസഹമല്ല. ... മലയാളത്തിലെ ഗദ്യപ്രസ്ഥാനത്തെക്കുറിച്ച് ചിന്തിക്കുമ്പോൾ അതിലെ ലിഖിത രേഖകൾക്കു പിന്നിലുള്ള വാമൊഴി ക്കാലവും വലിയ പ്രാധാന്യം അർഹിക്കുന്നുണ്ട്."[19]

കണ്ടുകിട്ടിയ പ്രാചീന ഗദ്യമാതൃകകളേക്കാൾ പഴക്കമുള്ള ഗദ്യശൈ ലിയും ഭാഷയേയും ഉദാഹരിക്കുന്ന കൃതിയാണ് പരാമർശ സുവിശേ ഷം എന്നത് അതിന്റെ ഗവേഷണ സാധ്യതയെ വ്യക്തമാക്കുന്നു.

ഒരംചൊ – ഈശോ, മൂചെ – മൂശെ, ചിക്ഷെ – ശിക്ഷ, കചീചന്മാർ – കശീശന്മാർ, ചക്തി – ശക്തി, ചെമിചോൻ – ശെംശോൻ, ചിഷ്യൻ – ശിഷ്യൻ, ചാത്രം – ശാസ്ത്രം, ചത്രക്കാരൻ – ശാസ്ത്രക്കാരൻ.

തമിഴക്ഷരമാലയോ വട്ടെഴുത്തിലെ അക്ഷരമാലയോ മാത്രം നിലവി ലുള്ള ഒരു കാലഘട്ടത്തിലെ വിവർത്തനമാണിത്. പില്ക്കാലത്തെ പകർപ്പുകാരൻ പല 'ച'കാരങ്ങളെയും 'ശ'കാരമാക്കാൻ ശ്രമിച്ചിട്ടുണ്ടെ ങ്കിലും ധാരാളം 'ചകാര' പ്രയോഗങ്ങൾ നിലനിറുത്തിയിട്ടുണ്ട്. പ്രൊഫ.

ആന്റണി ചൂണ്ടിക്കാട്ടിയതുപോലെ വരമൊഴിയായി നമുക്കു ലഭിച്ചിട്ടുള്ള എല്ലാ ഗദ്യമാതൃകകൾക്കും മുമ്പ് കേരളത്തിലുണ്ടായിരുന്ന വാമൊഴി യുടെ ലിഖിത രൂപമാകാം പഴഞ്ഞി സുവിശേഷത്തിൽ കാണുന്നത്.

**എഫ്.** തമിഴിലെ 'ഐ'കാര സഹിതരൂപങ്ങൾ മലയാളത്തിൽ 'അ' കാരരൂപമായി പരിണമിച്ചതാണെന്നും പ്രാചീനമായ 'അ'കാരരൂപങ്ങൾ പരിണമിച്ച് 'ഐ'കാരമായിത്തീരുന്നതാണെന്നും ഭിന്നവാദങ്ങൾ നിലവി ലിരിക്കെ പഴഞ്ഞി സുവിശേഷത്തിൽ കാണുന്ന 'എ'കാര സഹിതരൂപ ങ്ങളുടെ ആധിക്യം നമ്മെ അത്ഭുതപ്പെടുത്തുന്നു.

അവെൻ, ഇവെൻ, എവെൻ എന്നിങ്ങനെയുള്ള സർവ്വനാമങ്ങളിൽ മാത്രമല്ല മറ്റു നാമങ്ങളിലും 'എ'കാരസാന്നിദ്ധ്യം കാണുന്നു.

മലെയിൽ, തലെയിൽ, യാത്രെയിൽ, കരെഞ്ഞു.

കന്നഡയിൽ മനെ, തലെ തുടങ്ങിയ 'എ'കാര സഹിതരൂപങ്ങൾ ഇന്നും നാം കാണുന്നുണ്ട്. 'എ' എന്ന താലവ്യസ്വരം താലവ്യപ്രേമം മൂലം ഐകാരമായി തലൈ, മലൈ എന്നും താലവ്യസങ്കോചം കൊണ്ട് തല, മല എന്നും പരിണാമം വന്നതാവാം. അകാര രൂപങ്ങൾക്കു 'എ'കാരം ഉപയോഗിച്ചിരുന്ന ഒരു പഴമ ഈ കൃതി അനാവരണം ചെയ്യു ന്നു. 'എ'കാര സാന്നിദ്ധ്യം നമുക്കു ലഭിച്ചിട്ടുള്ള എല്ലാ പ്രാചീനഗ്രന്ഥ ങ്ങളിലും കാണുന്നുണ്ടെങ്കിലും അവയിലൊന്നും ഈ പ്രത്യേകത ഈ കൃതിയിലെന്നപോലെ സാർവ്വത്രികമായി കാണപ്പെടുന്നില്ല. തരീസാപ്പ ള്ളിശാസനത്തിൽ 'തലൈ', 'പുനൈ' എന്നിങ്ങനെ 'ഐ'കാര സാന്നിദ്ധ്യം കാണപ്പെടുന്നുണ്ട് (9-ാം നൂറ്റാണ്ട്). അതിന്റെയും പ്രാചീന രൂപമാണ് 'എ'കാര സഹിതരൂപമെങ്കിൽ ഈ രചനയ്ക്കു മലയാള ഭാഷ സ്വതന്ത്രമാകുന്ന 8-9 നൂറ്റാണ്ടുകളുടെ ഭാഷാസ്വഭാവമാണ് കാണാൻ കഴിയുക.

**ജി.** കൃഷ്ണഗാഥ, രാമചരിതം, ബ്രഹ്മാണ്ഡപുരാണം, നമ്പ്യാർത്ത മിഴ് എന്നീ കൃതികളിൽപ്പോലും അപൂർവ്വമായി മാത്രം പ്രത്യക്ഷപ്പെടുന്ന ഏറെ പദങ്ങൾ ഈ സുവിശേഷത്തിലുണ്ട്. അറിയപ്പെട്ട യാതൊരു മല യാള രചനയിലും കാണാത്ത അന്യംനിന്ന പദങ്ങളും ഈ കൃതിയിൽ ധാരാളമുണ്ട്.

അവരാസിക്കുക - വ്യഭിചരിക്കുക, യാവെന - ഭക്ഷണം, എക്ക - പ രിഹാസം, പറഞ്ഞൊപ്പ് - വാഗ്ദത്തം, മനിക്ഷങ്ങൾ - സൈന്യങ്ങൾ, ചെക്കൽ - പ്രഭാതം, ഒപ്പാരി - ഉപമ, ഞായക്കാരൻ - ന്യായാധിപൻ, തണ്യം - തിന്മ, ചരസിക്കുക - ശേഖരിക്കുക, മവദക്കാർ - ഏറ്റുപറയു ന്നവർ, വറുഗീസിടുക - പരിച്ഛേദന ചെയ്യുക (Circumcise), ചെറുപ്പം -

ദോഷം.

**എച്ച്.** നാമങ്ങളിൽ നിന്നും ഭേദകങ്ങളുണ്ടാക്കാൻ രൂപങ്ങളോടുകൂടെ 'സുഖം' എന്ന ശബ്ദം അനുപ്രയോഗത്തിന്റെ ഉദാഹരണങ്ങൾ സെന്റ് തോമസ്സ് സുവിശേഷത്തിൽ സാർവ്വത്രികമായി കാണുന്നുണ്ട്. മറ്റൊരു പ്രാചീനകൃതികളിലും ഈ സമ്പ്രദായം ഇത്ര വ്യാപകമായി കണ്ടിട്ടില്ലാത്തതുകൊണ്ടു ഈ കാര്യം വൈയാകരണന്മാർ ഇതുവരെ പഠനവിഷയമാക്കിയിട്ടില്ല.

പട്ടസുഖം - പട്ടത്വം, പുണ്യസുഖം - പുണ്യത്വം, ദൈവസുഖം - ദൈവത്വം, മനുഷസുഖം - മനുഷ്യത്വം, മല്ലസുഖം - മല്ലത്തം, പുത്രസുഖം - പുത്രത്വം, അച്ചസുഖം - അച്ചൻ = യജമാനൻ - യജമാനത്വം.

ഒന്നാം നൂറ്റാണ്ടു മുതൽ സെന്റ് തോമസ്സിന്റെ സുവിശേഷം കേരളത്തിലുണ്ടായിരുന്നുവെന്നും അത് ആദ്യം അരമായ സുറിയാനിയിലും വട്ടെഴുത്തിലും ആയിരുന്നുവെന്നും എ. ഡി. 15-ാം നൂറ്റാണ്ടിനു മുമ്പ് അത് കേരളത്തിൽ സുലഭമായി പ്രചരിച്ചു എന്നും ഉദയംപേരൂർ സുന്നഹദോസ് നിരോധിച്ചതിനെ തുടർന്ന് അതിന്റെ പ്രചാരം ലുപ്തമായി എന്നുമാണ് മനസ്സിലാക്കാവുന്നത്. എ.ഡി. ഒന്നാം നൂറ്റാണ്ടിൽ മറ്റേതെങ്കിലും ഒരു മതഗ്രന്ഥം കേരളത്തിലുണ്ടായിരുന്നതായി തെളിവുകളില്ല. ബുദ്ധദർശനം ബി.സി. നൂറ്റാണ്ടുകളിൽ രൂപംപൂണ്ടെങ്കിലും ബുദ്ധമത രചനകൾ എ. ഡി. 1-ാം നൂറ്റാണ്ടിനു ശേഷം മാത്രമേ ലിഖിതരൂപത്തിൽ നമുക്ക് ലഭിച്ചിട്ടുള്ളു. സംഘകാലകൃതികളിലൊന്നായി ലഭിച്ചിട്ടുള്ള തിരുക്കുറൾ പോലും സെന്റ് തോമസ് സുവിശേഷത്തിന് ശേഷം മാത്രമേ രചിക്കപ്പെടുന്നുള്ളു. യേശുവിന്റെ ബാല്യകാലകഥകൾ ഭാഗവതത്തിലെ ശ്രീകൃഷ്ണലീലകളുടെ കഥകൾക്കു പിന്നിൽ സ്വാധീനമായിരുന്നുവോ എന്ന ചിന്ത സംഗതമാണ്. എ.ഡി. 9-ാം നൂറ്റാണ്ടിലെ വൈദികമതം കേരളത്തിന്റെമേൽ പിടിമുറുക്കിയതോടെ വൈദികേതരകൃതികളെല്ലാം ബൗദ്ധം, മ്ലേച്ഛം എന്നീ മുദ്രകൾ ചാർത്തി നശിപ്പിക്കപ്പെട്ടതായി പി. കെ. ഗോപാലകൃഷ്ണനും എൻ. കെ. ജോസും ചൂണ്ടിക്കാട്ടിയിട്ടുണ്ട്. തൃപ്പൂണിത്തുറ സംസ്കൃത കോളജ് ഗ്രന്ഥപ്പുരയിൽ ബുദ്ധചരിതം എന്ന ശീർഷകത്തിൽ എഴുതി സൂക്ഷിച്ചിട്ടുള്ള പല സംസ്കൃത ഗ്രന്ഥങ്ങളും ക്രിസ്തുചരിതങ്ങളാണെന്ന എൻ. കെ. ജോസിന്റെ അഭിപ്രായവും ഇവിടെ വീണ്ടും ശ്രദ്ധേയമാവുന്നു.[20]

## ഇന്ത്യൻ ബൈബിളും വേദവ്യാസനും

ഭവിഷ്യമഹാപുരാണം എഴുതിയ വേദവ്യാസൻ ഇന്ത്യൻ ബൈബിളിനെ ഉപജീവിച്ചിട്ടുണ്ട്. ഏദൻതോട്ടത്തിലെ മനുഷ്യവാസം, പഴം മൂലം

വന്ന പതനം, നോഹയുടെ കാലത്തെ പ്രളയം, ഹാനോക്കിന്റെ സ്വർഗ്ഗാരോഹണം എന്നീ ബൈബിൾ സംഭവങ്ങൾ പുരാണത്തിൽ സ്വീകരിച്ചിട്ടുണ്ട് (267 മുതൽ 322 വരെയുള്ള പുറങ്ങൾ കാണുക). ആദം, ഹവ്വ, നോഹ തുടങ്ങിയ പേരുകളെ ആദമൻ, ഹവ്യവതി, നൂഹകൻ എന്ന് ഭാരതവല്ക്കരിക്കുവാൻ പുരാണകർത്താവ് ശ്രമിച്ചിട്ടുണ്ട്. മൂശ, തുടങ്ങിയ പേരുകൾ ഇന്ത്യൻ ബൈബിളിന്റെ സുറിയാനി രൂപത്തിലാണ് സ്വീകരിച്ചിട്ടുള്ളതെന്നത് പ്രത്യേകം പഠനാർഹമാണ്. ഇന്ത്യൻ ധർമ്മശാസ്ത്ര പുരാണങ്ങളിൽ ബൈബിളിന്റെ സന്ദേശവും സ്വാധീനവും അന്വേഷിക്കുന്നത് തന്മൂലം പ്രസക്തമാകുമെന്ന് തോന്നുന്നു.

കേരളത്തിൽ ഇന്നറിയപ്പെടുന്ന സകല ദർശന-ശാസ്ത്രശാഖകളും ഉരുത്തിരിയുമ്പോൾ അവയുടെ പശ്ചാത്തലത്തിൽ ഒരു ക്രിസ്തുചരിതത്തിന്റെ സാന്നിദ്ധ്യവും സുഗന്ധവും ഉണ്ടായിരുന്നുവെന്നുള്ള അറിവ് എല്ലാ ഭൂതകാല രചനകളും പുനർ വായനയ്ക്കും പുനരവലോകനത്തിനും വിധേയമാക്കാനുള്ള ഉൾക്കാഴ്ച നൽകുന്നുണ്ട്.

## കുറിപ്പുകൾ

1. ക്ലോഡിയസ്, ബുക്കാനൻ (റവ), 'ക്രിസ്ത്യൻ റിസർച്ചസ് ഇൻ ഏഷ്യാ', 11th (Ed) 1819, പു. 109.
2. a. ചർച്ച് വീക്കിലി, ബൈബിൾ പ്രത്യേക പതിപ്പ്, മെയ് 29, 1983.

   b. കുരുവിള പി. റ്റി., *ബൈബിൾ നൂറ്റാണ്ടുകളിലൂടെ* (ടി.എൽ.സി.), പു. 108.
3. മോറീസ് ജെ. ജെ., 'കേരളീയ മതവിശ്വാസങ്ങൾ സംഘംകൃതികളിലൂടെ', മുഖവുര.
4. കേസരി എ. ബാലകൃഷ്ണപിള്ള, *'കേസരിയുടെ ലോകങ്ങൾ'* (കേരളം എന്ന ലേഖനം), 1989, പു. 89.
5. യൂസേബിയസ്, ബുക്ക് 5, അദ്ധ്യായം 10, *നൈസീൻ ആന്റ് പോസ്റ്റ് നൈസീൻ ഫാദേഴ്സ്*, വാല്യം 1, പു. 224-25.

   ജെറോം, വാല്യം 1, അദ്ധ്യായം 3, പു. 370.

   ഫാ. എം. കെ. കുറിയാക്കോസിന്റെ *ഹിസ്റ്ററി ഓഫ് ക്രിസ്ത്യാനിറ്റി ഇൻ ഇന്ത്യാ സോഴ്സ് മെറ്റീരിയൽസ്*, പു. 4 നോക്കുക.
6. *ചില കേരള സഭാചരിത്രപ്രശ്നങ്ങൾ*, പു. 45.
7. *നെസ്തോറിയൻ മിഷണറി എന്റർപ്രൈസസ്*, പു. 88.
8. റോയിട്ടർ, കേരളഭൂഷണം, 24-3-1959, മലങ്കരസഭാ മാസിക, പു. 13, ലക്കം 6, 5-4-1959.
9. *സിറിയക്ക് മാനുസ്ക്രിപ്റ്റ് ഓഫ് സെന്റ് തോമസ്സ് ക്രിസ്ത്യൻസ്*, പു. 204.
10. ഫാ. ജോസഫ് ചീരൻ, *ഇന്ത്യൻ ഓർത്തഡോക്സ് സഭ*, പു. 41-47.
11. *ചില കേരളസഭാ ചരിത്രപ്രശ്നങ്ങൾ*, പു. 64.

12. പി. കെ. ഗോപാലകൃഷ്ണൻ, *കേരളത്തിന്റെ സാംസ്ക്കാരിക ചരിത്രം*, പു. 108.
13. എൻ. കെ. ജോസ്, പു. 61, കെ. എ. നീലകണ്ഠശാസ്ത്രി, *ദക്ഷിണ ഭാരതചരിത്രം,* പു. 485.
14. അതേ പുസ്തകം പു. 58 (എൻ. കെ. ജോസ്).
15. സ്കറിയ സക്കറിയ, *രണ്ട് പ്രാചീന കൃതികൾ*, 13-ാം സാഹാ, 13-ാം കാനോനാ, പു. 22.
16. മലയാള മനോരമ പത്രം, കൊച്ചി എഡീഷൻ, 1990 ഒക്ടോ. 17 ബുധൻ.
17. ഡോ. ഫാ. വി. സി. ശാമുവേൽ. ചർച്ച് വീക്കിലി, ബൈബിൾ പതിപ്പ്, മെയ് 29, 1983.
18. *സാഹിത്യചരിത്രം പ്രസ്ഥാനങ്ങളിലൂടെ* (2-ാം പതിപ്പ്) 1973, പു. 618, 619.
19. *ചില കേരളസഭാ ചരിത്രപ്രശ്നങ്ങൾ*, പു. 53.

# 3

# ബൈബിളും കേരളത്തിന്റെ സാമൂഹ്യ നവോത്ഥാനവും

## ഫാ. സണ്ണി ചാക്കോ

പത്തൊമ്പതും ഇരുപതും നൂറ്റാണ്ടുകൾ ഭാരതത്തിൽ പൊതുവെയും കേരളത്തിൽ സവിശേഷമായും നവോത്ഥാനത്തിന്റെ നൂറ്റാണ്ടുകളായിരുന്നുവെന്ന് നമുക്കറിയാം. എന്നാൽ നവോത്ഥാനത്തെ ഒരു യാഥാർത്ഥ്യമാക്കി മാറ്റിയതിന്റെ അണിയറയിൽ പ്രവർത്തിച്ച ധാരകളെന്തൊക്കെയാണ്? ഇംഗ്ലീഷ് വിദ്യാഭ്യാസവും തൽ പ്രചാരകരായ മിഷണറിമാരും ഈ നവോത്ഥാനശ്രമങ്ങളിൽ പങ്കാളികളായിരുന്നുവെന്ന് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. ഒരു ഭാഷ എത്രമേൽ സമ്പന്നമായാലും അതിന്ന് നവോത്ഥാനത്തിന്റെ ഭാരം താങ്ങാനാവുമോ? എങ്കിൽ പിന്നെ, കൂടുതൽ സമ്പന്നമായിരുന്ന സംസ്കൃതഭാഷയും സാഹിത്യവും ഇവിടെ സന്നിഹിതമായിട്ടും ആശയ വിപ്ലവം ഈ നാട്ടിൽ നടക്കാതെ പോയതെന്തുകൊണ്ട്? മിഷണറിമാരുടെ മതപ്രചാരണയത്നങ്ങളും നേരിട്ട് ഈ നാടിന്റെ നവോത്ഥാനത്തിന് സഹായിച്ചു എന്ന് പറയാനാവില്ല. മതപരിവർത്തന യത്നങ്ങളോട് ആദിമുതലേ നീരസം പുലർത്തിപ്പോന്ന ഒരു നാട്ടിൽ മിഷണറിമാരുടെ മതപ്രചാരണയത്നങ്ങൾക്ക്, നവോത്ഥാന സംരംഭങ്ങൾ എന്ന നിലയിൽ സ്വാഗതം ലഭിക്കുക വയ്യ.

ലോകത്തെവിടെയും എക്കാലവും നവോത്ഥാനം സാക്ഷാത്ക്കരിച്ചിട്ടുള്ളത് അതിന്റെ പശ്ചാത്തലമായി ദർശനവിപ്ലവം അരങ്ങേറിയപ്പോൾ മാത്രമാണ്. ഭാരതത്തിൽ, ഈ ദർശന വിപ്ലവം യാഥാർത്ഥ്യമായത് 18-ാം നൂറ്റാണ്ടിൽ ആരംഭിച്ച് 19-ാം നൂറ്റാണ്ടിൽ സാർവത്രികമായിത്തീർന്ന ബൈബിൾ വിവർത്തനങ്ങളുടെ ആവിർഭാവത്തോടെയാണ്. എ.ഡി. ആദ്യ നൂറ്റാണ്ടു മുതൽ ക്രിസ്തുമതം ഭാരതത്തിൽ സന്നിഹിതമായിരുന്നുവെങ്കിലും അവർ ബൈബിളിനെ പള്ളിക്കുള്ളിൽ ഒരു 'ഞായറാഴ്ച വിഷയ'മായി പരിമിതപ്പെടുത്തുകയായിരുന്നു. സുറിയാനി ക്രിസ്ത്യാനികൾ എല്ലാ അർത്ഥത്തിലും പള്ളിയിൽ മാത്രമേ ക്രിസ്ത്യാനികളായിരുന്നുള്ളൂ. പുറമെ അവർ അസ്സൽ കേരളീയരായിരുന്നു. കേരളത്തിന്റെ എല്ലാ ശാപങ്ങളും അവരെയും ഗ്രസിച്ചിരുന്നു. എന്നാൽ മിഷനറിമാർ ബൈബിളിനെ മലമുകളിൽ - വിളക്കുതണ്ടിന്മേൽ - സ്ഥാപിച്ചു. അതിന്റെ പ്രകാശം എങ്ങും വ്യാപിച്ചു. ആ പ്രകാശവീചികൾക്കു മുമ്പിൽ അന്ധകാരത്തിന്

ഒളിവിടങ്ങളില്ലാതെയായി. മിഷണറിമാരുടെ മതപരിവർത്തന ശ്രമങ്ങളെ വെറുക്കുമ്പോഴും അവർ അവതരിപ്പിച്ച ബൈബിളിനെ നെഞ്ചേറ്റി ലാളി ക്കുന്ന ഏതാനും മനീഷികൾ ഇവിടെ രൂപപ്പെട്ടു. അവരുടെ തേജോമയ മായ ദൃഷ്ടിപാതം തമസ്സിൽ വിദ്യുല്ലതികയായി. ഇവിടെ കേരള നവോ ത്ഥാനത്തിന്റെ കഥ ആരംഭിക്കുന്നു.

കേരള നവോത്ഥാനത്തിൽ ബൈബിൾ വഹിച്ച പങ്ക് നാളിതുവരെ വിശദമായി ചർച്ച ചെയ്യപ്പെട്ടിട്ടില്ല. രാജാറാം മോഹൻറോയി തൊട്ട് നാരാ യണഗുരു വരെയുള്ള സാമൂഹ്യ പരിഷ്ക്കർത്താക്കൾ എത്രമാത്രം ബൈബിൾ സ്വാധീനത്തിന് വിധേയരായിരുന്നുവെന്ന് അവരുടെ കൃതി കൾ സാക്ഷ്യം വഹിക്കുന്നു. ഭാരതീയ മതങ്ങൾ, ദായക്രമങ്ങൾ, വിശ്വാ സാചാരങ്ങൾ, ദർശന സംഹിതകൾ തുടങ്ങി സർവതല സ്പർശിയായ ഒരു ഉയിർത്തെഴുന്നേൽപ്പ് ഇവിടെ സഫലമാക്കിയത് ബൈബിളിന്റെ ഉദാ ത്തവും ഗംഭീരവുമായ ശബ്ദമാണ്. ആ ശബ്ദം കേരളഭാഷയിൽ ആദ്യ മായി പകർന്നുതന്ന, പുലിക്കോട്ടിൽ തിരുമേനിയും അദ്ദേഹത്തിന്റെ ബൈബിൾ വിവർത്തനവും കേരള നവോത്ഥാനത്തെ എങ്ങനെ സ്വാധീ നിച്ചു എന്നാണ് ഈ പ്രബന്ധത്തിൽ അന്വേഷിക്കുന്നത്. അതാണീ പ്രബ ന്ധത്തിന്റെ ലക്ഷ്യവും പ്രസക്തിയും.

പതിനെട്ടാം നൂറ്റാണ്ടിന്റെ ഉത്തരാർധവും ഇരുപതാം നൂറ്റാണ്ടിന്റെ പൂർവ്വാർധവും ഉൾക്കൊള്ളുന്ന രണ്ടു നൂറ്റാണ്ടുകാലത്ത് കേരളത്തിന്റെ മുഖച്ഛായ തന്നെ അക്ഷരാർത്ഥത്തിൽ മാറി. കേരളം ഒരു സമ്പൂർണ്ണ സാംസ്ക്കാരിക നവോത്ഥാനത്തിന് വിധേയമായി. സാമൂഹ്യ പരിഷ് ക്കർത്താക്കളും, ഇംഗ്ലീഷ് വിദ്യാഭ്യാസവും, ക്രിസ്തുമതത്തിന്റെ മിഷൻ പ്രവർത്തനങ്ങളും വലിയൊരളവിൽ ഈ പരിവർത്തനങ്ങളുടെ പ്രേരക ങ്ങളായി വർത്തിച്ചിട്ടുണ്ട്.

സാമൂഹ്യമായ അധഃപതനത്തിന്റെ നെല്ലിപ്പലക കണ്ട കാലഘട്ടമാ യിരുന്നു 18-ാം നൂറ്റാണ്ടിന്റെ അവസാനപാദം. 1792-ലെ ശ്രീരംഗപട്ടണം ഉടമ്പടിയോടുകൂടി മലബാർ പ്രദേശം ബ്രിട്ടീഷുകാരുടെ നേരിട്ടുള്ള നിയ ന്ത്രണത്തിൽ വന്നു. തിരുവിതാംകൂറിൽ സ്വാതിതിരുനാൾ മഹാരാജാവി നുശേഷം ബ്രിട്ടീഷ് സ്വാധീനം വർദ്ധിച്ചു. പാലിയത്തച്ചനിലൂടെ കൊച്ചി രാജ്യവും ഇംഗ്ലീഷുകാരുടെ നിയന്ത്രണത്തിലായി. ഇങ്ങനെ മിക്കവാറും കേരളത്തിന്റെ എല്ലാ ഭാഗങ്ങളും ഇംഗ്ലീഷ് സ്വാധീനവലയത്തിലകപ്പെട്ട നിർണ്ണായകമായ കാലഘട്ടമായിരുന്നു പത്തൊമ്പതാം നൂറ്റാണ്ടിന്റെ തുടക്കം. വിദേശാധിപത്യത്തിന്റെ സമ്മർദ്ദത്തിൽ എല്ലാ ദേശാഭിമാനികളും തങ്ങളുടെ ആവേശം അടിയറ വെച്ചു. ബ്രിട്ടന് എതിരായി പടനയിച്ച ടിപ്പുവിന്റെ പതനവും ഈ സന്ദർഭത്തിന്റെ ഗൗരവം വർദ്ധിപ്പിച്ചു. 1800-ൽ കേരളം സന്ദർശിച്ച ഫ്രാൻസിസ് ബുക്കാനൻ തന്റെ യാത്രാവിവരണ

ത്തിൽ ഈ കാലഘട്ടത്തെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്നുണ്ട്. അന്ധവിശ്വാസവും അനാചാരവും കേരള സംസ്ക്കാരത്തിന്റെ മുഖമുദ്ര യായിരുന്നു എന്ന അദ്ദേഹത്തിന്റെ നിരീക്ഷണം മുഖവിലയ്ക്കെടുക്കാ വുന്നതാണ്. എ.ഡി. ഒന്നാം നൂറ്റാണ്ടിൽത്തന്നെ ക്രിസ്തുമതം കേരള ത്തിൽ എത്തിച്ചേർന്നു. പിന്നീട് മുന്നൂറ് കൊല്ലങ്ങൾക്കുശേഷമേ റോമാ സാമ്രാജ്യത്തിൽപോലും ക്രിസ്തുമതത്തിന് അംഗീകാരമുണ്ടായിട്ടുള്ളൂ. എ.ഡി. 52-ൽ മാർത്തോമാശ്ലീഹാ കൊടുങ്ങല്ലൂരിലെത്തിയെന്നതാണ് സാഹചര്യങ്ങളുടെ പിൻബലമുള്ള ശക്തമായ പാരമ്പര്യം. ഒന്നാം നൂറ്റാ ണ്ടിലെ കേരളമുൾക്കൊള്ളുന്ന തമിഴകത്തിലെ മതത്തെക്കുറിച്ച് സംഘ കാല കൃതികളിലൊന്നും പരാമർശമില്ലാത്തത് പരമതാഭ്യുദയാസഹി ഷ്ണുക്കളായ സംഘകാല കവികൾ ക്രിസ്തുമതത്തെ ബോധപൂർവ്വം അവഗണിച്ചതുകൊണ്ടായിരിക്കാം (സംഘകാലമതം ക്രിസ്തുമതമായി രുന്നെന്ന് വില്യം മോറീസ് എന്ന ചരിത്ര വിദ്യാർത്ഥി ഗവേഷണം നടത്തി സ്ഥാപിച്ചിട്ടുള്ളത് ശ്രദ്ധേയവും പഠനാർഹവുമാണെന്ന് ശ്രീ. എൻ. വി. കൃഷ്ണവാര്യർ അഭിപ്രായപ്പെട്ടിരിക്കുന്നത് അനുസ്മരണാർഹമാണ്).

രണ്ടാം നൂറ്റാണ്ടു മുതൽ 16-ാം നൂറ്റാണ്ടുവരെ ഭാരത ക്രൈസ്തവ സഭ പേർഷ്യൻ സഭയുടെ കീഴിലായിരുന്നു. ഇക്കാലമത്രയും തദ്ദേശീയ ക്രൈസ്തവർ ഭാരതീയാചാരങ്ങളോടും, അനുഷ്ഠാനങ്ങളോടും സാമൂ ഹികമായും സാംസ്ക്കാരികമായും താദാത്മ്യം പ്രാപിച്ച് കഴിയുകയായി രുന്നു. ജാതിചിന്ത, വർണ്ണവർഗ്ഗ വ്യത്യാസങ്ങൾ, പുനർജന്മത്തിലും വിധി യിലും മറ്റുമുള്ള വിശ്വാസം, മൂർത്തീപൂജ, ആഭിചാരം, ബഹുഭാര്യത്വം, ബഹുഭർത്തൃത്വം, തീണ്ടൽ, അയിത്തം, തൊടീൽ, ബാല്യവിവാഹം എന്നിങ്ങനെയുള്ള അനാചാരങ്ങളിൽ ചിലതെങ്കിലും ആദിമകേരള ക്രിസ്ത്യാനികളുടെ ജീവിതത്തിലും പ്രതിഫലിച്ചിരുന്നു.

15-ാം നൂറ്റാണ്ടിന്റെ അവസാന വർഷങ്ങളിൽ, കേരളത്തിൽ വന്ന പോർച്ചുഗീസുകാർ കേരളത്തെ സാമൂഹ്യമായും മതപരമായും ചൂഷ ണത്തിന് വിധേയമാക്കി. അവരെ തുടർന്ന് വന്ന ഡച്ചുകാരും ഫ്രഞ്ചുകാ രുമാകട്ടെ, ചൂഷണം തുടർന്നെങ്കിലും മതപരമായ കാര്യങ്ങളിൽ നിസ്സം ഗത പാലിച്ചു. ഈ കാലഘട്ടത്തിൽ ഭാരത ക്രൈസ്തവസഭ മാർത്തോമ്മാ മെത്രാന്മാരുടെ കീഴിൽ അസ്തിത്വ ഭദ്രതയ്ക്കു വേണ്ടി പോരാടുകയാ യിരുന്നു. കലുഷിതമായ ഈ ഒരു അന്തരീക്ഷത്തെ സധൈര്യം നേരിട്ട് വിശ്വാസികൾക്ക് വീറും വാശിയും നേടിക്കൊടുത്ത് കാലാനുസൃതം പ്രവർത്തിക്കുന്നതിന് മുന്നിട്ടിറങ്ങിയ ത്യാഗോജ്ജ്വല വ്യക്തിത്വത്തിനുട മയായിരുന്നു നമ്മുടെ സ്മര്യപുരുഷൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ.

അന്നത്തെ സഭയ്ക്കും സമൂഹത്തിനും പുതുജീവൻ പകരുവാനും

സാമൂഹ്യ നവോത്ഥാനത്തിന്റെ പ്രേരകശക്തിയായി വർത്തിക്കുവാനും ആ പിതാവിന് കഴിഞ്ഞു. ബ്രിട്ടീഷുകാർ മിഷനറി പ്രവർത്തനങ്ങൾ കൊണ്ടും, ഇംഗ്ലീഷു വിദ്യാഭ്യാസംകൊണ്ടും സമൂഹത്തെ നവീകരിക്കുന്നതിന് വർഷങ്ങൾക്കു മുമ്പുതന്നെ ആ പുണ്യപുരുഷൻ ദീർഘവീക്ഷണത്തോടെ താൻ ഉൾപ്പെടുന്ന സമൂഹത്തിന്റെ നവോത്ഥാനത്തിനുവേണ്ടി ചെയ്ത സേവനങ്ങൾ അമൂല്യമാണ്. ഐതിഹ്യങ്ങളിലും അന്ധവിശ്വാസങ്ങളിലും ആണ്ടുകിടക്കുന്ന സമൂഹത്തിൽ ക്രിസ്തുദേവന്റെ തത്വങ്ങൾ പ്രയോഗത്തിൽ വരുത്തുന്നതാണ് അഭികാമ്യമെന്ന് അദ്ദേഹം കരുതി. കേവലം ചില സംഭാവനകളുടെ പരിധിയിൽ ഒതുക്കി നിർത്താവുന്നതല്ല ആ ഉന്നത വ്യക്തിത്വം. ചട്ടമ്പിസ്വാമികൾ, നാരായണഗുരു, മന്നത്ത് പത്മനാഭൻ, ഡോ. പൽപ്പു, അയ്യങ്കാളി, സഹോദരൻ അയ്യപ്പൻ എന്നീ നവോത്ഥാന നായകന്മാർക്ക് കേരളം ജന്മം നൽകുന്നതിന് നൂറു വർഷം മുമ്പു തന്നെ കേരളത്തിന്റെ സാമൂഹ്യസാംസ്ക്കാരിക മതരംഗങ്ങളിൽ നിറഞ്ഞുനിന്ന ആ മഹാരഥൻ തന്റെ വ്യക്തിപ്രഭാവം കൊണ്ട് മലങ്കരസഭയിലെന്നപോലെ കേരള സമൂഹത്തിലും തന്റെ പ്രതിഭയും കർമ്മശേഷിയും വ്യാപരിപ്പിച്ചിട്ടുണ്ട്. അധഃകൃതവർഗ്ഗത്തോട് അദ്ദേഹത്തിന് ആത്മാർത്ഥമായുണ്ടായിരുന്ന അനുകമ്പ സുവിദിതമാണ്. ഉയർന്ന ജാതിക്കാരാണെന്നഭിമാനിക്കുന്നവരുടെ ധിക്കാരത്തെ പൊറുക്കുവാൻ അദ്ദേഹം തയ്യാറായിരുന്നില്ലെന്നു മാത്രമല്ല അവരുടെ കുതന്ത്രങ്ങളെ ധീരതയോടെ എതിർക്കുവാനും സന്നദ്ധനായിരുന്നു. പകലോമറ്റം കുടുംബവാഴ്ചയുടെ അന്ത്യത്തിന് വഴിതെളിച്ചത് ഈ കൂസലില്ലായ്മയായിരുന്നു. പുലിക്കോട്ടിൽ തിരുമേനിയെപ്പോലെ പ്രാപ്തനും ധീരനും നിർഭയനുമായ ഒരാൾ പൊതുജീവിതത്തിൽ സജീവമായി പങ്കെടുക്കുമ്പോൾ ശത്രുക്കൾ ഇല്ലാതിരിക്കാൻ തരമില്ല. അനീതി കണ്ട് മിണ്ടാതിരിക്കുകയും, അക്രമങ്ങൾക്കു നേരെ കണ്ണടയ്ക്കുകയും ചെയ്തില്ല എന്നതാണ് അദ്ദേഹത്തിനെതിരായ ആരോപണം. ഈ ആരോപണം അക്കാലത്ത് എഴുതപ്പെട്ട "നിരണം ഗ്രന്ഥവരി" എന്ന 'പകലോമറ്റം ഡയറിക്കുറിപ്പി'ൽ പക്ഷപാതപരമായി എഴുതിച്ചേർത്തിട്ടുണ്ട്. "വെടക്കാക്കി തനിയ്ക്കാക്കുക" എന്ന പഴഞ്ചൊല്ലിനെ അനുസ്മരിപ്പിക്കുന്ന ആ 'ഡയറി'യിലെ പരാമർശം അതർഹിക്കുന്ന അവജ്ഞയോടെ അവഗണിക്കാമെങ്കിലും സ്മര്യപുരുഷന്റെ ധീരോദാത്തങ്ങളായ പ്രവർത്തനങ്ങളാണ് ഈ വക പരാമർശങ്ങൾക്ക് ഇടയാക്കിയതെന്ന് ന്യായമായും അനുമാനിക്കാം.

തിരുമേനിയുടെ (അന്ന് ഇട്ടൂപ്പ് റമ്പാൻ) നേതൃത്വത്തിലും കായംകുളം പീലിപ്പോസ് റമ്പാൻ, തിമ്മയ്യാപ്പിള്ള എന്നിവരുടെ സഹകരണത്തിലും സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് വിവർത്തനം ചെയ്ത ബൈബിൾ 1811-ൽ ക്ലോഡിയസ് ബുക്കാനന്റെ ചുമതലയിൽ ബോംബെയിൽ അച്ചടിപ്പിച്ചു. അങ്ങനെ മലയാളത്തിൽ ആദ്യമായി വേദപുസ്തക

സത്യങ്ങൾ പ്രചരിക്കുവാനിടയായി. 1711-ൽ ബർത്തലോമിയോ സീഗൻ ബാൾഗിന്റെ നേതൃത്വത്തിൽ ബൈബിൾ തമിഴ് ഭാഷയിലേക്ക് പരിഭാഷപ്പെടുത്തിയിരുന്നെങ്കിലും പരസഹായം കൂടാതെ കേരളീയർക്ക് ക്രിസ്തുദേവന്റെ ദർശനങ്ങൾ മനസ്സിലാക്കിക്കൊടുക്കുന്നതിന് ഈ മലയാളം വിവർത്തനമാണ് സഹായിച്ചത്. 1815-ൽ തിരുമേനിയുടെ നേതൃത്വത്തിൽ കോട്ടയത്ത് ഒരു സെമിനാരി സ്ഥാപിച്ച് വൈദിക പരിശീലനവും ഇംഗ്ലീഷ് വിദ്യാഭ്യാസവും ആരംഭിച്ച് കേരളത്തിന്റെ സമ്പൂർണ്ണ പരിവർത്തനത്തിന് നാന്ദികുറിച്ചു. ബൈബിളിന്റെ ജൈത്രയാത്രയും ഇംഗ്ലീഷ് വിദ്യാഭ്യാസം പ്രചരിപ്പിച്ച മിഷനറിമാരുടെ യത്നങ്ങളും ഒരു നാടിന്റെ നവോത്ഥാനം യാഥാർത്ഥ്യമാക്കിയ കഥയാണ് കേരളചരിത്രം ഉദ്ഘോഷിക്കുന്നത്.

## ബൈബിൾ ദർശനം

മനുഷ്യനെക്കുറിച്ചും പ്രകൃതിയെക്കുറിച്ചും, ഈശ്വരനെക്കുറിച്ചും ബൈബിൾ നൽകിയ ഉൾക്കാഴ്ചകൾ കേരളത്തിൽ ഒരു സാമൂഹ്യവിപ്ലവം അനിവാര്യമാക്കി. ജീവിതം അമൂല്യമാണെന്നും ലോകവും മനുഷ്യനും ഈശ്വരസൃഷ്ടിയാണെന്നും മനുഷ്യന്റെ ഉണ്മ ദൈവദത്തമാണെന്നും അതിനാൽ മനുഷ്യന് ദൈവത്തോട് അളവറ്റ കടപ്പാടുണ്ടെന്നും ബൈബിൾ വ്യക്തമാക്കി. ഈ തത്വങ്ങൾ ഉൾക്കൊള്ളുവാൻ കേരളീയർക്ക് സഹായകമായി തീർന്നത് മലയാളം ബൈബിളിന്റെ ആവിർഭാവത്തോടെയായിരുന്നു. ഫലേച്ഛ കൂടാതെയുള്ള സൽക്കർമ്മങ്ങൾ കൊണ്ട് മനുഷ്യൻ ഈശ്വരനെ പ്രസാദിപ്പിക്കണം. ഇത് വൈയക്തിക മുക്തിയുടെ പ്രശ്നമല്ല, അടിച്ചേൽപ്പിക്കപ്പെട്ട നിയമവുമല്ല. മനുഷ്യൻ സ്വാതന്ത്ര്യത്തിൽ അനുഷ്ഠിക്കേണ്ട ധർമ്മമാണ്. ഈ ധർമ്മത്തിൽ നിന്നുള്ള വ്യതിചലനമാണ് അധർമ്മം അഥവാ പാപം. ഭാരതീയ ചിന്തയിൽ കർമ്മതലത്തിൽ പാപത്തെ പരിമിതപ്പെടുത്തിയപ്പോൾ ബൈബിൾ പാപത്തിന്റെ മാനസികതലത്തെകൂടി സ്പർശിച്ചു. എബ്രായ-യവന-ഹൈന്ദവ ചിന്തയിൽ 'നീ വ്യഭിചാരം ചെയ്യരുത്' എന്ന പ്രമാണത്തിന് കർമ്മതലത്തിൽ വ്യാഖ്യാനം കൊടുക്കുമ്പോൾ 'സ്ത്രീയെ മോഹത്തോടെ നോക്കുന്നത് തന്നെ വ്യഭിചാരമാണ്' എന്ന മാനസികതലത്തിലേക്ക് ബൈബിൾ അതിന്ന് വിസ്തൃതി നൽകി. 'നീ കൊല ചെയ്യരുത്' എന്ന പ്രമാണത്തെ 'സഹോദരനോട് കോപിക്ക പോലുമരുത്' എന്ന് ഉദാത്തീകരിച്ചു. പിൽക്കാലത്ത് രാമകൃഷ്ണ പരമഹംസൻ, സ്വാമി വിവേകാനന്ദൻ, മഹാത്മാഗാന്ധി എന്നിവർ ഈ 'ഗിരിപ്രഭാഷണ' തത്വങ്ങളെ സ്വന്തം ജീവിതപ്രമാണങ്ങളായി വളർത്തിയെടുത്തു എന്നത് വിസ്മരിക്കാവുന്ന കാര്യമല്ല.

മനുഷ്യന് കുറഞ്ഞത് മൂന്നു തലങ്ങളിലെങ്കിലും പ്രതിബദ്ധതയുണ്ട്. ഒന്ന്, തന്നോടുതന്നെയുള്ള ഉത്തരവാദിത്തം. രണ്ട്, സമൂഹത്തോടുള്ള ഉത്തരവാദിത്തം. ദൈവം പിതാവും, മനുഷ്യർ ആ പിതാവിന്റെ മക്കളും.

ഈ സാഹോദര്യത്തിൽ വിഭാഗീയതയ്ക്ക് സ്ഥാനമില്ല. ഈ സഹോദര രോടുള്ള പ്രതിബദ്ധതയാണ് മനുഷ്യജീവിതത്തിന് സാമൂഹ്യമാനം നൽകുന്നത്. മൂന്ന്, ഈശ്വരനോടുള്ള ഉത്തരവാദിത്തം. ഈ മൂന്നു തല ങ്ങളും ശരിയായ അനുപാതത്തിൽ സാക്ഷാൽക്കരിക്കുമ്പോഴാണ് മനു ഷ്യജീവിതത്തിന് അർത്ഥമുണ്ടാകുന്നത്. ഇതാണ് ബൈബിൾ ഭാഷയിൽ വിശുദ്ധി.

ഇന്ത്യയിൽ പ്രമുഖ മതങ്ങളിൽ ഹിന്ദുമതം, ജൈനമതം, ബുദ്ധമതം, ഇസ്ലാംമതം എന്നിവ മനുഷ്യന്റെ ത്രിവിധത്തിലുള്ള ഈ ഉത്തരവാദിത്വ ങ്ങളെക്കുറിച്ച് വേണ്ടത്ര ഗൗരവമായി പരിഗണിക്കുന്നില്ലെന്നു വേണം കരുതുവാൻ. ശ്രീ ശങ്കരന്റെ മായാവാദത്തിന്റെയും യോഗ വിധികളു ടെയും ഏറ്റവും വലിയ പോരായ്മ അവ സമൂഹത്തെ വിസ്മരിക്കുന്നു എന്നതാണ്. "അപ്രാപഞ്ചികരായി വൈയക്തിക കൈവല്യം മാത്രം ലക്ഷ്യമാക്കി യോഗാനുഭൂതിയിൽ ലയിച്ചുപോന്ന ഭാരതത്തിലെ പൂർവ്വ രാമൃഷീന്ദ്രന്മാർ മനുഷ്യനെ സമൂഹജീവിയായി കാണാൻ ശ്രമിച്ചില്ല." സ്ഥലകാലപരിമിതിയുള്ള മനുഷ്യജീവിയുടെ മഹത്വത്തെയും അന്തസ്സി നെയും ഉയർത്തുവാൻ പരിശ്രമിച്ചില്ല, ആര്യഭാരതത്തിൽ നിലനിന്നിരുന്ന അയിത്തവും അസ്പൃശ്യതയും ഋഷീസംസ്ക്കാരത്തിന് തീരാക്കളങ്കമാ യിരുന്നു.[1]

തികച്ചും അപ്രാപഞ്ചികവും വൈയക്തിക മുക്തി മാത്രം ലക്ഷ്യമാ ക്കുന്നതുമാണ് ഭാരതീയ മതദർശനം. ബൈബിൾ ദർശനത്തിൽ മനു ഷ്യനും ലോകവും മിഥ്യയല്ല, യാഥാർത്ഥ്യമാണ്. "ഊർ ദേശത്തു നിന്ന് പാലും തേനും ഒഴുകുന്ന കനാനിലേക്കുള്ള" യാത്രയാണ് ജീവിതല ക്ഷ്യം. പ്രഖ്യാപിത ലക്ഷ്യമുള്ളതിനാൽ ജീവിതം സാർത്ഥകമാണ്. ബൈബിൾ വിശ്വാസം ഭാരത സംസ്കാരത്തിലേക്ക് സംക്രമിപ്പിച്ച ആദ്യത്തെ സന്ദേശം ലോകവും കാലവും ജീവിതവും സാർത്ഥകമാ ണെന്ന സത്യമാണ്.[2]

വ്യാവഹാരിക ലോകത്തിൽ മനുഷ്യൻ കർമ്മബദ്ധനാണ്. അതിനാൽ മനുഷ്യൻ ജനനമരണ ചക്രത്തിൽ കുടുങ്ങിക്കിടക്കുന്നു എന്ന് ഹൈന്ദ വമതം ചിന്തിക്കുന്നു. കർമ്മഫലം അനുഭവിക്കാനായി ജീവികൾ വീണ്ടും വീണ്ടും രൂപഭേദത്തോടെ പുനർജനിക്കുന്നു. മരണാനന്തരവും ഭൂമിയി ലേക്ക് തിരികെ വരാമെന്നുള്ള വ്യാമോഹം നൽകുന്നതിനാൽ പുനർ ജ്ജന്മം ആകർഷകമാണ് എന്ന് ഒരർത്ഥത്തിൽ പറയാം. എന്നാൽ വീണ്ടും വീണ്ടും ജനിക്കുന്നത് വീണ്ടും വീണ്ടും മരിക്കാനാണെന്നത് ദുഃഖമുണ്ടാ ക്കുന്നു. നല്ല ജന്മം ലഭിക്കുവാൻ നല്ല കർമ്മങ്ങൾ ചെയ്യണം. എന്നാൽ പൂർവ്വാജ്ജിത പാപത്തിന്റെ പ്രേരണകൾ സത്പ്രവൃത്തികളിൽ നിന്ന് മനുഷ്യനെ വിലക്കുന്നു. ഇതാണ് ഈ വീക്ഷണത്തിന്റെ വൈരുധ്യം.

എന്നാൽ ക്രിസ്തുമതത്തിൽ പുനർജന്മവിശ്വാസമില്ല; ജീവിതത്തെക്കുറിച്ചുള്ള ഭാരതീയ വീക്ഷണത്തിന് ഗൗരവം നൽകുന്നതിൽ ബൈബിൾ ഗാഢമായി സ്വാധീനം ചെലുത്തിയിട്ടുണ്ട്.

ദുഷ്ടന്മാരെ നിഗ്രഹിക്കുക ശിഷ്ടന്മാരെ അനുഗ്രഹിക്കുക എനന താണ് അവതാരദൗത്യം എന്ന് പുരാണങ്ങൾ പഠിപ്പിക്കുന്നു. എന്നാൽ ബൈബിൾ ആകട്ടെ പാപിയെ സ്നേഹിച്ച് പാപത്തെ വെറുത്ത യേശുവിനെ ഭാരതത്തിന് പരിചയപ്പെടുത്തി. ശത്രുവിനെപ്പോലും സ്നേഹിക്കുക എന്ന തത്വം അംഗീകരിച്ച ബൈബിൾ ദർശനം ഭാരതത്തിന് നവീനമായിരുന്നു. 1838 ആകുമ്പോഴേക്കും ബൈബിൾ 38 ഭാരതീയ ഭാഷകളിൽ പ്രസിദ്ധീകരിക്കുകയുണ്ടായി. അതിനാൽ ബൈബിൾ ദർശനം കേരളത്തെ മാത്രമല്ല ഭാരതത്തെ മുഴുവനായും സ്വാധീനിച്ചിട്ടുണ്ട് എന്ന് വേണം പറയാൻ. രാജാറാം മോഹൻറോയ്, രാമകൃഷ്ണ പരമഹംസൻ, സ്വാമി വിവേകാനന്ദൻ തുടങ്ങിയ നവോത്ഥാന നായകന്മാർ ബൈബിൾ ദർശനം ഉൾക്കൊണ്ടവരാണ് എന്നത് സുവിദിതമാണല്ലോ.

ബൈബിൾ ദർശനങ്ങളെ ഇങ്ങനെ സംഗ്രഹിക്കാം:

1. ദൈവം പിതാവാണ്. മനുഷ്യർ ആ പിതാവിന്റെ മക്കളും.

2. മനുഷ്യർ സഹോദരങ്ങളാണ്. സമൻമാരാണ്.

3. സ്വതന്ത്രനെങ്കിലും മനുഷ്യന് മൂന്നു തലത്തിലുള്ള ഉത്തരവാദിത്തങ്ങളുണ്ട്. അവനോട് തന്നെയുള്ളത്; സമൂഹത്തോടുള്ളത്; ദൈവത്തോടുള്ളത്. 4. ദൗത്യത്തിൽ നിന്ന് ബോധപൂർവ്വമോ അല്ലാത്തതോ ആയ വ്യതിചലനമാണ് പാപം.

5. മനസ്സാ വാചാ കർമ്മണാ പാപം വ്യാപരിക്കാവുന്നതാണ്.

6. ദൈവം പാപിയെ സ്നേഹിച്ചു, പാപത്തെ വെറുത്തു.

7. മനുഷ്യർ ഈശ്വരചൈതന്യ വാഹകരാണ്. അതിനാൽ ശത്രുവിനെപ്പോലും സ്നേഹിക്കണം.

8. ഉദാത്തമായ ലക്ഷ്യത്തിലേക്കുള്ള യാത്രയാണു ജീവിതം.

9. ജീവിതം ഒരിക്കലേ ഉള്ളൂ.

ചുരുക്കിപ്പറഞ്ഞാൽ ബൈബിൾ ദർശനങ്ങൾ കേരളത്തിൽ വിപ്ലവത്തിന്റെ വേലിയേറ്റങ്ങൾ സൃഷ്ടിച്ചു. ഇതിൽ നിന്ന് പ്രചോദനം ഉൾക്കൊണ്ടവരാണ് പിന്നീട് സാമൂഹ്യ നവോത്ഥാനത്തിന് അരയും തലയും മുറുക്കി രംഗപ്രവേശം ചെയ്തത്. 'കേരളം ഒരു ഭ്രാന്താലയമാണ്' എന്ന അവസ്ഥയിൽ നിന്ന് ഭാരതത്തിലെ ഏറ്റവും മുൻപന്തിയിൽ നിൽക്കുന്ന സംസ്ഥാനം എന്ന നിലയിലേക്കുള്ള വളർച്ച ഈ സാംസ്കാരിക നായ

കന്മാരുടെ പ്രയത്നഫലമാണ്.

രാജാക്കന്മാരുടെയും മറ്റും ചരിത്രം ചമക്കുവാൻ തുനിഞ്ഞവർ സാധാരണജനങ്ങളുടെ ചരിത്രം അവഗണിക്കുമായിരുന്നു. എന്നാൽ ഈ ചിന്തയ്ക്ക് ശാസ്ത്രീയമായ ചരിത്രരചന വ്യത്യാസം വരുത്തിയിട്ടുണ്ട്.

തന്മൂലം എ. ശ്രീധരമേനോൻ ഈ കാലഘട്ടത്തെപ്പറ്റി പറയുന്നത് യാഥാർത്ഥ്യങ്ങളുടെ ഒരംശം മാത്രമാണെങ്കിലും അതുപോലും കാലഘട്ടത്തിന്റെ ദയനീയത വിളംബരം ചെയ്യുന്നതാണ്.

"സാമൂഹ്യമായ സ്വാതന്ത്ര്യത്തിന്റേയോ സമത്വത്തിന്റേയോ തത്വങ്ങളിലധിഷ്ഠിതമായിരുന്നില്ല അന്നത്തെ കേരള സമുദായം. അതിരൂക്ഷമായ ജാതിവ്യത്യാസമായിരുന്നു സമുദായ സംഘടനയുടെ മുഖ്യസവിശേഷത. ഉയർന്ന ജാതിക്കാർക്കും താഴ്ന്ന ജാതിക്കാർക്കും ആഴമേറിയ ഒരു കിടങ്ങ് അവരെ വേർതിരിക്കാനുണ്ടായിരുന്നു. തിരുവിതാംകൂറിലേയും കൊച്ചിയിലേയും രാജാക്കന്മാരുടെ അധികാരം കേന്ദ്രീകരിക്കപ്പെടുകയും ഇംഗ്ലീഷ് ഈസ്റ്റിന്ത്യാ കമ്പനി മലബാറിന്റെ ഭരണം നേരിട്ടെടുക്കുകയും ചെയ്തിരുന്നുവെങ്കിലും ബ്രാഹ്മണർ, ക്ഷത്രിയർ, നായന്മാർ തുടങ്ങിയ ഉയർന്ന ജാതിക്കാരുടെ വിശേഷാവകാശങ്ങൾക്കും ആനുകൂല്യങ്ങൾക്കും കുറവേതും സംഭവിച്ചിരുന്നില്ല. അവരായിരുന്നു ഭൂവുടമകൾ. പ്രധാനമായും മാപ്പിളന്മാർ, ഈഴവർ തുടങ്ങിയ സമുദായക്കാരുൾപ്പെട്ട കുടിയാൻ വർഗ്ഗത്തെ അവർ ഇഷ്ടംപോലെ മർദ്ദിച്ചു പോന്നു. അന്നത്തെ നിയമം സമവ്യാപകമായിരുന്നില്ല. ഉയർന്ന ജാതിക്കാർ ഭൂനികുതിയിൽ നിന്നു ഒഴിവാക്കപ്പെട്ടിരുന്നു. വധശിക്ഷ ബ്രാഹ്മണർക്ക് ബാധകമേ ആയിരുന്നില്ല. ഗൗരവാവഹമായ വ്യവഹാരങ്ങളിൽ വിധി കല്പിക്കുക ബ്രാഹ്മണ വൈദികരുടെ വിശേഷാധികാരമായിരുന്നു. താണജാതിക്കാരെ സംബന്ധിച്ചിടത്തോളം അങ്ങേയറ്റം കഠിനമായിരുന്നു ശിക്ഷാനിയമങ്ങൾ. മോഷണം, ഗോവധം തുടങ്ങിയ സാധാരണ കുറ്റങ്ങൾക്കുപോലും വധശിക്ഷയായിരുന്നു വിധിച്ചിരുന്നത്."[4]

ഈ സമൂഹത്തിന് ഇന്നു കാണുന്ന രൂപത്തിലും ഭാവത്തിലുമുള്ള പരിവർത്തനം സംഭവിച്ചത് എങ്ങനെയാണ്? 18-ാം നൂറ്റാണ്ടുവരെ ഇല്ലാതിരുന്ന ഏതോ ബാഹ്യപ്രേരണയാണിതിന്റെ പുറകിലെന്ന് ന്യായമായും അനുമാനിക്കാം. ഈ പ്രേരണയുടെ സ്രോതസ്സന്വേഷിച്ചു പോകുന്ന ഗവേഷകൻ എത്തിച്ചേരുന്നത് 1811 മുതൽ പ്രത്യക്ഷപ്പെട്ട ബൈബിളിന്റെ മലയാള വിവർത്തനം എന്ന യാഥാർത്ഥ്യത്തിന്റെ മുമ്പിലാണ്. അന്നു തുടങ്ങിയ സ്വാധീനശക്തി പിന്നീടുള്ള നൂറ്റാണ്ടുകളെ തകിടം മറിച്ചു. ബൈബിൾ തത്വങ്ങൾ പ്രയോഗത്തിൽ വരുത്തുവാൻ തദ്ദേശീയ നസ്രാണികൾക്കൊപ്പം ഇംഗ്ലീഷ് മിഷനറിമാരും കഠിനാദ്ധ്വാനം ചെയ്തതിന്റെ

ഫലമായി കേരളം സമ്പൂർണ്ണ പരിവർത്തനത്തിന്റെ വേദിയായി.

അക്കാലത്ത് കേരളത്തിൽ നിലനിന്നിരുന്ന ദുരാചാരങ്ങളുടെ ഭീകരതയറിഞ്ഞാലേ ബൈബിളിന്റെ സ്വാധീനശക്തി പൂർണ്ണമായും മനസ്സിലാക്കാൻ സാധിക്കുകയുള്ളൂ.

അനാര്യസംസ്കാരത്തിന്റെ അപചയവും ആര്യമേധാവിത്വവും ഭാരതത്തിന്റെ പൊതുവേയും കേരളത്തിന്റെ പ്രത്യേകമായും സാമൂഹ്യാന്തരീക്ഷത്തെ കീഴ്മേൽ മറിച്ചു. ആര്യഭാരതത്തിൽ ശൂദ്രന് വിദ്യ നിഷിദ്ധമായിരുന്നു. ഒരു വശത്ത് സതി (പാതിവ്രത്യത്തിന്റെ ഉദാത്തത) മറുവശത്ത് ശിഥിലമായ സ്ത്രീ-പുരുഷ ബന്ധങ്ങൾ. അവർണ്ണരെ അനന്തമായി ചൂഷണം ചെയ്ത് കീഴ്പ്പെടുത്തുന്നതിന് സവർണ്ണർ നിർമ്മിച്ച നിയമസംഹിതകളുടെ ഹൃദയശൂന്യത; മരുമക്കത്തായ സമ്പ്രദായത്തിന്റെയും കൂട്ടുകുടുംബത്തിന്റെയും നീരാളിപ്പിടുത്തത്തിൽ ഞെരിഞ്ഞമർന്ന കുടുംബ ബന്ധങ്ങൾ; വഷളായ ജന്മി-കുടിയാൻ ബന്ധങ്ങൾ; ദേവദാസി എന്ന ക്ഷേത്രസമ്പ്രദായത്തിന്റെ മറവിൽ നടമാടിയിരുന്ന വേശ്യാവൃത്തി, മനുഷ്യരെ മൃഗതുല്യം വീക്ഷിക്കുന്ന അടിമത്തം; സ്ത്രീവിദ്യാഭ്യാസം വിലക്കുന്ന പ്രാകൃത സമൂഹം; അന്ധവിശ്വാസങ്ങളുടെയും അനാചാരങ്ങളുടെയും വിഹാരരംഗമായ ജാതികളും. ഇങ്ങനെ സാമൂഹ്യമായും സാംസ്കാരികമായും അധഃപതിച്ച സമൂഹത്തിന്റെ ചിത്രമാണ് പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യദശകങ്ങൾ അനാവരണം ചെയ്യുന്നത്.

### അടിമത്തം

കേരളത്തിലെ ജാതി വ്യവസ്ഥിതി പാലൂട്ടി വളർത്തിയതാണിവിടത്തെ അടിമത്തം. ആര്യമതത്തിലേക്കുൾക്കൊള്ളാൻ ശ്രമിച്ച് പരാജയപ്പെട്ടപ്പോൾ ബോധപൂർവ്വം തരംതാഴ്ത്തപ്പെട്ടവരായിരിക്കണം ഇവിടത്തെ അടിമകൾ. വിദേശവ്യാപാരം അടിമത്തത്തെ പ്രോത്സാഹിപ്പിച്ചു. അടിമകൾ മനുഷ്യരാണെന്നു പോലും മനസ്സിലാക്കുന്നതിന് ഇവിടത്തെ ജന്മിമാർക്ക് കഴിഞ്ഞിരുന്നില്ല. കേണൽ മൺറോയുടെ കാലത്ത് (1810-1819) ഇവിടെ ഉണ്ടായിരുന്നത് അടിമത്തത്വത്തിന്റെ രൗദ്ര ഭാവമായിരുന്നു. "ഉടമകളുടെ ഇഷ്ടം പോലെ അടിമകളെ ആർക്കും എപ്പോഴും വില്ക്കാം. അടിമകളായ ഭർത്താക്കന്മാരെ അവരുടെ ഭാര്യമാരിൽ നിന്നും മാതാപിതാക്കളെ അവരുടെ സന്താനങ്ങളിൽ നിന്നും വേർപിരിച്ച് വില്ക്കുന്നതിന് ഒരു തടസ്സവുമുണ്ടായിരുന്നില്ല. ഇന്നു നാം കന്നുകാലികളെ കച്ചവടം ചെയ്യുന്നതിനേക്കാൾ കഷ്ടമായി അന്ന് അടിമകളെ കച്ചവടം ചെയ്തുപോന്നു. അതിനുള്ള പ്രത്യേകമായ ചന്തകളുമുണ്ടായിരുന്നു. .... പോർച്ചുഗീസുകാരും ഡച്ചുകാരും ഇവിടെ വന്നപ്പോൾ വളരെയധികം ആളുകളെ ബലമായി പിടിച്ചുകൊണ്ടുപോയി അന്യരാജ്യങ്ങളിൽ അടിമകളായി വിറ്റിരു

ന്നു. ..... ക്ഷാമകാലങ്ങളിൽ ബ്രാഹ്മണരൊഴികെയുള്ള എല്ലാ ജാതിയിലുംപെട്ട ആളുകളെ തുറന്ന കമ്പോളത്തിൽ വില്പന നടത്തിയിരുന്നു."[5]

അടിമത്തത്തിനെതിരായിട്ടെന്നല്ല അടിമവ്യാപാരത്തിനെതിരായി പോലും ശബ്ദമുയർത്തുവാൻ അന്നിവിടെ ആരും മുന്നോട്ടു വന്നില്ല. 1812-ൽ കേണൽ മൺറോയാണ് ആദ്യമായി ഈ പ്രശ്നം പൊതുജന ശ്രദ്ധയിൽ കൊണ്ടുവന്നതും അടിമവ്യാപാരത്തെ നിരോധിക്കുന്ന വിളംബരം പുറപ്പെടുവിച്ചതും. അടിമത്തം നിർത്തലാക്കണമെന്ന് ക്രൈസ്തവ മിഷനറിമാർ തിരുവിതാംകൂർ സർക്കാരിലേക്ക് മെമ്മോറാണ്ടം കൊടുത്തപ്പോൾ 'അടിമത്തം നിർത്തലാക്കിയാൽ പിന്നെ എങ്ങനെ കൃഷി നടക്കും' എന്നാണ് സർക്കാർ ചോദിച്ചത്.[6]

"അടിമ സമ്പ്രദായ"ത്തിൽ അലകൾ ഇളക്കി വിടാനേ 1784-ൽ ടിപ്പുവിന് കഴിഞ്ഞുള്ളൂ. 1820-കളിൽ ആ വ്യവസ്ഥിതിയുടെ കടയ്ക്കൽ തന്നെ കത്തിവെയ്ക്കാൻ പാശ്ചാത്യമിഷനറിമാർക്ക് കഴിഞ്ഞു. അവരുടെ പ്രവർത്തനങ്ങൾ ഒരു അർത്ഥത്തിൽ വിപ്ലവകരങ്ങൾ തന്നെയായിരുന്നു. മിഷനറിമാരുടെ പ്രവർത്തനങ്ങളുടെ പ്രേരകശക്തി ബൈബിൾ സംസ്കാരമാണെന്നുള്ളത് എടുത്തു പറയേണ്ടതില്ലല്ലോ. ഇങ്ങനെ ദൈവസൃഷ്ടിയിൽ മനുഷ്യരെല്ലാം സമന്മാരാണെന്ന ആശയത്തിന്റെ പ്രചോദനഫലമായി 1843-ൽ അടിമത്തം പാടെ നിർമ്മാർജ്ജനം ചെയ്യപ്പെട്ടു.

### ജാതിവ്യവസ്ഥ

19-ാം നൂറ്റാണ്ടിലെ കേരളസമൂഹം ജാതിയുടെ ഉച്ചനീചത്വങ്ങളിൽ അധിഷ്ഠിതമായിരുന്നു. ന്യൂനപക്ഷം വരുന്ന ക്രൈസ്തവരും മഹമ്മദീയരും ഒഴികെ തിരുവിതാംകൂറിലെ ബഹുഭൂരിപക്ഷം വരുന്ന ഹൈന്ദവ ജനത സവർണ്ണരെന്നും അവർണ്ണരെന്നും രണ്ടായി വിഭജിക്കപ്പെട്ടിരുന്നു.

സമൂഹത്തിന്റെ ഉന്നതശ്രേണിയിൽ ബ്രാഹ്മണരായ നമ്പൂതിരിമാരായിരുന്നു. ഇവരിൽ തന്നെ ആഢ്യ ബ്രാഹ്മണന്മാരും മറ്റും പ്രത്യേക പദവി കൈയാളിയിരുന്നു. ഇവരിൽ നിന്നുള്ളവർ പൗരോഹിത്യകർമ്മം അനുഷ്ഠിച്ചിരുന്നതിനാൽ സമൂഹത്തിൽ പ്രത്യേക ആദരവിന് പാത്രീഭൂതരായി.

അടുത്ത വിഭാഗം ക്ഷത്രിയർ. രാജ്യഭരണം നടത്തുന്നവരിൽ ഭൂരിപക്ഷവും ക്ഷത്രിയരായിരുന്നു. കോഴിക്കോട്ടെ സാമൂതിരിമാർ നമ്പൂതിരിമാരേക്കാൾ ഉയർന്ന വർഗ്ഗത്തിൽപ്പെട്ടവരാണെന്ന വാദം നമ്പൂതിരിമാർ ഒരു കാലത്തും അംഗീകരിച്ചിരുന്നില്ല. ക്ഷത്രിയരെന്ന് അറിയപ്പെട്ടിരുന്നവർ ഹിരണ്യഗർഭം നടത്തി ക്ഷത്രിയരാക്കപ്പെട്ട ശൂദ്രരാണെന്ന വാദം നിലനില്ക്കുന്നുണ്ട്.

ക്ഷത്രിയർ കഴിഞ്ഞാൽ ജനസമുദായത്തിൽ പ്രമാണിമാർ നായന്മാരായിരുന്നു. നായന്മാരിൽ തന്നെ എണ്ണമറ്റ ഉപവിഭാഗങ്ങൾ ഉണ്ടായിരുന്നു. ഇവരിൽ ഏറ്റവും താണപടിയിലുള്ളവർ ഒരു കുശവനെപ്പോലും തൊട്ടു

പോയാൽ കുശവൻ അശുദ്ധനായി തീരുന്നുവത്രേ.[7]

അതിലും താഴ്ന്ന ജാതിയിൽപ്പെട്ടവർ ഈഴവർ, പണിക്കന്മാർ, തണ്ടാന്മാർ, പറയർ, പുലയർ, വേടർ, വേട്ടുവർ, നായാടി ഇങ്ങനെ പല രീതിയിൽ വിളിക്കപ്പെട്ടിരുന്നു.

ഈ ജാതിവ്യവസ്ഥ ഇവിടെ വന്ന മിഷനറിമാരെ കർമ്മനിരതരാക്കി. ക്രിസ്തുമത പ്രചരണത്തിനായി ഇവിടെവന്ന അവർ കണ്ടത് അവർക്ക് ഭാവന ചെയ്യാൻ പോലും കഴിയാത്തവിധത്തിൽ യാതനകളും വേദനകളും അനുഭവിക്കുന്ന അധഃകൃത വർഗ്ഗത്തെയാണ്. മാനവ സാഹോദര്യം എന്ന ബൈബിൾ ദർശനം ഈ മണ്ഡലത്തിൽ കാര്യമായ സ്വാധീനം ചെലുത്തി. തൊഴിലിന്റെ അടിസ്ഥാനത്തിൽ വിഭജിതമായ ജാതിക്രമം പത്തൊമ്പതാം നൂറ്റാണ്ടായപ്പോഴേക്കും അതിന്റെ ഭീകരമുഖങ്ങൾ ദൃശ്യമാക്കിയിരുന്നു. പരസ്പരം കാണുവാൻപോലും അനുവാദമില്ലാത്ത സവർണ്ണരേയും അവർണ്ണരേയും ക്രിസ്തുദർശനത്തിൽ ഒന്നിപ്പിക്കുന്നതിന് മിഷനറിമാർ പരിശ്രമിച്ചപ്പോൾ അതിൽനിന്നും ആവേശമുൾക്കൊണ്ട് ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ച കേരളീയ നേതാക്കന്മാർ രംഗത്തുവന്നു. അവരിൽ നാരായണഗുരു, അയ്യങ്കാളി, സഹോദരൻ അയ്യപ്പൻ എന്നിവർ പഠനാർഹരാണ്.

നമ്പൂതിരിമാർ പൗരോഹിത്യ കർമ്മികളായപ്പോൾ, ജന്മനാതന്നെ യോദ്ധാക്കളാണെന്നാണ് ഇവിടെയുള്ള നായന്മാരും മാപ്പിളമാരും അവകാശപ്പെട്ടിരുന്നത്. ശ്രമകരമായ മറ്റു ജോലികളോട് ഇതു നിമിത്തം ഇവർക്കൊക്കെ പുച്ഛമായിരുന്നു. എപ്പോഴും ആയുധധാരികളായി പ്രൗഢിയോടെ വിലസുക എന്നതായിരുന്നു ഇവരുടെ തൊഴിൽ. അദ്ധ്വാനിക്കുന്ന അവർണ്ണരായിരുന്നു യഥാർത്ഥത്തിൽ പത്തൊമ്പതാം നൂറ്റാണ്ടിലെ സാമ്പത്തികനിലവാരം നിലനിർത്തിയത്. എന്നാൽ ഏതു തൊഴിലും മാന്യമാണെന്ന ബൈബിൾ ചിന്ത സമൂഹത്തിൽ സ്വാധീനം ചെലുത്തി. ഈഴവൻ പൂജാരിയായി, പുലയൻ സർക്കാരുദ്യോഗസ്ഥനായി. "നസ്രാണികൾ വളരെ അച്ചടക്കമുള്ളവരുമാണ്. പ്രധാനമായും കൃഷിയും കച്ചവടവും ചെയ്താണ് അവർ ജീവിക്കുന്നത്"[8] എന്ന് ഫ്രാൻസിസ് ബുക്കാനൻ പറയുന്നുണ്ട്.

### മതം

നമ്പൂതിരിമാർ ആര്യമതാചാരാനുഷ്ഠാനങ്ങളുടെ ഉപാസകരായിരുന്നു. അതിനാൽ ഇവിടെ ബഹുദൈവ വിശ്വാസം ശക്തമാണ്. നായന്മാർ വൈഷ്ണവരാണെങ്കിലും അവർ നെറ്റിയിൽ അണിയുന്ന അടയാളം ശിവന്റേതാണ്. അവരുടെ ഇടയിൽ രക്തബലി പതിവായിരുന്നു. താണജാതിക്കാർ അന്ധവിശ്വാസം, ആഭിചാരം എന്നീ സാമൂഹ്യതിന്മകൾക്ക് വേഗം

വശംവദരാകുന്നവരായിരുന്നു. കൃഷിയിടങ്ങളുടെ ഫലഭൂയിഷ്ഠതയ്ക്കു വേണ്ടി അടിമകളെ ബലികഴിക്കുന്ന പതിവും ഉണ്ടായിരുന്നു. നാരായണഗുരു ഈഴവരിലും മന്നത്ത് പത്മനാഭൻ നായന്മാരിലും സഹോദരൻ അയ്യപ്പൻ, അയ്യങ്കാളി എന്നിവർ അധഃകൃതരിലും ഉള്ള അനാചാരങ്ങളെ നീക്കം ചെയ്ത് ബൈബിൾ മൂല്യങ്ങൾക്കനുസൃതമായി ക്രിസ്തീയ മാതൃകയിൽ പുനഃസംവിധാനം ചെയ്യുന്നതിന് പരിശ്രമിച്ചു.

അയിത്തവും അസ്പൃശ്യതയും, സവർണ്ണരും അവർണ്ണരും തമ്മിലുള്ള വേർതിരിവും രൂക്ഷാവസ്ഥ പ്രാപിച്ചത് 19-ാം നൂറ്റാണ്ടിന്റെ തുടക്കത്തിലാണ്. അവർണ്ണർക്ക് പ്രത്യേക വാസസ്ഥലങ്ങൾ നൽകുകയും അവരെ പൊതു കിണറുകളും കുളങ്ങളും ഉപയോഗിക്കുന്നതിൽ നിന്ന് വിലക്കുകയും ചെയ്തിരുന്നു. ഒരു മനുഷ്യന്റെ സാമീപ്യം മറ്റൊരു മനുഷ്യനെ അശുദ്ധനാക്കുമെന്ന ചിന്താഗതിയുടെ ഉറവിടം ഇന്നും അജ്ഞാതമാണ്. ഇതിനേക്കാൾ രൂക്ഷമായിരുന്നു അവർണ്ണരിലെ അവാന്തര വിഭാഗങ്ങൾ തമ്മിലുള്ള അയിത്ത ചിന്ത. അയിത്തക്കാരൻ താഴ്ന്നവനാണെന്നും സവർണ്ണൻ ഉയർന്നവനാണെന്നും ഉള്ള ചിന്ത നിരന്തരം നിലനിർത്തുന്നതിനു അയിത്തം ബോധപൂർവ്വം പ്രോത്സാഹിപ്പിച്ചിരുന്നു. സാമീപ്യം അശുദ്ധി വരുത്തുന്നതിനാൽ അയിത്തക്കാരനായ താഴ്ന്നജാതിയെ ദൂരെ വെച്ചുതന്നെ മനസ്സിലാക്കുന്നതിന് (തിരിച്ചും) ഓരോ ജാതിക്കും ഓരോ പ്രത്യേക വേഷവിധാനം ഏർപ്പെടുത്തി.

1847-ൽ സ്വാമി വിവേകാനന്ദൻ കേരളത്തെ ഭ്രാന്താലയം എന്നു വിശേഷിപ്പിച്ചു. "മലബാറിൽ ഞാൻ കണ്ടതിനേക്കാൾ കവിഞ്ഞ ഒരു വിഡ്ഢിത്തം ഇതിനു മുമ്പ് ലോകത്തിലെവിടെയെങ്കിലും ഉണ്ടായിട്ടുണ്ടോ? സവർണ്ണൻ നടക്കുന്ന തെരുവിൽകൂടി പാവപ്പെട്ട പറയന് നടന്നുകൂടാ. പക്ഷേ, മിശ്രിതമായ ഒരു ഇംഗ്ലീഷ് നാമം അല്ലെങ്കിൽ മുഹമ്മദീയനാമം സ്വീകരിച്ചാൽ മതി. എല്ലാം ഭദ്രമായി. ഈ മലബാർകാർ എല്ലാം ഭ്രാന്തന്മാരാണ്. ഇവരുടെ വീടുകളത്രയും ഭ്രാന്താലയങ്ങളും."[9]

ജീർണ്ണത കൊണ്ട് നിറം മങ്ങിയ ഈ പശ്ചാത്തലത്തിൽ ദൈവം പിതാവാണെന്നും ആ ദൈവത്തിന്റെ മക്കളായ മനുഷ്യർ എല്ലാവരും സഹോദരന്മാരാണെന്നുമുള്ള ബൈബിൾ ദർശനം അയിത്തോച്ചാടന പ്രസ്ഥാനത്തെ ഗാഢമായി സ്വാധീനിച്ചു. പടിപടിയായ ബോധവൽക്കരണത്തിലൂടെയും ക്ഷേത്രപ്രവേശനവിളംബരം, വൈക്കം, ഗുരുവായൂർ സത്യാഗ്രഹങ്ങൾ തുടങ്ങിയവയിലൂടെയും അയ്യങ്കാളി, സഹോദരൻ അയ്യപ്പൻ, നാരായണഗുരു എന്നിവരുടെ പ്രയത്നത്തിലൂടെയും അയിത്തം നിർമ്മാർജ്ജനം ചെയ്യാൻ സാധിച്ചു. മലയാളി മെമ്മോറിയൽ, നിവർത്തന പ്രക്ഷോഭം എന്നിവയും പ്രേരകങ്ങളായി വർത്തിച്ചിട്ടുണ്ട്.

കണ്ണിനു പകരം കണ്ണ്, പല്ലിനു പകരം പല്ല് എന്നതായിരുന്നു ഭാരതത്തിന്റെയും നീതിനിഷ്ഠ. കൊല, അംഗഭംഗം, അടി, അടിമയാക്കൽ, ജാതിഭ്രഷ്ട്, പിഴ ഇവയായിരുന്നു സാധാരണ ശിക്ഷകൾ. ബ്രാഹ്മണർക്ക് പരമാവധി ജാതിഭ്രഷ്ടും പിഴയും മാത്രം. എന്നാൽ അയിത്ത ജാതികളുടേയും അടിമകളുടേയും നില പരിതാപകരമായിരുന്നു. ചെറിയ കുറ്റങ്ങൾക്കുപോലും അവരെ കഴുവിലേറ്റുമായിരുന്നു.

ആനയെക്കൊണ്ട് ചവിട്ടിക്കൊല്ലുക, വായിൽ പീരങ്കി കൊണ്ട് വെടിവച്ച് ചിതറിക്കുക, കണ്ണ് ചൂഴ്ന്നെടുക്കുക, കൈ, ചെവി, മൂക്ക് എന്നിവ ഛേദിച്ചു കളയുക, ചാട്ടവാർ കൊണ്ട് അടിച്ച് പൊട്ടിച്ച് മുറിവിൽ കുരുമുളകുപൊടി വിതറുക, തിളച്ച നെയ്യിൽ കൈമുക്കി സത്യം തെളിയിക്കുക എന്നിവയും അക്കാലത്തെ ശിക്ഷാവിധികളായിരുന്നു. ചിത്രവധം അന്നു നിലവിലുള്ള മറ്റൊരു വധ സമ്പ്രദായമായിരുന്നു.

എന്നാൽ ബൈബിൾ സംസ്കാരം ആകട്ടെ, "ശത്രുവിനെപ്പോലും സ്നേഹിക്കുക" എന്ന ആശയം പ്രചരിപ്പിച്ചു. മൃഗീയവും ക്രൂരവുമായ ശിക്ഷകൾക്കു പകരം മനുഷ്യന്റെ മനസ്സാക്ഷിയിൽ തന്നെ മാറ്റം വരുത്തുവാനുള്ള ശ്രമങ്ങൾ അന്ന് കേരളത്തിൽ ആരംഭിച്ചു.

**സദാചാരം**

ക്ഷേത്രങ്ങളിലേക്ക് സമർപ്പിക്കപ്പെട്ട കന്യകമാരായ ദേവദാസികളെ കൊണ്ട് നഗ്നനൃത്തം ചെയ്യിച്ചിരുന്നു. മണിപ്രവാള കാവ്യങ്ങളിൽ ശൃംഗാരരസം ഉൾക്കൊള്ളുന്ന അനേകം കാവ്യങ്ങൾ ഇത്തരം ദേവദാസികളെ പ്രകീർത്തിച്ചുകൊണ്ട് എഴുതിയിട്ടുണ്ട്. 'ഉണ്ണുനീലിസന്ദേശ'ത്തിലെയും 'ഉണ്ണിയാടിചരിത'ത്തിലെയും 'ഉണ്ണിച്ചിരുതേവീ ചരിത'ത്തിലെയും നായികമാർ ഉദാഹരണങ്ങളാണ്. ഒരു രാജാവ് അക്കാലത്ത് പുറപ്പെടുവിച്ച ഒരു വിളംബരം അക്കാലത്തെ സദാചാരബോധത്തെ വിളിച്ചറിയിക്കുന്നുണ്ട്. 'നമ്മുടെ രാജ്യത്ത് സ്വജാതിയിലോ ഉയർന്ന ജാതിയിലോപെട്ട പുരുഷന് വശംവദരാകാത്ത സൻമാർഗ്ഗ വിഹീനകളായ സ്ത്രീകളുണ്ടെങ്കിൽ അവരെ ഉടൻ വധിക്കേണ്ടതാകുന്നു.'[10]

അഞ്ജനക്കാവിലെ വേല കാണാൻ പോകുന്ന ആറ്റുംമണമേൽ ഉണ്ണിയാർച്ച മാർഗ്ഗമദ്ധ്യേ നാഗപട്ടണത്തിലെത്തുന്ന രംഗം വടക്കൻ പാട്ടുകളിൽ വിവരിക്കുന്നുണ്ട്. ആ നാടിനെ "അമ്മപെങ്ങന്മാർ അറിയാത്ത" നാട് എന്നാണ് കവി പരിചയപ്പെടുത്തുന്നത്.[11]

ഇങ്ങനെ ധാർമ്മികമായി അധഃപതിച്ച ജീർണ്ണിച്ച ഒരു കാലഘട്ടത്തെ പാതിവ്രത്യത്തിന്റെയും സദാചാരത്തിന്റെയും മേഖലയിലേക്കുയർത്തി സംസ്ക്കാരസമ്പന്നമാക്കി തീർത്തതിൽ തിരുവചനത്തിന്റെ വ്യക്തമായ

സ്വാധീനം ദർശിക്കാവുന്നതാണ്. ക്രിസ്ത്യൻ മിഷണറിമാരുടെ പരിശ്രമങ്ങളാണ് ഇതിന്റെ പിന്നിലെ പ്രധാന പ്രേരണ.

നിരവധി ദുരാചാരങ്ങൾ കേരളത്തിന്റെ സംസ്കാരത്തെ കലുഷിതമാക്കിയ ആ ഘട്ടത്തിൽ ബൈബിളിന്റെ ഉദാത്ത ദർശനം കേരളീയ നവോത്ഥാന നായകരെ വ്യക്തമായി സ്വാധീനിച്ചിട്ടുണ്ട്. അധഃകൃത വർഗ്ഗത്തിന്റെ കഷ്ടപ്പാടിനു കാരണം ചൂഷണമല്ല മറിച്ച് മുൻജന്മ പാപമാണെന്ന ധാരണ മിഷണറിമാർ തിരുത്തി. സാമൂഹികവും സാമ്പത്തികവുമായ ചൂഷണത്തിന്റെ ഫലവും സവർണ്ണമേധാവിത്വവുമാണ് അവർണ്ണരുടെ പ്രയാസങ്ങൾക്കു കാരണം എന്ന ചിന്ത അധഃകൃതരിൽ ഉണ്ടാക്കിയെടുത്തു. തങ്ങളുടെ പ്രയത്നംകൊണ്ട് തന്നെ ഈ അവസ്ഥയിൽ നിന്ന് കരകയറാമെന്നവർ പഠിച്ചു. അങ്കം, കുടിപ്പക, അയിത്തം എന്നിവയ്ക്കു പകരം മനുഷ്യനു സമൂഹത്തോടുള്ള പ്രതിബദ്ധത, പരസ്പര സാഹോദര്യം, അനുകമ്പ, ദീനദയാലുത്വം എന്നിവ ഉൾക്കൊള്ളുവാൻ സവർണ്ണർക്ക് അവസരം ലഭിച്ചു. മനുഷ്യത്വത്തിന് നിരക്കാത്ത ചെയ്തികൾ ഉപേക്ഷിക്കുവാനുള്ള ബൈബിളിന്റെ സന്ദേശം ആവഹിച്ച ഇന്നാട്ടിലെ വിപ്ലവകാരികൾ സമൂഹത്തിന് മുമ്പെങ്ങുമില്ലാത്ത മാനം നൽകി.

കേരളത്തിന്റെ ശാപങ്ങൾക്കു കാരണവും പരിഹാരവും കണ്ടെത്തിയ മിഷണറിമാർ ഗ്രാമങ്ങൾ തോറുമുള്ള പള്ളികളിൽ പള്ളിക്കൂടങ്ങൾ സ്ഥാപിച്ചു. ഈ പള്ളിക്കൂടങ്ങളിൽ ബൈബിൾ നിർബന്ധമായും പാഠ്യവിഷയമായിരുന്നു. ബൈബിൾക്കഥകളും ബൈബിൾ സന്ദേശങ്ങളും ക്രൈസ്തവമൂല്യങ്ങളും വിളംബരം ചെയ്യുന്നവയായിരുന്നു പാഠപുസ്തകങ്ങൾ. ഈ വിദ്യാഭ്യാസത്തിലൂടെ ബൈബിൾ ദർശനങ്ങൾ സ്വായത്തമാക്കിയ ഒരു തലമുറ കേരളത്തിലുണ്ടായി. ക്രിസ്തുമതം അന്ധമായ വിശ്വാസം അംഗീകരിക്കുന്നില്ല. ഈശ്വരചിന്തയോടുകൂടി കാര്യങ്ങളെ യുക്തിപൂർവ്വം വീക്ഷിക്കുവാനുള്ള സാഹചര്യം അതിലുണ്ടായിരുന്നു. ഈ സ്വാധീനമാണ് തദ്ദേശീയരായ അധഃകൃതരെ അന്ധവിശ്വാസങ്ങൾക്കും അനാചാരങ്ങൾക്കും എതിരായി സംഘടിക്കുവാൻ പ്രാപ്തരും ശക്തരുമാക്കിത്തീർത്തത്. സ്ത്രീകൾക്കും ശൂദ്രർക്കും നിഷേധിക്കപ്പെട്ട വിദ്യഭ്യസനം വേദനിപ്പിക്കുന്ന ഒരു ദുഃഖസ്മൃതി മാത്രമായി മാറി.

ശ്രീനാരായണഗുരു 'ഒരു ജാതി ഒരു മതം ഒരു ദൈവം' എന്ന തത്വം പ്രചരിപ്പിക്കുമ്പോൾ അതുൾക്കൊള്ളുവാൻ ബഹുദൈവ വിശ്വാസികളായ പാരമ്പര്യ മതാനുയായികൾക്ക് കഴിഞ്ഞത്, മിഷനറിമാരുടെ പ്രവർത്തനഫലമായി ബൈബിൾ ദർശനം കേരളീയമനസ്സുകളെ സജ്ജമാക്കിയതിനാലാണ്. അതുപോലെ S.N.D.P. യുടെയും N.S.S ന്റേയും M.E.S. ന്റേയും വിദ്യാഭ്യാസസ്ഥാപനങ്ങളും ആതുരാലയങ്ങളും, ആശുപത്രികളും എല്ലാം ആത്മശരീരമനസ്സുകളുടെ സമഗ്ര വളർച്ച ലക്ഷ്യമാക്കിയ ബൈബിളിൽ

നിന്ന് ആവാഹിച്ചെടുത്ത ഹ്യൂമനിസ്റ്റ് ദർശനത്തിന്റെ മൂർത്തരൂപങ്ങളാണ്.

തിരുവെഴുത്തുകളിൽ നിന്ന് പ്രചോദനമുൾക്കൊണ്ട് സാമൂഹ്യനവീകരണത്തിനും നവോത്ഥാനത്തിനും ഇറങ്ങിത്തിരിച്ച മഹാത്മാക്കൾ നിരവധിയാണ്. മാർത്തോമ്മായുടെ പൈതൃകം അവകാശപ്പെടുന്ന തദ്ദേശീയക്രൈസ്തവരോടൊപ്പം പാശ്ചാത്യമിഷനറിമാരുടെയും പ്രവർത്തനങ്ങൾ ഈ മാറ്റങ്ങൾക്ക് കാരണമായിട്ടുണ്ട്. പള്ളികൾ, പള്ളിക്കൂടങ്ങൾ, അച്ചുകൂടങ്ങൾ, പത്രങ്ങൾ, കലാശാലകൾ, ആശുപത്രികൾ, അനാഥാലയങ്ങൾ എല്ലാം ഈ പ്രചോദനത്തിന്റെ പുത്തൻ ചിനപ്പുകളാണ്. സമത്വം, സ്വാതന്ത്ര്യം, സാഹോദര്യം (ഫ്രഞ്ചുവിപ്ലവത്തിന്റെ പ്രേരകങ്ങൾ) എന്നീ ക്രിസ്തീയ തത്വങ്ങളുടെ അന്തർധാരകളെ മനുഷ്യമനസ്സിലേക്ക് ആവഹിപ്പിക്കുന്നതിന് വി. വേദസത്യങ്ങൾ മാർഗ്ഗദർശനം നൽകി എന്നത് സുവിദിതമാണ്. പരോക്ഷമായെങ്കിലും അത് കേരളത്തിന്റെ തന്നെ സാമൂഹ്യ നവോത്ഥാനത്തിന് വഴി തെളിയിച്ചു. ഭാരതമതങ്ങളെ സ്ഫുടം ചെയ്യുന്നതിന് ഈ ആശയ സങ്കലനം കളമൊരുക്കിയിട്ടുണ്ട്. "ഹിന്ദുമതത്തിന്റെ നിസ്സർഗ്ഗ വിശുദ്ധി വീണ്ടെടുക്കാൻ കഴിഞ്ഞത് ക്രിസ്തുമതവുമായുള്ള സമ്പർക്കം മൂലമാണെന്ന് നിഷ്പക്ഷമതികളായ ചരിത്രകാരന്മാർ നിഷേധിക്കുമെന്ന് തോന്നുന്നില്ല."[12]

ചുരുക്കത്തിൽ സാമൂഹ്യ വ്യവസ്ഥിതികളുടെ ഗുണപരമായ പുനഃസംഗമം, സാമൂഹ്യനീതിക്കുവേണ്ടിയുള്ള ദാഹം, പുരുഷനൊപ്പം സ്ത്രീകളും എന്ന ആശയം, സർവ്വോപരി മനുഷ്യസ്നേഹം എന്നിവ ഈ കാലഘട്ടത്തിന്റെ നവോത്ഥാനത്തെ ത്വരിതപ്പെടുത്തിയ യാഥാർത്ഥ്യങ്ങളാണ്. ഈ തത്വങ്ങൾക്ക് ചൂടും വെളിച്ചവും നൽകിയത് ബൈബിൾ ദർശനങ്ങൾ തന്നെ. ഈ ദർശനങ്ങൾ ഉൾക്കൊണ്ട് പത്തൊമ്പതാം നൂറ്റാണ്ടിന്റെ ഉത്തരാർധത്തിൽ കേരളത്തിൽ ഉയർന്നുവന്ന നിരവധി സാമൂഹ്യ മതപരിഷ്ക്കരണ പ്രസ്ഥാനങ്ങൾ ആശയതലത്തിൽ സമരാസക്തങ്ങൾ ആയിരുന്നുവെങ്കിലും പ്രായോഗികതലത്തിൽ അവ സമാധാനപരവും അക്രമരഹിതവുമായിരുന്നു. സ്ത്രീപുരുഷ സമത്വം, അവർണ്ണ സവർണ്ണ സമത്വം, സ്ഥിതിസമത്വം, സാമ്പത്തിക സമത്വം എന്നീ ആശയങ്ങൾ പ്രയോഗത്തിൽ വരുത്തുന്നതിന് ശ്രമിച്ച ധീരരായ സാമൂഹ്യ പരിഷ്ക്കർത്താക്കൾ നടത്തിയ സന്ധിയില്ലാ സമരം മിക്കവാറും ഫലപ്രാപ്തിയിലെത്തിത്തുടങ്ങിയിട്ടുണ്ട്. "മുരടിച്ച സാമൂഹ്യ വ്യവസ്ഥിതിയുടെ തായ്‌വേരിന് കത്തിവെച്ചത് മിഷനറിമാരുടെ മലയാളക്കരയിലെ പ്രത്യേകിച്ച് തിരുവിതാംകൂർ പ്രദേശത്തെ പ്രവർത്തനങ്ങളാണ്"[13] എന്ന നിരീക്ഷണം വസ്തുനിഷ്ഠമാണ്.

മിഷനറിമാരോ അവരുടെ സഹചാരികളോ അല്ല വൈക്കം സത്യഗ്രഹം

നടത്തിയത്. മിഷനറിമാരിൽ നിന്ന് ബോധവൽക്കരണം നേടിയ ഒരു തലമുറയിലെ നേതാക്കന്മാരാണ് അത് ചെയ്തത്. അങ്ങനെയൊരു തലമുറ സൃഷ്ടിക്കപ്പെട്ടു എന്നതാണ് ഇവിടെ നടന്ന ഏറ്റവും വലിയ വിപ്ലവം. മിഷനറിമാരുടെ വിദ്യാലയങ്ങളോടൊപ്പം അവരുടെ ഗ്രന്ഥങ്ങളും പത്രങ്ങളും ഈ ബോധവൽക്കരണത്തിൽ നിർണ്ണായകമായ പങ്കു വഹിച്ചിട്ടുണ്ട്. ഒരിക്കൽ ഈഴവരും പുലയരും സംഘടിതമായി ക്രിസ്തുമതത്തിൽ ചേരുന്നതിനെപ്പറ്റി ആലോചിച്ചു. ഇത് സൂചിപ്പിക്കുന്നത് ദുഷിച്ച സാമൂഹ്യ ചട്ടക്കൂടിൽ നിന്ന് പുറത്തുചാടുവാനുള്ള അവരുടെ അടങ്ങാത്ത ആവേശത്തെയാണ്. ബ്രിട്ടീഷ് സാമ്രാജ്യ ശക്തിയുമായുള്ള ബന്ധത്തെക്കാളേറെ മിഷണറിമാർ വ്യാപരിപ്പിച്ച ബൈബിളിന്റെ ഉദാത്ത ദർശനമാണ് അവരിൽ ഒരാത്മബോധം ജനിപ്പിച്ചത്.

1820–കളിൽ തങ്ങളുടെ മാറുമറയ്ക്കണമെന്ന് ആവശ്യപ്പെട്ടത് ചാന്നാർ സ്ത്രീകൾ തന്നെയായിരുന്നു. 1907–ൽ പുലയ വിദ്യാർത്ഥികളുടെ കൈയ്ക്കു പിടിച്ച് സർക്കാർ സ്കൂളുകളിലേക്ക് കയറിച്ചെന്നത് പുലയനായ അയ്യങ്കാളി തന്നെയാണ്. കേരളത്തിൽ അയിത്തം അവസാനിപ്പിക്കണമെന്ന പ്രമേയം അംഗീകരിക്കണമെന്ന നിവേദനവുമായി കോൺഗ്രസ്സിന്റെ സമ്മേളനത്തിൽ കയറിചെന്നത് ഈഴവനായ ടി. കെ. മാധവൻ തന്നെയാണ്. അവിടെങ്ങും അവർക്കു നേതൃത്വം കൊടുക്കുവാൻ ഒരു സവർണ്ണനെയും കണ്ടില്ല.[4] ഇതിനർത്ഥം, ക്രൈസ്തവ മിഷനറിമാർ ഈ ജനസാമാന്യത്തിന് അവരുടെ നിലയും വിലയും എന്തെന്ന് മനസ്സിലാക്കി കൊടുത്തതിന്റെ ഫലമായി ഈ അധഃകൃതർ തന്നെ സ്വയം ശക്തരായിത്തീർന്നു എന്നതാണ്. അതിനാൽ ഇവിടെ വിപ്ലവ നായകന്മാർ കേരളീയർ തന്നെയായിരുന്നുവെങ്കിലും അവർക്ക് രൂപംകൊടുത്ത ശില്പികൾ കേരളത്തിൽ വന്ന മിഷനറിമാരായിരുന്നു. അവരുടെ ആദർശങ്ങളും സന്ദേശങ്ങളുമാകട്ടെ, ബൈബിളിൽ അധിഷ്ഠിതവും.

നവോത്ഥാന വിഷയകമായി ബൈബിൾ ചെലുത്തിയ സ്വാധീനതയുടെ കഥ ഒരു അടഞ്ഞ അദ്ധ്യായമല്ല. ഇന്നും അത് സഫലമായി സമൂഹത്തെ സ്വാധീനിക്കുന്നു. നമ്മുടെ നാട്ടിൽ നടന്ന സാമ്പത്തിക വിപ്ലവവും, ഇപ്പോഴും ഒരു സജീവ ചർച്ചാവിഷയമായി തുടരുന്ന വനിതാ വിമോചന പ്രസ്ഥാനവും ബൈബിളിനോട് കടപ്പെട്ടിരിക്കുന്നു. മനുഷ്യന്റെ സമ്പൂർണ്ണവികാസം ലക്ഷ്യമാക്കുന്ന ബൈബിൾ ദർശനത്തിന്റെ പ്രസക്തി കാലാതീതമാണെന്നതാണ് സത്യം.

ഈ പശ്ചാത്തലത്തിൽ ചിന്തിച്ചാൽ, ബൈബിൾ ഒരു നിധിയൊടുങ്ങാത്ത ഖനിയാണ് എന്ന് കാണാൻ പ്രയാസമില്ല. അതിലെ ആശയങ്ങൾ ഇന്നും സമൂഹത്തെ പ്രചോദിപ്പിക്കുന്നു. മൂന്നാം സഹസ്രാബ്ദത്തിലേക്കും 21–ാം നൂറ്റാണ്ടിലേക്കും പ്രവേശിക്കുന്ന കമ്പ്യൂട്ടർ യുഗത്തിനു

പോലും മാർഗ്ഗദർശനം നൽകി ഇനിയും അവശേഷിക്കുന്ന സാമൂഹ്യ തിന്മകൾക്ക് എതിരെ പോരാടുവാനുള്ള മഹാത്മാക്കളെ വാർത്തെടു ക്കുവാൻ അതിനു കഴിയും. ആ അർത്ഥത്തിൽ ബൈബിൾ ഒരു ശില്പി യാണ്. കേരള നവോത്ഥാനമാകട്ടെ ശില്പവും. ശില്പിക്കാണല്ലോ എന്നും ശില്പത്തേക്കാൾ പ്രാധാന്യം.

## കുറിപ്പുകൾ

1. മാർത്തോമ്മാ ശ്ലീഹായുടെ 19-ാം സെന്റിനറി സുവനീർ, ലേഖനം ഡോ. കെ. എം. തരകൻ.
2. അതേ പുസ്തകം, അതേ ലേഖനം.
3. ഗലാത്യർ 5-22.
4. ശ്രീധരമേനോൻ, എ., *കേരളചരിത്രം*, പേജ് 467.
5. ശങ്കുണ്ണിമേനോൻ, പി., *തിരുവിതാംകൂർ ചരിത്രം*, പേജ് 288.
6. ജോസ്, എൻ. കെ., *അയ്യങ്കാളി*, പേജ് 54.
7. *ഫ്രാൻസിസ് ബുക്കാനൻ കണ്ട കേരളം*, വിവ. സി. കെ. കരീം, പേജ് 61.
8. അതേ പുസ്തകം, പേജ് 48.
9. *വിവേകാനന്ദ സാഹിത്യ സർവ്വസ്വം*, മൂന്നാം ഭാഗം, പേജ് 186-187.
10. നാരായണൻ, കെ. ജി., *ഈഴവ-തീയ്യ ചരിത്രപഠനം*, പേജ് 416.
11. *24 വടക്കൻപാട്ടുകൾ*, പേജ് 338.
12. മാർത്തോമ്മാ ശ്ലീഹായുടെ 19-ാം സെന്റിനറി സുവനീർ, ലേഖനം ഡോ. കെ. എം. തരകൻ.
13. ജോസ്, എൻ. കെ., *വൈക്കം സത്യഗ്രഹം,* പേജ് 18.
14. ജോസ്, എൻ. കെ., *വൈക്കം സത്യഗ്രഹം,* പേജ് 185, 186.



THE

NEW TESTAMENT

OF

*Our Lord and Saviour*

JESUS CHRIST,

TRANSLATED INTO THE

*MALAYALIM.*

PART I.

CONTAINING THE FOUR GOSPELS.

*BOMBAY:*

PRINTED AT THE COURIER PRESS

1811.

**1811-ലെ ബൈബിൾ. ഇംഗ്ലീഷ് ടൈറ്റിൽ പേജ്.**

# 4

# ഒരു വൈദികശ്രേഷ്ഠന്റെ ചരമസ്മൃതി

## പ്രൊഫ. സുകുമാർ അഴീക്കോട്

നാമിന്ന് ആരുടെ അനുസ്മരണമാണോ നടത്തുന്നത്, കേരളത്തിലെ ക്രൈസ്തവസഭാ ചരിത്രത്തിൽ മാത്രമല്ല, കേരളത്തിന്റെയും കേരള സാഹിത്യത്തിന്റെയും ചരിത്രത്തിലും അനിഷേധ്യമായ സ്ഥാനമുള്ള ഒരു മഹാപുരുഷനാണ് അദ്ദേഹം - അഭിവന്ദ്യനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനി.

ഇദ്ദേഹത്തിന്റെ കാലം സഭാ പ്രതിഷ്ഠാപനത്തിന്റെയും തൽ സംബന്ധിയായ സാഹിത്യ പ്രവർത്തനത്തിന്റെയും പുഷ്ക്കല ഘട്ടമായിരുന്നു. കേരളത്തിലെ ക്രൈസ്തവ മതവികാസത്തിന്റെ ആദ്യദശയിൽ പൗലീനോസ് പാതിരി, പാറേമ്മാക്കൽ തോമ്മാ കത്തനാർ എന്നിവരോടൊപ്പം അനുസ്മരിക്കേണ്ട മഹാനാണ് റമ്പാൻ. മലങ്കരസഭയുടെ വൈദേശിക ച്ഛായ്വ് കളഞ്ഞ് അതിന് സ്വാതന്ത്ര്യം നേടിക്കൊടുത്ത ഇദ്ദേഹം അസാധാരണ നേതൃത്വ വൈഭവം ഉള്ള ആളാണെന്ന് പറയേണ്ടതില്ല. തന്റെ മതം പ്രചിപ്പിക്കുന്നതുവഴി മതസ്പർദ്ധ കുറക്കുവാൻ സാധിച്ച അസാധാരണനും ആണ് അദ്ദേഹം. ശക്തൻ തമ്പുരാൻ അദ്ദേഹത്തിന്റെ മതപരമായ സമബുദ്ധി കണ്ടിട്ടാണ് ചില ക്ഷേത്രങ്ങൾ അദ്ദേഹത്തെ ഏല്പ്പിച്ചത്. ഇന്ത്യയുടെ ചരിത്രത്തിൽ വേണ്ടത്ര അറിയപ്പെട്ടിട്ടില്ലാത്തതും ഇന്നു വളരെ പ്രസക്തിയുള്ളതുമായ ഒരു കാര്യമാണ് അന്ന് ഈ ക്ഷേത്രദാനംവഴി നടന്നത്.

19-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ക്രൈസ്തവ ഗവേഷണത്തിന് ഇന്ത്യയിൽ തുടക്കം കുറിച്ച ക്ലോഡിയസ് ബുക്കാനനുമായി വളരെയേറെ സഹകരിച്ച വ്യക്തിയായിരുന്നു മാർ ദീവന്നാസ്യോസ്. പഴയ മാതൃകയുടെ സഹായമില്ലാതെ ബൈബിൾ തർജ്ജമ ചെയ്യാൻ മുതിർന്നതും മഹത്തായ ഒരു സാഹസമായിരുന്നു. ബൈബിൾ വിവർത്തനത്തിന് മലയാളത്തിൽ കവാടോദ്ഘാടനം നടത്തിയത് റമ്പാന്റെ ആ സൽക്കർമ്മമായിരുന്നു. ബെയിലിയുടെ പ്രസിദ്ധമായ തർജ്ജിമയുടെ പ്രഭവം ഈ കൃതിയാണ്. ഇതിലെ മലയാളം ഇന്നത്തെ നോട്ടത്തിൽ വൈകല്യങ്ങൾ ഉള്ളതായിരിക്കാം. എങ്കിലും മഹാകവി ഉള്ളൂർ കേരള സാഹിത്യ ചരിത്രത്തിൽ പറഞ്ഞതുപോലെ "പരസഹായം കൂടാതെ ആ വിവർത്തനം

നിർവഹിച്ച റമ്പാന്റെ സദുദ്യമം ശ്ലാഘനീയമാണ്."

ഈ ചരമാനുസ്മരണ സമ്മേളനത്തിന്റെ ഉത്തരവാദിത്തം ഇതോടെ തീരുന്നില്ല എന്നാണ് എന്റെ പക്ഷം. ഈ മഹാപുരുഷന്റെ ജീവചരിത്രത്തിന്റെ പൂർത്തിക്കാവശ്യമായ വസ്തുതകൾ ശാസ്ത്രീയമായി സംഭരിക്കാനും നല്ലൊരു ജീവചരിത്രം പ്രസിദ്ധീകരിക്കാനും ഇതിന്റെ ഭാരവാഹികൾ ശ്രമിക്കേണ്ടതാണ് എന്ന് മാത്രം പറഞ്ഞുനിർത്തുന്നു.

(1991-ൽ നടത്തിയ അനുസ്മരണ സമ്മേളനത്തിലേക്ക് സമർപ്പിച്ചത്)

# 5

# പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമനും 1811-ലെ ബൈബിൾ വിവർത്തനവും

കേരളത്തിൽ ഉണ്ടായിരുന്ന ബൈബിൾ അകാനോനിക ബൈബിൾ ആണെന്നും അതിന്റെ ഉള്ളടക്കത്തിലെ ചില പ്രസ്താവനകൾ കാനോനിക ബൈബിളിൽ ഇല്ലെന്നും ഉദയംപേരൂർ കാനോനാകൾ വ്യക്തമാക്കുന്നു. കേരളം പരിരക്ഷിച്ച അകാനോനിക ബൈബിളിലെ വ്യത്യസ്ത പരാമർശങ്ങളിൽ പലതും കേരള ക്രൈസ്തവ സഭയുടെ വിശ്വാസ പൈതൃകങ്ങളോട് പൊരുത്തപ്പെട്ടു പോകുന്നതിനാൽ ബൈബിളിന്റെ കാനോനീകരണം നടന്ന എ.ഡി. 4-ാം നൂറ്റാണ്ടിനും മുമ്പ് കേരളത്തിൽ പ്രചരിച്ചതാണ് ഈ അകാനോനിക ബൈബിൾ എന്ന് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. ഇന്ത്യയിലെ ക്രിസ്തീയ സഭയുടെ സ്ഥാപകൻ മാർത്തോമ്മാ ശ്ലീഹാ സെമിറ്റിക് പൈതൃകമുള്ള യഹൂദാ ക്രിസ്ത്യാനികളെ ഉദ്ദേശിച്ച് സുറിയാനിയിൽ രചിച്ചതാവാം ഈ സുവിശേഷം എന്ന് ബൈബിളിന്റെ ചരിത്രം അന്വേഷിച്ചവർ അഭ്യൂഹിച്ചിട്ടുണ്ട് (ഭാരതത്തിലെ പ്രാചീന ബൈബിൾ, പു. 18). ഭവിഷ്യ മഹാപുരാണം ഉൾപ്പെടെ വ്യാസവിരചിതമായ ഭാരതീയ പുരാണങ്ങളിൽ ബൈബിളിന്റെ പ്രകടമായ സ്വാധീനം ദൃശ്യമാകുന്നതിനാൽ ഇന്ത്യൻ ബൈബിളിന്റെ പ്രാചീനതയും പ്രചാരവും അനിഷേധ്യമാണ്. പുരാണങ്ങളിൽ സ്വീകരിച്ച ബൈബിൾ നാമങ്ങളുടെ സുറിയാനി രൂപങ്ങൾ ഈ അഭ്യൂഹങ്ങളെ ബലപ്പെടുത്തുന്നു (ഉദാ: മൂശ - മോശ; ഹനുകൻ - ഹനോക്ക്; ഈശോവർണ്ണൻ - യേശുബർനൂൻ മുതലായവ). രണ്ടാം നൂറ്റാണ്ടു മുതൽ കേരളത്തിൽ അരങ്ങേറിയ ശൈവമത പ്രചാരണം ക്രിസ്തുമതത്തെ എന്നപോലെ ബൈബിളിനെയും പ്രചാരലുപ്തമാക്കിയിട്ടുണ്ടാവാം. ശൈവമത പ്രചാരണകാലത്ത് കേരളത്തിലുണ്ടായിരുന്ന മതപ്രസ്ഥാനങ്ങൾ അതിക്രൂരമായി വേട്ടയാടപ്പെട്ടതിന്റെ വ്യക്തമായ ചിത്രങ്ങൾ ചേക്കിഴാർ രചിച്ച പെരിയപുരാണം അനാവരണം ചെയ്യുന്നുണ്ട്. ശൈവപുരാണമായ പെരിയപുരാണം രചിച്ച ചേക്കിഴാരെപ്പോലെയുള്ള ശൈവയോഗികൾ രേഖപ്പെടുത്തിയ ചരിത്രസംഭവങ്ങൾ നാളിതുവരെ ചോദ്യം ചെയ്യപ്പെട്ടിട്ടില്ല. വേട്ടയാടപ്പെട്ട മതപ്രസ്ഥാനങ്ങളെ പൊതുവിൽ ബൗദ്ധം എന്ന പേരിലാണ് പുരാണം പരാമർശിച്ചിട്ടുള്ളതെങ്കിലും രണ്ടാം നൂറ്റാണ്ടു മുതൽ എട്ടാം നൂറ്റാണ്ടു വരെ യഥാക്രമം ശൈവർ, വൈഷ്ണവർ, ആര്യന്മാർ തുടങ്ങിയ മതപ്രസ്ഥാനങ്ങൾ

ബൗദ്ധരെ വേട്ടയാടി എന്ന പരാമർശങ്ങളിൽ ബുദ്ധമതം മാത്രമല്ല, അന്ന് കേരളത്തിലുണ്ടായിരുന്ന യഹൂദമതം, ക്രിസ്തുമതം, ബുദ്ധമതം, ജൈന മതം, ഇസ്ലാംമതം തുടങ്ങിയ എല്ലാ മതങ്ങളും ഉൾപ്പെട്ടിരുന്നുവെന്നും ഈ മതങ്ങളെ എല്ലാം ബൗദ്ധം എന്ന പൊതുപ്പേരിൽ ഉൾക്കൊള്ളിച്ചിരുന്നുവെന്നും ഈ വിഷയത്തിൽ ഗവേഷണം നടത്തിയ പി. കെ. ഗോപാലകൃഷ്ണൻ തന്റെ 'കേരളത്തിന്റെ സാംസ്കാരികചരിത്രം' എന്ന ഗ്രന്ഥത്തിൽ ഉപന്യസിച്ചിട്ടുണ്ട്.

എല്ലാ വേട്ടയാടലുകളെയും അതിജീവിച്ച് ഇന്ത്യൻ ബൈബിൾ പതിനാറാം നൂറ്റാണ്ടിൽ എത്തിയതിന്റെ കഥയാണ് ഉദയംപേരൂർ കാനോനാകൾ പറയുന്നത്. കാലത്തിന്റെ അഗ്നിപരീക്ഷകളെ അതിജീവിച്ച ബൈബിൾ പ്രാചീന ക്രൈസ്തവ ദേവാലയങ്ങളിൽ ഉപയോഗിക്കപ്പെട്ടിരുന്നതായി 1806-ൽ മലങ്കരസഭ സന്ദർശിച്ച റവ. ഡോ. ക്ലോഡിയസ് ബുക്കാനൻ രേഖപ്പെടുത്തിയിട്ടുണ്ട്. 'ക്രിസ്ത്യൻ റിസർച്ചസ് ഇൻ ഏഷ്യ' എന്ന തന്റെ ഗവേഷണ ഗ്രന്ഥത്തിൽ രസകരമായ ഒരു പരാമർശമുള്ളത് ശ്രദ്ധേയമാണ്.

തന്റെ കൈവശം ബൈബിൾ ഇല്ലെന്നും ഗോവയിൽ വച്ച് താൻ ബൈബിൾ കണ്ടിട്ടുണ്ടെന്നും വരാപ്പുഴ സെമിനാരിയിലെ റെക്ടർ പറഞ്ഞു!! സുറിയാനി ക്രിസ്ത്യാനികളുടെ പള്ളികളിൽ സുറിയാനി ഭാഷയിലുള്ള ബൈബിൾ കൈയെഴുത്തു രൂപത്തിൽ ഉപയോഗിക്കപ്പെട്ടിരുന്നു (1819, പു. 111-135).

## ഡോ. ബുക്കാനനും മലയാളം ബൈബിളും

രണ്ട് മുഖ്യ ലക്ഷ്യങ്ങൾ മുൻനിർത്തിയാണ് ബുക്കാനൻ 1806-ൽ മലങ്കരസഭയെ സന്ദർശിച്ചത്.

1. ഇന്ത്യയിലെ സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രവും സാഹിത്യവും പഠന വിഷയമാക്കുക, ബൈബിളിന്റെ കൈയെഴുത്ത് പ്രതികൾ ശേഖരിക്കുക.

2. തെക്കേ ഇന്ത്യയിലെ ജനങ്ങളെ പ്രകാശിപ്പിക്കുവാൻ ഉള്ള യത്നത്തിൽ ഈ പ്രാചീന സുറിയാനി ക്രിസ്ത്യാനികളെ ഉപയോഗപ്പെടുത്തുക; അവരുടെ കൈവശമുള്ള സുറിയാനി ബൈബിൾ പ്രാദേശിക ഭാഷകളിലേക്ക് വിവർത്തനം ചെയ്തുകൊണ്ട്.

1806 ഒക്ടോബർ 19-ന് അദ്ദേഹം തിരുവിതാംകൂർ മഹാരാജാവിനെ കണ്ട് ഇംഗിതം അറിയിച്ചു. ഒരു സുറിയാനി വേദപുസ്തകം രാജാവിന് സമ്മാനിച്ചു. അദ്ദേഹം അത് കൗതുകപൂർവ്വം നോക്കിയിട്ട് തന്റെ പ്രജകളിൽ ആർക്കും അത് വായിക്കാനാവുകയില്ലെന്ന് അഭിപ്രായപ്പെട്ടു. ഇന്ത്യ

യിലെ ബ്രിട്ടീഷ് റസിഡണ്ട് കേണൽ മെക്കാളിയുടെ കത്തുമായി വന്ന ബുക്കാനന് ഒരു രത്നമോതിരം സമ്മാനിച്ചാണ് ആ കൂടിക്കാഴ്ച അവസാനിച്ചത് (ക്രിസ്ത്യൻ റിസർച്ചസ് ഇൻ ഏഷ്യ, 1819, പു. 111–135).

അതിനുശേഷം സുറിയാനിക്കാരുടെ പള്ളികൾ അദ്ദേഹം സന്ദർശിച്ചു തുടങ്ങി. നഷ്ടപ്രതാപത്തിന്റെ (fallen greatness) അന്തരീക്ഷമാണെങ്ങും അദ്ദേഹം കണ്ടത്. ആറാം മാർത്തോമ്മായുടെ ആസ്ഥാനമായിരുന്ന കണ്ടനാട് പള്ളിയിൽ വച്ച് ബുക്കാനൻ മെത്രാപ്പോലീത്തായെ സന്ദർശിച്ചു. മെത്രാപ്പോലീത്തായെ കണ്ടപ്പോൾ ആദ്യ വീക്ഷണത്തിൽ തന്നെ, താൻ നാലാം നൂറ്റാണ്ടിലെ സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസിനെ കാണുകയാണോ എന്ന് അദ്ദേഹം ശങ്കിച്ചുവത്രേ. ആറാം മാർത്തോമ്മാ ബുക്കാനനോട് പറഞ്ഞു: 'ക്ഷയോന്മുഖമായ ഒരു സഭയെയാണ് നിങ്ങൾ സന്ദർശിച്ചിരിക്കുന്നത് (You have come to visit a declining Church). നാലുപതിറ്റാണ്ടുകാലം മലങ്കരസഭയിലെ പരമാധികാരമുള്ള മെത്രാപ്പോലീത്താ ആയിരുന്ന അദ്ദേഹത്തിന് സ്വന്തം സഭയെപ്പറ്റി പറയാൻ കഴിഞ്ഞത് – അതും ആദ്യമായി തന്നെ സന്ദർശിപ്പാൻ ആഗതനായ ആ വിദേശ മിഷനറിയോട് – വിഷാദനിർഭരമായ ഈ വാക്യം മാത്രം.

1806 നവംബർ 23, 24 തീയതികളിലായി നടന്ന കൂടിക്കാഴ്ചകളിൽ മലയാളത്തിലേക്കുള്ള ബൈബിൾ വിവർത്തനം എന്ന ആശയം ഡോ. ബുക്കാനൻ അവതരിപ്പിച്ചു. മെത്രാപ്പോലീത്തായ്ക്ക് ആ ആശയം സമ്മതമായിരുന്നു. രണ്ടാഴ്ച കഴിഞ്ഞ് കേണൽ മെക്കാളിയുമൊന്നിച്ച് ബുക്കാനൻ വീണ്ടും ആറാം മാർത്തോമ്മായെ സന്ദർശിച്ചു. ബൈബിൾ വിവർത്തനം തുടങ്ങി എന്ന് മെത്രാപ്പോലീത്താ ബുക്കാനനെ അറിയിച്ചു. ബുക്കാനന്റെ സന്ദർശനത്തിന്റെ അവസരത്തിൽ തന്നോടൊപ്പമുണ്ടാവാൻ സഭയിലെ പ്രധാന വൈദികരെ എല്ലാം മെത്രാപ്പോലീത്താ അറിയിച്ചിരുന്നു. അക്കാലത്ത് മലങ്കരസഭയിലെ ഏറ്റവും പ്രശസ്തരായ വൈദികർ തെക്കൻ പ്രദേശങ്ങളിൽ കായംകുളം പീലിപ്പോസ് റമ്പാനും വടക്കൻ പ്രദേശങ്ങളിൽ കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും ആയിരുന്നു. ബൈബിൾ വിവർത്തനം, സഭാസംയോജനം (ആംഗ്ലിക്കൻ സഭയുമായി) തുടങ്ങിയ കാര്യങ്ങളുടെ തുറന്ന ചർച്ചകൾക്കായി രണ്ടു വൈദികമല്പാന്മാരെ മെത്രാപ്പോലീത്താ നിയോഗിച്ചു (മെമ്മോയേഴ്സ് ഓഫ് ബുക്കാനൻ, 1819, മൂന്നാം പതിപ്പ്, ലണ്ടൻ, പുറം 80). ആ തലമുറയിൽ ഈ രണ്ടു പേരേക്കാൾ സുറിയാനി പാണ്ഡിത്യം ഉള്ളവർ വേറെ അറിയപ്പെട്ടിരുന്നില്ല. രണ്ടു പേരും സഭയിൽ കുറുപ്പംപടി, മുളന്തുരുത്തി, പഴഞ്ഞി തുടങ്ങിയ സ്ഥലങ്ങളിൽ പ്രവർത്തിച്ചിരുന്ന മല്പാൻ പാഠശാലകളിലെ പ്രധാന ഗുരുക്കന്മാരും ആയിരുന്നു. അവർ രണ്ടു പേരും പൗരസ്ത്യ സുറിയാനി ഭാഷയിൽ പകർത്തിയെഴുതിയ പള്ളിക്രമങ്ങളും സ്വതന്ത്ര

രചനകളും ഇതെഴുതുന്ന ആൾ കണ്ടെടുത്തിട്ടുണ്ട്. ഇവർ രണ്ടുപേരും ബൈബിളിന്റെ പ്രചാരത്തിന് നേതൃത്വം നൽകിയിരുന്നു. അവരുടെ മല്പാൻ പാഠശാലകളിൽ സുറിയാനി ബൈബിൾ പകർത്തിയെഴുതുന്നത് ഒരു സ്ഥിരം പരിപാടിയായിരുന്നു. അപ്രകാരം കുന്നംകുളം സെന്റ് ലാസറസ് പള്ളിയിൽ പ്രവർത്തിച്ചിരുന്ന മല്പാൻ പാഠശാലയിൽ വച്ച് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ ശിഷ്യൻ കുത്തൂർ ഗീവറുഗീസ് ശെമ്മാശൻ പൗരസ്ത്യ സുറിയാനിയിൽ പകർത്തിയെഴുതിയ (എ.ഡി. 1794) ഒരു ബൈബിൾ കോട്ടയം സെന്റ് അപ്രേം റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് ഗ്രന്ഥശേഖരത്തിൽ സൂക്ഷിച്ചിട്ടുണ്ട്. 6-ാം മാർത്താമ്മാ പ്രാദേശികത്വത്തിന്റെ സങ്കുചിത താൽപര്യങ്ങളിൽ നിന്ന് ജീവിത സായാഹ്നത്തിൽ വിമോചിതനാവുകയും വടക്കൻ പ്രദേശത്തോടും തെക്കൻ പ്രദേശത്തോടും തുല്യ ആദരവ് പുലർത്തുന്ന മനോഭാവത്തിലേക്ക് വളരുകയും ചെയ്തിരുന്നു. അവഗണിക്കാനാവാത്തവിധം സുശക്തരെന്ന് സഭാസേവനത്തിലൂടെ സംശയാതീതമായി തെളിയിച്ച രണ്ട് മല്പാന്മാരെയും ബുക്കാനനുമായി നടത്തുന്ന ചർച്ചകളിലേക്ക് നിയോഗിച്ചത് തന്മൂലം നയപരമായി അദ്ദേഹത്തിന്റെയും മലങ്കരസഭയുടെയും ശുക്രദശയിലേക്ക് നയിച്ചു. റോമ്മൻ കത്തോലിക്കാസഭയിൽ ചേർന്ന് അവിടെ ആഗ്രഹിച്ചവിധം അംഗീകാരം ലഭിക്കാതെ തിരിച്ചുപോന്ന ആറാം മാർത്താമ്മാ യാഥാർത്ഥ്യബോധത്തോടെയും പ്രായോഗിക വീക്ഷണത്തോടും കൂടെ സ്വീകരിച്ച ബുദ്ധിപൂർവ്വമായ നടപടിയായിരുന്നു അത്. ബുക്കാനനുമായി നടത്തിയ ചർച്ചയാണ് ബൈബിൾ വിവർത്തനം എന്ന യാഥാർത്ഥ്യം സാക്ഷാത്ക്കരിക്കുവാൻ ആരംഭമിട്ടത്. പുതിയനിയമത്തിലെ ചില ഭാഗങ്ങൾ കായംകുളം റമ്പാനും സങ്കീർത്തന പുസ്തകം മുഴുവൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും നേരത്തെ സുറിയാനിയിൽ നിന്ന് വിവർത്തനം ചെയ്തത് ഡോ. ബുക്കാനൻ അഭിനന്ദനപൂർവ്വം പരിഗണിച്ചു. ബുക്കാനന്റെ ആദരവും വിശ്വാസവും ആർജ്ജിച്ച രണ്ടു മല്പാന്മാരും ബൈബിൾ വിവർത്തനത്തിന് നിയോഗിക്കപ്പെട്ടു. അന്നത്തെ വിവർത്തനം 1811-ൽ ബോംബെ കൊറിയർ പ്രസിൽ നിന്ന് പ്രസിദ്ധീകൃതമായി. നൂറ് കോപ്പികൾ ആണ് അന്ന് അച്ചടിച്ചത്. അതിൽ മൂന്ന് കോപ്പികൾ ഈ ലേഖകൻ നിരീക്ഷിച്ചിട്ടുണ്ട്. ഓരോ കോപ്പി കോട്ടയം പഴയസെമിനാരി ലൈബ്രറിയിലും, തൃശ്ശൂർ ഡോ. അപ്രേം മെത്രാപ്പോലീത്തായുടെ ലൈബ്രറിയിലും, പഴഞ്ഞിയിൽ ഈ ലേഖകന്റെ ലൈബ്രറിയിലും സൂക്ഷിച്ചിട്ടുണ്ട്. 1811-ൽ പ്രസിദ്ധീകരിച്ച ഈ പ്രഥമ മലയാളം ബൈബിളിൽ പ്രസിദ്ധീകരിച്ച സ്ഥലവും വർഷവും അല്ലാതെ പ്രസാധകന്റെ പേരോ വിവർത്തകരുടെ പേരോ രേഖപ്പെടുത്തിയിട്ടില്ല. ബൈബിളിന്റെ കൽദായ സുറിയാനി, പാശ്ചാത്യ സുറിയാനി, ഇംഗ്ലീഷ് തുടങ്ങിയ വിവിധ ഭാഷകളിൽ വിവിധ സ്ഥലങ്ങളിൽ നിരവധി ബൈബിൾ വിവർത്തനങ്ങൾ ഇതെഴുതുന്ന ആൾ പരിശോധിച്ചിട്ടുണ്ട്.

അവയിലൊന്നും വിവർത്തകരുടെ പേർ ചേർത്തു കാണുന്നില്ല. ദൈവവചനമായ വിശുദ്ധ ഗ്രന്ഥത്തിൽ വിവർത്തകരുടെ പേരുകൾക്ക് പ്രസക്തി ഇല്ല എന്ന തത്വമാണ് ഇക്കാര്യത്തിൽ സാർവകാലികവും സാർവദേശീയവുമായി സ്വീകരിക്കപ്പെട്ട സമീപനം. ഈ സമീപനം തന്നെയാണ് 1811–ലെ പ്രഥമ മലയാളം വിവർത്തനത്തിലും സംഭവിച്ചത്. റമ്പാൻ ബൈബിൾ എന്ന പേരിൽ 1811–ലെ ബൈബിൾ പ്രസിദ്ധി നേടിയെങ്കിലും അതിൽ വിവർത്തകരുടെയോ പ്രസാധകന്റെയോ പേരുകൾ ചേർക്കാതിരുന്നതിന്റെ സാംഗത്യം ഈ പശ്ചാത്തലത്തിൽ സ്വയം വിശദീകരണക്ഷമമാണ്. എങ്കിലും കൂട്ടായ പരിശ്രമത്തിന്റെ ഫലമായിട്ടാണ് റമ്പാൻ ബൈബിൾ തയാറാക്കപ്പെട്ടത് എന്നതിന് അനിഷേധ്യമായ പാരമ്പര്യമുണ്ട്. ലിഖിതവും അലിഖിതവുമായ ഈ പാരമ്പര്യങ്ങളെ നിഷേധിക്കുകയും തമസ്ക്കരിക്കുകയും ചെയ്യുന്ന പ്രവണത പതിനേഴ് പതിറ്റാണ്ടുകൾക്ക് ശേഷം പ്രകടമാകുന്നു എന്നത് ദുഃഖകരമായ വസ്തുതയാണ്. മലങ്കരസഭയെ പലപ്പോഴും അപകടകരമായി ഗ്രസിക്കുവാൻ ശ്രമിക്കുന്ന പ്രാദേശികത്വത്തിന്റെ സങ്കുചിതഭാവം ഇവിടെ ഒളിച്ചിരിപ്പുണ്ട്. കേരള സാഹിത്യ ചരിത്രം എഴുതിയ മഹാകവി ഉള്ളൂർ ആണ് ആദ്യമായി ഈ പ്രമാദം വരുത്തിയത്. ബൈബിൾ വിവർത്തകനായി കായംകുളം റമ്പാന്റെ പേർ മാത്രമാണ് അദ്ദേഹം രേഖപ്പെടുത്തിയത്. തിരുവനന്തപുരത്ത് ജീവിച്ച മഹാകവി അദ്ദേഹത്തിന് ലഭിച്ച അറിവ് പ്രകാരം എഴുതി എന്നത് അക്ഷന്തവ്യമല്ല. അദ്ദേഹത്തിന് വേറെയും പ്രമാദങ്ങൾ പറ്റിയിട്ടുണ്ട്. 1901–ൽ പ്രസിദ്ധീകരിച്ച മാർ ദീവന്നാസ്യോസ് (എം. പി. വർക്കി, തൃപ്പൂണിത്തുറ), മാർ ദീവന്നാസ്യോസ് ചരിത്രഗാനം (പുലാത്തുരുത്തിൽ ചാക്കോ, ചിങ്ങവനം സ്വദേശിയായ അന്ധൻ), കോനാട്ട് മാത്തൻ കോറെപ്പിസ്ക്കോപ്പായുടെ ബൈബിൾ പരിഭാഷ, മലങ്കരസഭയിൽ നിന്ന് പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ പ്രസിദ്ധീകരിച്ചിരുന്ന ഇടവകപത്രിക, സുറിയാനി സുവിശേഷകൻ എന്നീ പത്രങ്ങൾ തുടങ്ങി കൊച്ചിയിലും മധ്യതിരുവിതാംകൂറിലുമായി സുറിയാനി ക്രിസ്ത്യാനികളുടെ പരിശ്രമത്താലുണ്ടായ സാഹിത്യകൃതികൾ എന്നിവയെപ്പറ്റി കേരള സാഹിത്യ ചരിത്രം തികഞ്ഞ മൗനം അവലംബിക്കുന്നു. ഒരു ബൃഹത് ചരിത്ര സംരംഭത്തിൽ ഇത്തരം അപര്യാപ്തതകൾ സംഭാവ്യം തന്നെ. എന്നാൽ സഭാ ചരിത്രകാരന്മാർ സഭയിലെ ശക്തമായ ലിഖിത ശ്രാവ്യ പാരമ്പര്യങ്ങളെ നിഷേധിക്കുവാൻ ഇത്തരം അപര്യാപ്തതകളെ അവലംബമാക്കുന്നത് പരിഹാസ്യം തന്നെയാണ്. ബൈബിൾ വിവർത്തനം 1811–ൽ പ്രസിദ്ധീകരിക്കുമ്പോൾ അതിന്റെ അണിയറ പ്രവർത്തകരെ സ്മരിക്കുന്ന ചില രേഖകളെങ്കിലും ഭാഗ്യവശാൽ നമുക്ക് ലഭ്യമാണ്. അവ താഴെ ചേർക്കുന്നു:

### 1. ഡോ. ബുക്കാനൻ കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന് എഴുതിയ കത്ത്

“അങ്കമാലിയിൽ വച്ച് വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ ഞാൻ കാണുകയും സുറിയാനി ഭാഷയിൽ എഴുതപ്പെട്ടിട്ടുള്ള വേദപുസ്തകത്തിന്റെ കൈയെഴുത്തുപ്രതി അദ്ദേഹം എനിക്ക് സമ്മാനിക്കുകയും ചെയ്തു. ഒരു അമൂല്യനിധിയായി ഞാൻ ആ പുസ്തകം സൂക്ഷിച്ചു വയ്ക്കുന്നു. അതിന്റെ അച്ചടിച്ച കുറച്ച് പ്രതികൾ അങ്ങോട്ടു കൊടുത്തയയ്ക്കുന്നുണ്ട്. അച്ചന്റെ ആഗ്രഹപ്രകാരം വേദപുസ്തകം മലയാളഭാഷയിൽ വിവർത്തനം ചെയ്ത് അച്ചടിച്ച് പ്രസിദ്ധീകരിക്കുന്നതിന് എന്റെ എല്ലാ സഹകരണവും ഞാൻ വാഗ്ദാനം ചെയ്യുന്നു. വേദപുസ്തകം സുറിയാനി ഭാഷയിൽ നിന്ന് മലയാള ഭാഷയിലേക്ക് തർജ്ജിമ ചെയ്ത് എനിക്ക് അയച്ചുതരുന്നതിന് താൽപര്യപ്പെടുന്നു. പുസ്തകം ഇവിടെ മുദ്രണം ചെയ്ത് കുറെ പ്രതികൾ അങ്ങോട്ട് അയച്ചുതരുന്നതാണ്.”

കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ ജീവചരിത്രം ആദ്യം രചിച്ച ഫാ. പി. എം. ജോസ് (പുലിക്കോട്ടിൽ ജോസഫ് കോർഎപ്പിസ്ക്കോപ്പാ, കുന്നംകുളം) ആ ജീവചരിത്രത്തിൽ ഈ കത്ത് ഉദ്ധരിച്ചിട്ടുണ്ട് (പു. 20). പുലിക്കോട്ടിൽ മല്പാൻ പാലൂർ-ചാട്ടുകുളങ്ങര പള്ളിയിൽ സേവനം ചെയ്യുമ്പോൾ അയച്ച ഈ കത്ത്, പിൽക്കാലത്ത് ആ പള്ളിയിൽ ആയുഷ്ക്കാലം മുഴുവൻ സേവനം അനുഷ്ഠിച്ച പ്രിയ ചരിത്രകാരൻ പള്ളി റിക്കാർഡുകളിൽ നിന്ന് കണ്ടെടുത്തതാണ്. ഏതാനും വർഷം കഴിഞ്ഞ് ഡോ. ബുക്കാനൻ ചാട്ടുകുളങ്ങരപള്ളി സന്ദർശിച്ചതും മറ്റും വിലയിരുത്തുമ്പോൾ ഈ കത്തിനെ അവിശ്വസിക്കാൻ കാരണമില്ലെന്ന് തോന്നുന്നു.

### 2. ചർച്ച് വീക്കിലി ലേഖനം

ബൈബിൾ സൊസൈറ്റിയുടെ കേരളഘടകത്തിന്റെ ചുമതല വഹിച്ചിരുന്ന മാർത്തോമ്മാ സഭയിലെ പ്രശസ്ത വൈദികർ റവ. ടി. വി. തോമസ്, ‘മലയാളം ബൈബിൾ - ചരിത്ര പശ്ചാത്തലം’ എന്ന ലേഖനത്തിൽ 1811-ലെ ബൈബിൾ വിവർത്തനത്തെപ്പറ്റി തലമുറകളിലൂടെ പകർന്ന് കിട്ടിയ പരമ്പരാഗതമായ അറിവ് ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

“മലയാളം ബൈബിൾ പരിഭാഷപ്പെടുത്തിയത് സുറിയാനി ബൈബിളിൽ നിന്നായിരുന്നു. തിമ്മയ്യാപിള്ള, കായംകുളം പീലിപ്പോസ് റമ്പാൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ എന്നിവർ ചേർന്നാണ് സുവിശേഷ ഭാഗങ്ങൾ മലയാളത്തിലേക്ക് തർജ്ജിമ ചെയ്തത്. ഭാഷാന്തര ജോലിക്കുള്ള സർവ്വ ചെലവുകളും പുരോഹിതന്മാരുടെ ശമ്പളവും ഡോ. ബുക്കാനൻ

ആണ് വഹിച്ചത്. 1811-ൽ മലയാളത്തിലേക്ക് വിവർത്തനം ചെയ്ത നാല് സുവിശേഷ പ്രതികൾ ബോംബെയിൽ വച്ച് മുദ്രണം ചെയ്തു പ്രസിദ്ധീകരിച്ചു" (ചർച്ച് വീക്കിലി, 1989 മെയ് 29, വാല്യം 37, ലക്കം 21, വിശുദ്ധ ബൈബിൾ വിശേഷാൽ പതിപ്പ്).

### 3. ബൈബിൾ നൂറ്റാണ്ടുകളിലൂടെ

ദൈവശാസ്ത്ര സാഹിത്യ സമിതിയുടെ (തിയോളജിക്കൽ ലിറ്ററേച്ചർ സൊസൈറ്റി) നിർദ്ദേശാനുസരണം ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളജ് ലൈബ്രറിയിലെ ഗ്രന്ഥങ്ങളെ അടിസ്ഥാനമാക്കി പി. ടി. കുരുവിള തയാറാക്കിയ ഗ്രന്ഥമാണ് 'ബൈബിൾ നൂറ്റാണ്ടുകളിലൂടെ.' അതിലെ 'മലയാളം ബൈബിൾ' എന്ന അദ്ധ്യായത്തിൽ ഇപ്രകാരം കാണുന്നു:

"ക്ലോഡിയസ് ബുക്കാനൻ കേരളം സന്ദർശിക്കുന്നത് വരെയും മലയാളത്തിൽ ബൈബിൾ പരിഭാഷപ്പെടുത്തിയിരുന്നില്ല. തിമ്മയ്യാപ്പിള്ളയും മൂന്ന് പുരോഹിതന്മാരും തിരുവചനത്തിന്റെ മലയാളത്തിലേക്കുള്ള ഭാഷാന്തര ജോലിയിൽ സഹായിച്ചു. കായംകുളം പീലിപ്പോസ് റമ്പാച്ചനും പുലിക്കോട്ടിൽ ജോസഫ് റമ്പാച്ചനും ഇവരിൽ പ്രധാനികൾ ആയിരുന്നു. പുരോഹിതന്മാരുടെ ശമ്പളം ഉൾപ്പടെ ഭാഷാന്തര ജോലിക്കുള്ള സർവ ചെലവുകളും ബുക്കാനൻ ആണ് നിർവ്വഹിച്ചത്" (പുറം 108, 1971, കോട്ടയം).

### 4. കേരള ക്രൈസ്തവ സംസ്ക്കാരം

ബിരുദ, ബിരുദാനന്തര ബിരുദതലത്തിൽ 'കേരള സംസ്ക്കാരം' സബ്സിഡിയറി പേപ്പറിന്റെ സർവ്വകലാശാലാ സിലബസ്പ്രകാരം തയ്യാറാക്കപ്പെട്ട റഫറൻസ് ഗ്രന്ഥമാണ് റവ. മാത്യു ദാനിയേൽ പ്രസിദ്ധീകരിച്ച 'കേരള ക്രൈസ്തവ സംസ്ക്കാരം.' അതിലെ പരാമർശം കാണുക:

"കായംകുളം പീലിപ്പോസ് റമ്പാൻ ആണ് വിവർത്തനത്തിൽ മുഖ്യ പങ്കു വഹിച്ചത്. പുലിക്കോട്ടിൽ ജോസഫ് റമ്പാന്റെയും തിമ്മയ്യാപ്പിള്ളയുടെയും സഹകരണം അദ്ദേഹത്തിന് ലഭിച്ചു" (പു. 88).

### 5. പത്രോസ് മാർ ഒസ്ത്താത്തിയോസ്

സ്ലീബാദാസ സമൂഹ സ്ഥാപകനും സഭാചരിത്ര ഗവേഷകനും മിഷനറി വീരനുമായ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ 1948 കുംഭം ലക്കം മലങ്കരസഭാ മാസികയിൽ, അദ്ദേഹം സെറാമ്പൂർ കോളജിലെ പുസ്തക സഞ്ചയത്തിൽ കണ്ട 1811-ലെ വിവർത്തനത്തിന്റെ കോപ്പിയെപ്പറ്റി ഇപ്രകാരം എഴുതിയിട്ടുണ്ട്:

"പുസ്തക സഞ്ചയത്തിലെ പഴയ ലിസ്റ്റിൽ ഇപ്രകാരം എഴുതിക്കാ

ണുന്നു: 'മലയാള വേദപുസ്തകം! നാല് സുവിശേഷങ്ങൾ. തിമ്മയ്യാപ്പി ള്ളയും റമ്പാന്മാരും കൂടി തർജ്ജിമ ചെയ്തത്. മലയാളത്തിലെ സുറി യാനി ക്രിസ്ത്യാനികളുടെ വക. ഫാ. ബ്രീഷ്യസിന്റെ തമിഴ് തർജ്ജിമ യിൽ നിന്ന്. ബോംബെ 1811. ..... കായംകുളത്ത് മനങ്ങനഴിയം കുടുംബ ത്തിലെ ഒരംഗമായിരുന്നു പീലിപ്പോസ് റമ്പാൻ; പിന്നീട് മെത്രാപ്പോ ലീത്താ ആയ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരും വേറൊരു കത്തനാരും ഭാഷാന്തരത്തിൽ റമ്പാനെ സഹായിച്ചു' (മലയാള ഭാഷയിൽ അച്ചടിച്ച ഒന്നാമത്തെ വേദപുസ്തകം എന്ന ലേഖനം).

## 6. കോഴിക്കോട് യൂണിവേഴ്സിറ്റിയിൽ സമർപ്പിച്ച പി.എച്ച്.ഡി. തീസിസ്

ഡോ. സുകുമാർ അഴീക്കോടിന്റെ മേൽനോട്ടത്തിൽ ഡോ. റോസി തമ്പി സമർപ്പിച്ച ഗവേഷണ പ്രബന്ധത്തിൽ രേഖപ്പെടുത്തിയിട്ടുള്ളതി പ്രകാരമാണ്: "സുറിയാനി പണ്ഡിതനായ കായംകുളം ഫീലിപ്പോസ് റമ്പാനും കുന്നംകുളത്തുകാരനായ പുലിക്കോട്ടിൽ ജോസഫ് ഇട്ടൂപ്പ് (റ മ്പാനും) തമിഴ് പണ്ഡിതനായ തിമ്മയ്യാപിള്ളയും കൂടിയാണ് ഈ വിവർത്തനം നിർവഹിച്ചിട്ടുള്ളത്. എന്നാൽ ക്ലോഡിയസ് ബുക്കാനന്റെ മേൽനോട്ടത്തിൽ നടന്ന ശ്രമമായതുകൊണ്ട് അദ്ദേഹത്തിന്റെ പേരിലാണ് പ്രധാനമായും ഈ ഗ്രന്ഥം അറിയപ്പെടുന്നത്" (ബൈബിളും മലയാള വും, പുറം 86).

## 7. എം. ജി. യൂണിവേഴ്സിറ്റിയിൽ സമർപ്പിച്ച പി.എച്ച്.ഡി. പ്രബന്ധം

1811-ലാണ് മലയാളത്തിൽ ആദ്യമായി നാലു സുവിശേഷങ്ങൾ അച്ച ടിച്ച് പ്രസിദ്ധീകരിച്ചത്. ക്ലോഡിയസ് ബുക്കാനന്റെ നേതൃത്വത്തിൽ കേരള സുറിയാനി സഭയിലെ പുലിക്കോട്ടിൽ ജോസഫ് റമ്പാൻ (പിന്നീട് കോട്ടയം പഴയസെമിനാരി സ്ഥാപകൻ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ), കായംകുളം പീലിപ്പോസ് റമ്പാൻ തുടങ്ങിയവർ സുറിയാനിയിൽ നിന്ന് വിവർത്തനം ചെയ്ത സുവിശേഷ ഭാഗങ്ങൾ ബോംബെയിലെ കൊറിയർ പ്രസിൽ അച്ചടിക്കുകയാണുണ്ടായത്.

1811-ലെ മലയാളം ബൈബിൾ മലയാള ഭാഷാഗദ്യത്തിന്റെ വളർച്ച യിലെ ഒരു നാഴികക്കല്ലാണ്. 18-ാം നൂറ്റാണ്ടിലെ സാധാരണക്കാരന്റെ സംസാരഭാഷയെ അത് ഉദാഹരിക്കുന്നു. വിദേശ മിഷനറിമാർ ഇതിന്റെ ഭാഷയെ പരിഷ്ക്കരിക്കുവാൻ ഒട്ടും ശ്രമിച്ചിട്ടില്ല. വിവർത്തകന്മാർക്ക് സംസ്കൃതത്തിലോ ഇംഗ്ലീഷിലോ പാണ്ഡിത്യമില്ലാതിരുന്നതിനാൽ ആ ഭാഷകളും ഈ വിവർത്തനത്തിൽ കൈ കടത്തിയിട്ടില്ല. അക്ഷരങ്ങളുടെ

ചതുരവടിവ്, ശുദ്ധ മലയാള പദങ്ങളുടെ ആധിക്യം, പദഘടനയിലെ വ്യാകരണ കാര്യങ്ങൾ, അന്യഭാഷാ പദങ്ങൾ തുടങ്ങി ഒട്ടു വളരെ കാര്യങ്ങൾ വിശദമായി അപഗ്രഥിച്ച് 19-ാം നൂറ്റാണ്ടിന് മുമ്പുള്ള മലയാള ഭാഷയുടെ സ്വരൂപം കണ്ടെത്തുന്നതിന് ഈ ഗ്രന്ഥം ഉപകരിക്കുമെന്നത് തീർച്ചയാണ്. പഴയനിയമത്തിലെ ദാവീദിന്റെ സങ്കീർത്തനമാണ് മലയാളത്തിൽ വിവർത്തനം ചെയ്യപ്പെട്ട വേറൊരു വേദഭാഗം. 1815-ലെ കോട്ടയം പഴയസെമിനാരിയുടെ സ്ഥാപകൻ തന്നെയാണിതിന്റെയും വിവർത്തകൻ എന്നാണ് ഐതിഹ്യം. അക്ഷരങ്ങളുടെ ചതുരവടിവും വിവർത്തനശൈലിയും 1811-ലെ സുവിശേഷ വിവർത്തനത്തിന്റേതു തന്നെ. ഈ കൈയെഴുത്തു ഗ്രന്ഥം കണ്ടെടുക്കപ്പെട്ടിട്ടുണ്ട്. 1811-ലെ സുവിശേഷ വിവർത്തനത്തിന് നേതൃത്വം നൽകിയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തന്നെ ബൈബിളിന്റെ ഇതര ഭാഗങ്ങൾ വിവർത്തനം ചെയ്തതായി കേണൽ മൺറോയുടെ ഏതാനും കത്തുകൾ വ്യക്തമാക്കുന്നുണ്ട്." ഈ വിവർത്തനങ്ങൾ പലതും കുന്നംകുളം പനയ്ക്കൽ തറവാട്ടിലെ പുരാതന ഗ്രന്ഥശേഖരത്തിൽ നിന്ന് കയ്യെഴുത്തുരൂപത്തിൽ കണ്ടെടുക്കപ്പെട്ടിട്ടുണ്ട് (ബൈബിൾ ആധുനിക മലയാള കവിതയിൽ, പു. 38).

### 8. സഭാചരിത്ര വിജ്ഞാനകോശം

റമ്പാൻ ബൈബിൾ എന്ന് ശീർഷകം നൽകി *സഭാചരിത്രവിജ്ഞാനകോശം* ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:

"മലയാളത്തിൽ വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ച ആദ്യത്തെ ബൈബിൾ ഈ പേരിൽ അറിയപ്പെടുന്നു. 1811-ൽ ബോംബെ കൊറിയർ പ്രസിൽ അച്ചടിച്ചിറക്കിയ ഈ പുസ്തകത്തിൽ നാലു സുവിഷേഷങ്ങൾ മാത്രമേയുള്ളു. കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനും (കോട്ടയം പഴയസെമിനാരി സ്ഥാപകൻ) കായംകുളം പീലിപ്പോസ് റമ്പാനും ഇതിന്റെ സുറിയാനിയിൽ നിന്നുള്ള വിവർത്തകർ എന്ന നിലയിലും തിമ്മയ്യാപ്പിള്ള തമിഴ് പണ്ഡിതൻ എന്ന നിലയിലും ഈ സംരംഭത്തിൽ ഡോ. ക്ലോഡിയസ് ബുക്കാനനോട് സഹകരിച്ചു (പു. 546).

### 9. കോട്ടയം പഴയസെമിനാരി ഫലകം

സെമിനാരി സ്ഥാപനത്തിന്റെ 175-ാം വാർഷികത്തോടനുബന്ധിച്ച് സ്ഥാപകന്റെ കബർ പുതുക്കിപണിതപ്പോൾ അദ്ദേഹത്തിന്റെ പ്രധാന സംഭാവനകൾ രേഖപ്പെടുത്തിയ ഒരു ഫലകം കബറിനടുത്ത് ചുമരിൽ സ്ഥാപിക്കുകയുണ്ടായി. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ നേതൃത്വത്തിലുള്ള സെമിനാരി ഫാക്കൽറ്റി സവിഷേഷശ്രദ്ധ നൽകി തയാറാക്കിയ ആ ഫലകത്തിൽ ബൈബിൾ വിവർത്തനത്തിന്റെ 'സംരം

ഭകൻ' എന്ന് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്തായെ വിശേഷിപ്പിച്ചിരിക്കുന്നു.

## 10. ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്ക്കാരവും

2002-ൽ പ്രസിദ്ധീകരിക്കപ്പെട്ട ഈ ഗ്രന്ഥത്തിൽ 1811-ലെ ബൈബിൾ വിവർത്തനത്തെപ്പറ്റി രേഖപ്പെടുത്തിയിരിക്കുന്നതിപ്രകാരമാണ്: "1806 നവംബർ 23, 24 തീയതികളിലായി നടന്ന കൂടിക്കാഴ്ചകളിൽ മലയാളത്തിലേക്കുള്ള ബൈബിൾ വിവർത്തനം എന്ന ആശയം ഡോ. ബുക്കാനൻ അവതരിപ്പിച്ചു. മെത്രാപ്പോലീത്തായ്ക്ക് (6-ാം മാർത്തോമ്മാ) ആ ആശയം സമ്മതമായിരുന്നു. രണ്ടാഴ്ച കഴിഞ്ഞ് കേണൽ മെക്കാളിയുമൊന്നിച്ച് ബുക്കാനൻ വീണ്ടും ആറാം മാർത്തോമ്മായെ സന്ദർശിച്ചു. ബൈബിൾ വിവർത്തനം തുടങ്ങി എന്ന് മെത്രാപ്പോലീത്താ ബുക്കാനനെ അറിയിച്ചു (ബുക്കാനന്റെ സന്ദർശനവേളയിൽ തന്നോടൊപ്പമുണ്ടാവാൻ സഭയിലെ പ്രധാന വൈദികരെ മെത്രാപ്പോലീത്താ അറിയിച്ചിരുന്നു. അക്കാലത്തെ മലങ്കരസഭയിലെ ഏറ്റവും പ്രശസ്തരായ വൈദികർ തെക്ക് കായംകുളം പീലിപ്പോസ് റമ്പാനും വടക്ക് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും ആയിരുന്നു. ബൈബിൾ വിവർത്തനം, സഭാസംയോജനം തുടങ്ങിയ കാര്യങ്ങളുടെ തുറന്ന ചർച്ചകൾക്കായി ഈ രണ്ടു വൈദികരെ മെത്രാപ്പോലീത്താ നിയോഗിച്ചു എന്ന് വേണം കരുതുവാൻ. രണ്ടു വർഷം കഴിയുമ്പോഴേക്കും ഇവരാണ് മലങ്കരയിലെ വിശ്വസ്തരും പണ്ഡിതരും സഭാസ്നേഹികളായ വൈദികർ എന്ന് അംഗീകരിക്കപ്പെടുന്നുണ്ട്" (പു. 400, 401).

## 11. ഇന്ത്യൻ ഓർത്തഡോക്സ് സഭ എ.ഡി. 52-2007

ആധുനിക കാലത്ത് രചിക്കപ്പെട്ട സമഗ്ര സഭാചരിത്രം രേഖപ്പെടുത്തുന്നതിപ്രകാരമാണ്: "... ബൈബിൾ വിവർത്തനം ആംഗ്ലിക്കൻ സഭയുമായുള്ള സംയോജനം ഇവയായിരുന്നു സംഭാഷണ വിഷയം. രണ്ടിലും മെത്രാപ്പോലീത്താ താൽപര്യം പ്രദർശിപ്പിച്ചു. സഭയിലെ തെക്കും വടക്കുമുള്ള രണ്ട് പ്രഗത്ഭ മല്പാന്മാരെ തുടർ ചർച്ചകൾക്കായി മെത്രാപ്പോലീത്താ നിയോഗിച്ചു (പുറം 80). കായംകുളം പീലിപ്പോസ് റമ്പാനും പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും ആയിരുന്നു ഈ പ്രതിനിധികൾ എന്ന് കേട്ടിട്ടുണ്ട്. ... റമ്പാൻ ബൈബിൾ എന്നും ബുക്കാനൻ ബൈബിൾ എന്നും അറിയപ്പെടുന്ന ഒന്നാമത്തെ മലയാളം ബൈബിൾ പരിഭാഷ ആരംഭിക്കുന്നത് ഈ പശ്ചാത്തലത്തിലാണ്" (പു. 175).

## 12. മലങ്കരസഭാ പിതാക്കന്മാർ

ഡോ. സാമുവൽ ചന്ദനപ്പള്ളി രചിച്ച ഈ ബൃഹത് ഗ്രന്ഥത്തിൽ ഇപ്ര

കാരം കാണുന്നു: “റവ. ക്ലോഡിയസ് ബുക്കാനൻ ഈ യാത്രയെക്കുറിച്ച് ഇങ്ങനെ രേഖപ്പെടുത്തി: (1800-ൽ കുന്നംകുളം സന്ദർശിച്ച ഫ്രാൻസിസ് ബുക്കാനന്റെ സാക്ഷ്യം ആണ് ക്ലോഡിയസ് ബുക്കാനന്റേതായി ഡോ. ചന്ദനപ്പള്ളി ഇവിടെ രേഖപ്പെടുത്തിയിരിക്കുന്നത്. ഡോ. സി. കെ. കരീം വിവർത്തനം ചെയ്ത ‘ബുക്കാനന്റെ കേരളം’ എന്ന ഗ്രന്ഥത്തിൽ ഈ സാക്ഷ്യം നമുക്ക് കാണാവുന്നതാണ്) “കുന്നംകുളങ്ങര എന്ന് വിളിച്ചുവരുന്ന ഭംഗിയുള്ള ഒരു പട്ടണമുണ്ട്. സുറിയാനി ക്രിസ്ത്യാനികൾ മാത്രം അവിടെ താമസിക്കുന്നു. അവിടുത്തെ പുലിക്കോട്ടിൽ യൗസേപ്പ് കത്തനാരെ (ഇട്ടൂപ്പ് എന്ന പ്രാദേശിക നാമത്തിന്റെ ബൈബിൾ രൂപമാണ് യൗസേപ്പ്) ഞാൻ സന്ദർശിക്കുകയുണ്ടായി. ... കത്തനാർ വൃത്തിയുള്ള നിലയങ്കി ധരിച്ചിരിക്കുന്നു. നല്ല രൂപലാവണ്യമുള്ള ഒരു പരമഭക്തനാണ് കത്തനാർ. ... ഇംഗ്ലീഷ് വിദ്യാഭ്യാസം തന്റെ ജനങ്ങൾക്ക് നൽകുവാനുള്ള കത്തനാരുടെ ആഗ്രഹം ഞാൻ മനസിലാക്കുന്നു. വേദപുസ്തകം ദേശീയഭാഷയിൽ അച്ചടിച്ച് പ്രസിദ്ധീകരിക്കുന്നതിന് കത്തനാർക്ക് ആഗ്രഹമുണ്ട്.” ജോസഫ് കത്തനാരുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും ആഗ്രഹം അചിരേണ സഫലമായി. 1811-ൽ ബോംബെ കോറിയർ പ്രസിൽ നിന്നും നാലു സുവിശേഷങ്ങളുടെ തർജ്ജിമ അച്ചടിച്ച് പ്രസിദ്ധീകരിക്കുകയുണ്ടായി” (പു. 115).

### 13. മെമ്മോയേഴ്സ് ഓഫ് ബുക്കാനൻ

ഡോ. ക്ലോഡിയസ് ബുക്കാനന്റെ ഡയറികുറിപ്പുകൾ ആണ് ഇക്കാര്യത്തിൽ അവലംബമാക്കാവുന്ന നിർണ്ണായകരേഖ. ഭാഗ്യവശാൽ അദ്ദേഹത്തിന്റെ സ്മരണകൾ അടങ്ങിയ ഡയറി പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. 1807 ജനുവരി 29-ന് കൊച്ചിയിൽ നിന്ന് എഴുതിയ ഒരു കത്തിൽ പ്രതിമാസ വേതനം പറ്റുന്ന മൂന്ന് പേർ വിവർത്തനത്തിൽ വ്യാപൃതരായിരിക്കുന്നതായും തന്റെ അസാന്നിധ്യത്തിൽ കേണൽ മെക്കാളെ വിവർത്തനയജ്ഞത്തിന് മേൽനോട്ടം വഹിക്കുന്നതായും വ്യക്തമാക്കിയിട്ടുണ്ട് (പു. 97).

മൂന്ന് പേർ വിവർത്തനം ചെയ്യുന്നതിന്റെ പേരിൽ പ്രതിമാസ വേതനം പറ്റുന്നു എന്ന ബുക്കാനന്റെ സാക്ഷ്യവും പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ, കായംകുളം പീലിപ്പോസ് റമ്പാൻ, തിമ്മയ്യാപ്പിള്ള എന്നീ മൂന്നു പേർ വിവർത്തനത്തിൽ പങ്കാളിയായിരുന്നുവെന്ന് നിരവധി പേർ നൽകുന്ന സാക്ഷ്യവും ഒത്തിരിക്കുന്നു. തന്മൂലം വിവർത്തനത്തിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ വഹിച്ച നേതൃത്വവും പങ്കാളിത്തവും അനിഷേധ്യമാണ്.

## 14. “മരുപ്പച്ച”യിലെ ലേഖനം

‘മരുപ്പച്ച’ എന്ന ആഴ്ചപ്പതിപ്പിൽ ഈയിടെ പ്രത്യക്ഷപ്പെട്ട ഒരു ലേഖനത്തിൽ 1811-ലെ മലയാളം ബൈബിൾ വിവർത്തനത്തിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ നിർവഹിച്ച പങ്ക് സംശയരഹിതമായി രേഖപ്പെടുത്തിയിരിക്കുന്നു (മരുപ്പച്ച, തിരുവല്ല, ആഗസ്റ്റ് 5, 2010, വാല്യം 14, ലക്കം 15 ‘സത്യവേദപുസ്തകം ശതാബ്ദി പിന്നിടുമ്പോൾ’ എന്ന ലേഖനം ജെ. സി. ദേവ്, പുറം 3-5).

## 15. സഭാജ്യോതിസ് പ്രഖ്യാപന കല്പന

പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയെ ‘മലങ്കരസഭാജ്യോതിസ്സാ’യി പ്രഖ്യാപിച്ചുകൊണ്ട് പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ പുറപ്പെടുവിച്ച കല്പനയിൽ സഭ അദ്ദേഹത്തിന്റെ സേവനങ്ങളെ ആദരിച്ചുകൊണ്ട് ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു: “മലയാള ഭാഷയിൽ വി. വേദപുസ്തകം പരിഭാഷപ്പെടുത്തുകയും ഇംഗ്ലീഷ് വിദ്യാഭ്യാസം കേരളത്തിൽ ആരംഭിക്കുകയും ചെയ്തത് ഈ പിതാവിന്റെ നേട്ടങ്ങളിൽ ചിലവ മാത്രമാണ്.”

## 16. ബൈബിൾ സൊസൈറ്റി ഓഫ് ഇന്ത്യ

ബൈബിൾ സൊസൈറ്റി ഓഫ് ഇന്ത്യയുടെ കേരള ഘടകം ഔദ്യോഗികമായി ഇറക്കുന്ന എല്ലാ പ്രസിദ്ധീകരണങ്ങളിലും മലയാള ബൈബിൾ ചരിത്രം പരാമർശിക്കുമ്പോൾ 1811-ലെ ബൈബിൾ വിവർത്തകരിൽ ഒരാളായി പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനെ പരാമർശിക്കുന്നു.

(ഈ രേഖകളിൽ ചിലത് കണ്ടെത്തി നൽകിയത് ഓർത്തഡോക്സ് സെമിനാരി ലൈബ്രേറിയൻ ഫാ. സി. സി. ചെറിയാൻ, സഭാചരിത്ര ഗവേഷകനായ ജോയ്സ് തോട്ടയ്ക്കാട് എന്നിവരാണെന്ന കാര്യം കൃതജ്ഞതാപൂർവ്വം അനുസ്മരിക്കുന്നു. - എഡിറ്റർ)

# 6

# ക്ലോഡിയസ് ബുക്കാനന്റെ നേതൃത്വത്തിൽ നടന്ന ബൈബിൾ വിവർത്തനം

## ഡോ. റോസി തമ്പി

കൽക്കത്താ കോളജിലെ വൈസ് പ്രിൻസിപ്പൽ ആയിരുന്ന ഡോ. ക്ലോഡിയസ് ബുക്കാനൻ 1806–ൽ കേരളം സന്ദർശിച്ചു. അവിടെ നിലവിലിരുന്ന സുറിയാനി, ലത്തീൻ, റോമ്മാ പള്ളികളിൽ അദ്ദേഹം സന്ദർശനം നടത്തുകയും അവരുടെ മെത്രാന്മാരുമായി സംഭാഷണങ്ങൾ നടത്തുകയും ചെയ്തു. ബുക്കാനൻ ആണ് ബൈബിൾ മലയാളത്തിലേക്ക് വിവർത്തനം ചെയ്യുന്നതിന് ആദ്യമായി താല്പര്യം കാണിച്ചത്. അദ്ദേഹത്തിന്റെ 'ഏഷ്യയിലെ ക്രിസ്ത്യാനികൾ' എന്ന ഗ്രന്ഥത്തിൽ (ക്രിസ്ത്യൻ റിസർച്ചസ് ഇൻ ഏഷ്യ എന്നാണ് ശരിയായ പേർ – എഡിറ്റർ) തിരുവിതാംകൂർ, കൊച്ചി എന്നിവിടങ്ങളിലെ സിറിയൻ ക്രിസ്ത്യാനികളിൽ നല്ലതുപോലെ സിറിയൻ ഭാഷയിൽ പാണ്ഡിത്യമുള്ളവർ ഉണ്ടെന്നും അവരിലൂടെ പ്രാദേശികഭാഷയിലേക്ക് ബൈബിൾ വിവർത്തനം ചെയ്യാൻ കഴിയുമെന്നും രേഖപ്പെടുത്തിയിട്ടുണ്ട്. ക്രി. പി. 1806–ൽ സിറിയൻ ബിഷപ്പ് മാർ ദീവന്നാസ്യോസ് ബുക്കാനനോട്, ബൈബിൾ മലയാളത്തിലേക്ക് വിവർത്തനം ചെയ്യുക അത്യാവശ്യമാണെന്ന വസ്തുത ബോധ്യപ്പെടുത്തുന്നുണ്ട്. അദ്ദേഹം ഇത്രയുംകൂടി കൂട്ടിച്ചേർത്തു:

"നിങ്ങൾ ഈ ജോലി നിർവ്വഹിക്കുമ്പോൾ ഈ തുടക്കം ഒരു പ്രദേശത്തിന് പ്രകാശം നൽകുകയാണ് ചെയ്യുന്നത്. ഈ പ്രവൃത്തിയിൽ തീർച്ചയായും നിങ്ങൾക്ക് ദൈവാനുഗ്രഹമുണ്ടാകും."

ബുക്കാനൻ ആവശ്യപ്പെട്ടതനുസരിച്ച് മെത്രാപ്പോലീത്താ തർജ്ജിമയ്ക്ക് ശ്രമമാരംഭിച്ചു. അക്കാലത്ത് മാവേലിക്കരയുള്ള ഒരു കത്തനാർ മത്തായിയുടെ സുവിശേഷം തർജ്ജിമ ചെയ്തിട്ടുണ്ടെന്ന് മനസ്സിലാക്കുകയും അത് വാങ്ങി അതിനനുസരിച്ച് മറ്റു മൂന്ന് സുവിശേഷങ്ങൾ തർജ്ജിമ ചെയ്യുകയും ചെയ്തു ബുക്കാനനെ ഏല്പിച്ചു.

സുറിയാനി ബൈബിളിൽ നിന്ന് പദാനുപദമായും തമിഴ് ബൈബിളുമായി ഒത്തുനോക്കിയുമാണ് സുവിശേഷങ്ങൾ വിവർത്തനം ചെയ്തത്. തമിഴ് പണ്ഡിതനായ തിമ്മാപിള്ള, കായംകുളം പീലിപ്പോസ് റമ്പാൻ,

പുലിക്കോട്ടിൽ ജോസഫ് (ഇട്ടൂപ്പ്) റമ്പാൻ എന്നിവർ ചേർന്നാണ് സുവിശേഷങ്ങൾ വിവർത്തനം ചെയ്തത്. വിവർത്തനത്തിൽ ധാരാളം സുറിയാനി പദങ്ങൾ തത്സമമായി സ്വീകരിക്കുകയും തമിഴ് ശൈലി അനുകരിക്കുകയും ചെയ്തിട്ടുണ്ട്. ഭാഷാന്തര പ്രവർത്തനങ്ങൾക്കുള്ള എല്ലാ ചെലവുകളും ബുക്കാനനാണ് നിർവ്വഹിച്ചത്. ക്രി. പി. 1808-ൽ വിവർത്തനം പൂർത്തിയായെങ്കിലും ക്രി. പി. 1811-ൽ ആണ് ബോംബെ കുറിയർ പ്രസിൽ നിന്നും അച്ചടിച്ച് വന്നത് (പി. ചെറിയാൻ, ദി മലബാർ സിറിയൻ ആൻഡ് ദി ചർച്ച് മിഷനറി സൊസൈറ്റി 1816-1840, സി.എം.എസ്. പ്രസ്, കോട്ടയം, 1935, പേജ്. 176). മലയാളത്തിൽ അച്ചടിച്ച് വന്ന ആദ്യത്തെ ബൈബിൾ ആണിത്. മലയാളം അക്ഷരം കൊത്തിയുണ്ടാക്കുന്നതിന് കണ്ടനാട്ട് പള്ളിക്കാരനായ കൊച്ചിട്ടി എന്നൊരു നസ്രാണിയെയും ബുക്കാനൻ ബോംബെയ്ക്കു കൊണ്ടുപോയി. ബ്രിട്ടീഷ് ആൻഡ് ഫോറിൻ ബൈബിൾ സൊസൈറ്റി സംഭാവന ചെയ്ത കടലാസും മഷിയും ഉപയോഗിച്ചാണ് അച്ചടിച്ചത്. അച്ചടി സംബന്ധമായ കാര്യങ്ങൾക്ക് സഹായിക്കാനായി തിമ്മാപിള്ളയേയും അങ്ങോട്ടു കൊണ്ടുപോയിരുന്നു. 1811-ൽ ആദ്യത്തെ ബൈബിളുമായി അവർ തിരിച്ചെത്തി."

(ഡോ. സുകുമാർ അഴീക്കോടിന്റെ മേൽനോട്ടത്തിൽ തയാറാക്കി കോഴിക്കോട് യൂണിവേഴ്സിറ്റിയിൽ സമർപ്പിച്ച് ഡോ. റോസി തമ്പി കരസ്ഥമാക്കിയ പി.എച്ച്.ഡി. യുടെ ഗവേഷണ പ്രബന്ധം. *ബൈബിളും മലയാളവും*, ഡി. സി. ബുക്സ്, 1996, പു. 66-67).

# 7

# കാലംചെയ്ത അച്ചനും മലയാളം ബൈബിളും

## ഫാ. ജോസഫ് ചീരൻ, പഴഞ്ഞി

ആരാണീ കാലം ചെയ്ത അച്ചൻ? ഉത്തരം സുവ്യക്തം. മലയാളത്തിലെ പ്രഥമ ബൈബിൾ പരിഭാഷയ്ക്കു പ്രധാന നേതൃത്വം വഹിച്ച പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ മെത്രാപ്പോലീത്താ ആണ് ആ പേരിൽ അറിയപ്പെടുന്നത്. അദ്ദേഹം നിര്യാതനായതു മുതൽ അദ്ദേഹത്തിന്റെ നാട്ടുകാരായ കുന്നംകുളത്തുകാർ അദ്ദേഹത്തെ കാലംചെയ്ത അച്ചൻ എന്ന് വിളിച്ചുപോരുന്നു. മെത്രാനായിരുന്ന അദ്ദേഹത്തെ അച്ചൻ എന്ന് വിശേഷിപ്പിച്ചു പോരാൻ കാരണമെന്താണ്?

ഒരു ചരിത്രകാരൻ എഴുതുന്നത് കാണുക: "തിരുമേനിമാരുടെ നിര്യാണത്തിന് "കാലം ചെയ്ത" എന്ന വാക്കുകളാണ് ഉപയോഗിക്കുക. ഒരു പട്ടക്കാരന്റെ പദവിയിൽ മാത്രമേ തന്റെ ശവസംസ്ക്കാരം നടത്താവൂ എന്നുള്ള, തിരുമേനിയുടെ അഭിലാഷം നിർവ്വഹിക്കപ്പെട്ടപ്പോൾ 'കാലം ചെയ്ത അച്ചൻ' എന്ന് കുന്നംകുളത്തുകാർ അദ്ദേഹത്തെ സംബോധന ചെയ്തു."[1] മറ്റൊരു ചരിത്രകാരന്റെ നിഗമനം കേൾക്കുക: "ഇതിന് ശേഷം 'ചേലചെയ്ത അച്ചൻ' എന്നാണ് അദ്ദേഹം അറിയപ്പെട്ടിരുന്നത്. കാലാന്തരത്തിൽ ഈ സംജ്ഞ 'കാലംചെയ്ത അച്ചൻ' എന്നാവുകയും അപ്രകാരം അറിയപ്പെടുകയും ചെയ്യുന്നു."[2]

ഈ രണ്ടു നിഗമനങ്ങളിലും സത്യത്തിന്റെ കണിക പോലുമില്ല എന്നതാണ് വാസ്തവം. വർത്തമാനകാലത്തെ അറിവിന്റെ അടിസ്ഥാനത്തിൽ ഭൂതകാലത്തെ തളച്ചിടുവാൻ ശ്രമിച്ചതുകൊണ്ടാണ് 'കട്ടിലിന് പാകത്തിൽ ആളിനെ പാകപ്പെടുത്തേ'ണ്ടി വന്നത്. ചരിത്രപുരുഷൻ നിര്യാതനായത് 1816-ലാണ്. അക്കാലത്ത് വൈദികരെ കത്തനാർ എന്നോ കശ്ശീശ എന്നോ അല്ലാതെ അച്ചൻ എന്ന് വിളിച്ചിരുന്നില്ല. യജമാനൻ എന്ന അർത്ഥത്തിൽ അച്ചൻ എന്ന പദം മെത്രാന്മാരെ വിശേഷിപ്പിക്കുവാനാണ് ഉപയോഗിച്ചിരുന്നത്. ആ പദത്തിന് യജമാനൻ, തലവൻ, മേധാവി എന്നൊക്കെ അർത്ഥമുണ്ടായിരുന്നു. കത്തങ്ങളുടെ (കശ്ശീശന്മാരുടെ) യജമാനൻ അഥവാ തലവൻ എന്ന അർത്ഥത്തിൽ മെത്രാന്മാരെ ആ പദംകൊണ്ടാണ് അക്കാലത്ത് വ്യവഹരിച്ചിരുന്നത്. സ്മര്യപുരുഷൻ വിവർത്തനം ചെയ്ത

ബൈബിളിൽ നിന്നുതന്നെ ഏതാനും ഉദാഹരണങ്ങൾ പരിശോധിക്കാം. വി. മത്തായിയുടെ സുവിശേഷത്തിൽ നിന്ന് മാത്രം തല്ക്കാലം ചില വാക്യങ്ങൾ ഉദ്ധരിക്കട്ടെ.

1. "രണ്ടു അച്ചന്മാർക്കു വെല ചെയ്‌വാൻ ഒരുത്തൻ വശമാകുന്നില്ല" 6:24.

2. വീട്ടച്ചന്റെ അവന്റെ അടിയാര അവരണഞ്ഞു അവനോടവര ചൊല്ലി ഞങ്ങടെ അച്ചാ ഇതല്ലൊ നിന്റെ കണ്ടത്തിൽ നല്ല വിത്തു നീ വിതച്ചി ല്ലയോ? 13:28.

3. അവന്റെ മല്പാനെക്കായിൽ ഏറ്റപ്പെട്ടവനാകുന്നെന്ന ശിഷ്യനുമില്ല അവന്റെ അച്ചനെക്കായിൽ അടിയാനുമില്ല" 10:24.

4. "അവയുടെ അച്ചന്മാരുടെ മേശയിൽ നിന്ന് വീഴുന്നുയെന്ന നുറു ക്കുകളിൽ നിന്ന് അതിന്മണ്ണം പട്ടികളും തിന്നു ജീവിക്കുന്നു" 15:27.

5. "അവർ വന്നു ഉണ്ടായിയെന്ന സകലവും അവരുടെ അച്ചനോട് അവർ അറിയിച്ചു. അപ്പോൾ അവരുടെ അച്ചൻ അവനെ വിളിച്ച് അവ നൊടവൻ ചൊല്ലി" 18:32, 33.

6. "എന്നാൽ അവന്റെ തോപ്പിന്ന് കൂലിയാളരെ കൂലിക്കു കൊള്ളു വാൻ മയ്യലിൽ പുറപ്പെട്ടു എന്ന വീട്ടച്ചൻ പുരുഷന്ന് ആകാശമോക്ഷം അത് സദൃശമതാകുന്നു" 20:1, 3.

ഇനിയും യജമാനൻ, തലവൻ, ഉടയവൻ എന്നൊക്കെ അർത്ഥമാക്കാ വുന്ന 'അച്ചൻ' എന്ന പദം, അക്കാലത്ത് - പതിനെട്ടാം ശതകത്തിലും പത്തൊമ്പതാം ശതകത്തിന്റെ ആദ്യപാദത്തിലും - സഭാ മേലദ്ധ്യക്ഷ ന്മാരെ വിശേഷിപ്പിക്കുവാൻ ഉപയോഗിച്ചിരുന്നുവോ എന്നും പരിശോധി ക്കാവുന്നതാണ്.

മാർത്തോമ്മാ 7-ാമന്റെ നാല്പതാം ചരമദിനാചരണത്തോടനുബന്ധിച്ച് മാർത്തോമ്മാ 8-ാമന്റെ അദ്ധ്യക്ഷതയിൽ 1809 ചിങ്ങം 1-നു കണ്ടനാടു പള്ളിയിൽ ചേർന്ന മലങ്കരയിലെ പള്ളി പ്രതിപുരുഷയോഗം (ആകെ അന്ന് സഭയിലുണ്ടായിരുന്ന 54 പള്ളികളിൽ 53 പള്ളികളിലെയും പ്രതി നിധികൾ കണ്ടനാട് സുന്നഹദോസിൽ സംബന്ധിച്ചിരുന്നു) ഏകകണ്ഠ മായി സ്വീകരിച്ച പടിയോലയിലെ ഒരു വാക്യം ഇതാ:

"ചെമ്മാച്ചന്മാരുടെ അഭ്യസനം കഴിഞ്ഞാൽ മല്പാന്മാരുടെ കുറി കൊണ്ടുവന്നു കൊടുത്തു യജമാനസ്ഥാനത്തു നിന്ന് കൂദാശകൾ നട ത്തുവാനുള്ള അവകാശം വാങ്ങണം."[4]

ഇവിടെ 'യജമാനസ്ഥാനം' എന്നു വിശേഷിപ്പിച്ചിട്ടുള്ളത് മേല്പട്ടക്കാ

രനെ ഉദ്ദേശിച്ചാണ്.

സഭാ മേലദ്ധ്യക്ഷന്മാരെ 'അച്ചൻ' എന്നു വിശേഷിപ്പിക്കുന്ന ഏതാനും ഉദാഹരണങ്ങൾ കൂടി ചൂണ്ടിക്കാട്ടി ഈ പ്രകരണം അവസാനിപ്പിക്കാം. ചരിത്രപുരുഷന്റെ കാലത്ത് എഴുതപ്പെട്ട് അന്നൊന്നും പുറത്തുവരാതെ ഈയിടെ മാത്രം ഫോട്ടോകോപ്പി രൂപത്തിൽ പ്രചരിച്ചിട്ടുള്ള നിരണം ഗ്രന്ഥവരിയാണിനി പരിശോധിക്കുവാനുള്ളത്. മാർത്തോമ്മാ അഞ്ചാമനെയും ആറാമനെയും ഏഴാമനെയും ആ ചരിത്രത്തിൽ അച്ചൻ എന്ന് വിശേഷിപ്പിക്കുന്നത് കാണുക:

"…. ഇപ്രകാരം നടന്നുവരുമ്പോൾ ഒന്നുകൊണ്ടും ചേർച്ച വരികയില്ലെന്ന് നിശ്ചയിച്ച് കൊല്ലം 936 മിഥുനം 29-നു നിരണത്തുവച്ച് മാർത്തോമ്മാ... എപ്പിസ്ക്കോപ്പാ ആയിട്ട് ചെറിയച്ചനെ വാഴിക്കയും ചെയ്തു" (മാർത്തോമ്മാ അഞ്ചാമൻ ആറാമനെ വാഴിച്ചപ്പോൾ ജൂനിയർ മെത്രാനെ ചെറിയച്ചൻ എന്ന് വിശേഷിപ്പിച്ചിരിക്കുന്നു).[5]

"അങ്ങും ഇങ്ങും രണ്ടു യജമാനന്മാർ കഴിവോളം നിരപ്പിന് സംഗതി വരില്ലെന്നും പുത്തൻകൂറ്റുംപുറത്തുള്ള ആളുകൾ തന്നെ രണ്ടു പകുതി ആയിട്ട് തമ്പുരാന്റെ മാർഗ്ഗത്തോട് മറുത്ത് സിദ്ധാന്തമായിട്ട് നടപ്പാക കൊണ്ടും പള്ളിയിലൊക്കെയും പല മര്യാദയും മറു കൂറ്റുകാരുടെ പരിഹാസവും ഇങ്ങനെ ആയാൽ മാർഗ്ഗത്തിന് അഴിവ് വരുമെന്നും ബോധജ്ഞാനപ്പെട്ട് <u>അച്ചൻ</u> നിശ്ചയിച്ച് ഏതുപ്രകാരമായാലും നിരപ്പായിട്ട് നടക്കണമെന്ന് തമ്പുരാനിൽ ശരണപ്പെട്ടു. ..." (ഇവിടെ പരാമർശിക്കുന്ന അച്ചൻ 6-ാം മാർത്തോമ്മായാണ്. 1751-ൽ വന്ന മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് എന്നിവരുമായി നിരപ്പാവുന്ന കാര്യമാണ് അദ്ദേഹം ചിന്തിക്കുന്നത്. 1770-ൽ പുനരഭിഷേകം പ്രാപിച്ചപ്പോൾ ഈ ചിന്ത സഫലമായി).

"....ബാവാമാർ വന്നപ്പോൾ അന്ത്യോഖ്യായിൽ നിന്നും മാറിഗ്നാത്യോസ് പാത്രിയർക്കീസ് കൊടുത്തയച്ചിരുന്ന വടിയും മുടിയും സ്ലീബായും സ്ഥാത്തിക്കോനും <u>അച്ചന്ന്</u> കൊടുത്തു."[7]

"കണ്ടനാട്ടുനിന്ന് 3-ാം സംവത്സരത്തിൽ <u>അച്ചനും</u> ബാവായും തെക്കേദിക്കിന് പോരികയും ചെയ്തു. ... <u>അച്ചൻ</u> നിരണത്തിരിക്കുമ്പോൾ മല്പാനും ശിഷ്യനും കൂടെ കൊല്ലം 953 ചിങ്ങം 30-ന് റോമ്മായ്ക്കു എഴുത്തും വാങ്ങിപ്പോയതിന്റെ ശേഷം ഇടവമാസത്തിൽ കരിയാറ്റിൽ മല്പാനും പാറേമ്മാക്കൽ തോമ്മാകത്തനാരും.... റോമ്മായ്ക്കു പോയി." (ഇവിടെ പരാമർശിച്ച അച്ചൻ ആറാം മാർത്തോമ്മാ അഥവാ വലിയ മാർ ദീവന്നാസ്യോസ് ആണ്).[8]

"അച്ചന്റെ അനന്തരവൻ മാത്തൻ കത്തനാർക്കു കന്നിപ്പട്ടവും കുർബ്ബാനപ്പട്ടവും ബാവായത്രെ കൊടുത്ത് പഠിപ്പിച്ചു വരുന്നത്" (ഇവിടെ അച്ചൻ ആറാം മാർത്തോമ്മായും ബാവാ ചെങ്ങന്നൂർ കാലം ചെയ്ത മാർ ഈവാനിയോസുമാണ്).[9]

"ഇതിന്റെ ശേഷം അച്ചന്റെ കൈയിൽ നിന്ന് പണം കൊടുത്തു ഹൈക്കലായും പണിയിച്ചു. മേടമാസത്തിൽ അച്ചൻ ചെങ്ങന്നൂർ വന്നു. മാത്തു തരകൻ വന്ന് കണ്ടു. യാത്ര പറഞ്ഞുപോകുമ്പോൾ ചെറിയച്ചനെ വാഴിക്കുന്ന കാര്യവും കല്പിച്ചു" (ഇവിടത്തെ ഒരു ചെറിയച്ചൻ 7-ാം മാർത്തോമ്മാ ആണ്).[10]

"എന്നാൽ 81-ാം ആണ്ട് കടമറ്റത്തിരിക്കുമ്പോൾ ഇപ്പോഴത്തെ വർത്തമാനവും നിരണത്ത് കാലംചെയ്ത അച്ചന്റെ കാര്യവും എഴുതണമെന്നും അതുകൊണ്ടു ഉപകാരമുണ്ടെന്ന് കല്പിച്ചത്രെ എഴുതിയത്" (ഇവിടെ കാലംചെയ്ത അച്ചൻ 5-ാം മാർത്തോമ്മാ ആണ്)."[11]

"84-ാം ആണ്ട് അച്ചന്റെ ഒരാണ്ട് വീടുകയ്ക്ക് പുത്തൻകാവിൽ വച്ച് പീലിപ്പോസ് റമ്പാൻ മുതൽപേരും ചെറിയച്ചനുമായിട്ടു കുറഞ്ഞൊരു വഴക്കുണ്ടായി" (ഇവിടത്തെ അച്ചൻ 6-ാം മാർത്തോമ്മായും ചെറിയച്ചൻ 7-ാം മാർത്തോമ്മായുമാണ്).[12]

സമകാലത്തെഴുതപ്പെട്ട ഈ ഉദാഹരണങ്ങളുടെ അടിസ്ഥാനത്തിൽ "കാലം ചെയ്ത അച്ചൻ" എന്ന പ്രയോഗത്തിന്റെ സ്വാഭാവികതയും സാധുതയും തേടി ഭാവനാകഥകൾ ആരും സൃഷ്ടിക്കേണ്ട ആവശ്യമില്ല.

## ബൈബിളും കേരളവും

എ.ഡി. 52 മുതൽ ക്രൈസ്തവ മതം കേരളത്തിലുണ്ടെങ്കിലും എന്നാണ് നമ്മുടെ നാട്ടിൽ ബൈബിൾ എത്തിയതെന്ന് കൃത്യമായി നമുക്കറിഞ്ഞുകൂടാ. എ.ഡി. 190-ൽ അലക്സാണ്ട്രിയായിൽ നിന്ന്, ഇന്ത്യൻ സഭയുടെ ക്ഷണപ്രകാരം ഇവിടെ എത്തിയ പാന്റീനസ്, ഹീബ്രുവിലെഴുതപ്പെട്ട ഒരു സുവിശേഷം ഇവിടെ കണ്ടതായി ലോകസഭാ ചരിത്രകാരന്മാരായ ജെറോമും യൗസേബിയോസും എഴുതിയിട്ടുണ്ട്.[13] എന്നാൽ ആ സുവിശേഷത്തിന് പിന്നീട് എന്തു സംഭവിച്ചു എന്ന് നമുക്ക് വ്യക്തമായ ധാരണകളില്ല. 1599-ൽ ആർച്ച് ബിഷപ്പ് മെനെസ്സിസ് അഗ്നിക്കിരയാക്കിയ ഗ്രന്ഥങ്ങളിൽ അകാനോനിക ബൈബിളും ഉൾപ്പെട്ടിരുന്നതായി ഡോ. ബുക്കാനൻ രേഖപ്പെടുത്തിയിട്ടുണ്ട്.[14] പോർച്ചുഗീസ് മേധാവികളുടെ പക്കൽ ബൈബിളിന്റെ കാനോനീകൃത പ്രതികൾ കണ്ടേക്കാമെങ്കിലും മലങ്കരസഭയിലെവിടെയെങ്കിലും അത്തരം കാനോനിക ബൈബിൾ ഉണ്ടായിരുന്നുവോ എന്ന് സംശയമാണ്. അഞ്ചാം

മാർത്തോമ്മാ 1738–ലും 1746–ലും 1748–ലുമായി വിദേശങ്ങളിലേക്ക് സഹായം അഭ്യർത്ഥിച്ചുകൊണ്ടെഴുതിയ മൂന്ന് കത്തുകളുടെ പകർപ്പുകൾ ഏതാനും കൊല്ലം മുമ്പ് കൊരട്ടി സീയോൻ സെമിനാരിയിലെ പ്രാചീന സുറിയാനി കൈയെഴുത്ത് ശേഖരത്തിൽ നിന്ന് കണ്ടെടുത്തതിൽ നിന്നും[15] ഈ സംശയം ബലപ്പെടുന്നു. അദ്ദേഹം എഴുതുന്നു:

“.....വീണ്ടും ഭാഗ്യവാന്മാരായ പിതാക്കന്മാർ നിങ്ങളോട് അറിയിക്കുന്നു. പുതിയനിയമ വ്യാഖ്യാനം, ഏവൻഗേലിയോൻ (സുവിശേഷം), പ്രക്സീസ് (Acts of Apostles), ലേഖനങ്ങൾ, ദാവീദിന്റെ മസുമൂറാകൾ, ഓറൈത്തായുടെ പുസ്തകം (പഴയനിയമത്തിലെ മോശയുടെ അഞ്ചു പുസ്തകങ്ങൾ), പ. സുന്നഹദോസ് തീരുമാനങ്ങൾ, ദൈവമാതാവിന്റെ ചരിത്രം എന്നീ പുസ്തകങ്ങൾ കൊണ്ടുവരണം.”[16]

അടുത്ത കത്തിൽ ഈ കാര്യം അദ്ദേഹം അനുസ്മരിപ്പിച്ച് വീണ്ടും എഴുതുന്നു: “നിങ്ങളുടെ ശ്രേഷ്ഠതയോട് ഞങ്ങൾ അപേക്ഷിക്കുന്നു. വ്യാകരണം, നിയമപുസ്തകങ്ങൾ തുടങ്ങി ഉചിതമായ പുസ്തകങ്ങൾ കൊണ്ടുവരണം.”[17]

കേരളത്തിൽ കാനോനീകൃത ബൈബിൾ ഇല്ലായിരുന്നെന്നും പാന്റീനസ് 190–ൽ കണ്ട ഇന്ത്യൻ സുവിശേഷം, നാലാം നൂറ്റാണ്ടിൽ നടന്ന ആഗോള ബൈബിൾ കാനോനീകരണത്തിൽ പരിഗണനയ്ക്കായി സമർപ്പിക്കപ്പെട്ടിരുന്നില്ലെന്നും വേണം മനസ്സിലാക്കാൻ. സഭയുടെ നിലനില്പിന്, ലോകത്തൊരിടത്തും ബൈബിൾ ഒരനിവാര്യത ആയിരുന്നിട്ടില്ല. സഭ ആധാരവും ബൈബിൾ ആധേയവുമായിരുന്നു ലോകമെങ്ങും. ഇന്ത്യയുടെ കാര്യത്തിലും അതു തന്നെ സംഭവിച്ചു. സമ്പന്നമായ ആരാധനാക്രമങ്ങൾ സഭയുടെ പോഷണത്തിന് അന്നും ഉണ്ടായിരുന്നു.

അഞ്ചാം മാർത്തോമ്മായുടെ അഭ്യർത്ഥനയെ മാനിച്ച് 1751–ൽ ശാക്രള്ള മാർ ബസ്സേലിയോസ് കാതോലിക്കാ, മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പാ എന്നിവരുടെ നേതൃത്വത്തിൽ ഇവിടെ ആഗതരായ സംഘമാണ് കാനോനീകൃത ബൈബിൾ കേരളത്തിലെത്തിച്ചത് എന്നു വേണം അനുമാനിക്കാൻ. അവർ കൊണ്ടുവന്ന പൗരസ്ത്യ സുറിയാനിയിലെഴുതപ്പെട്ട ബൈബിൾ, പെട്ടെന്ന് പകർത്തിയെഴുത്തുകാരുടെ ഉത്സാഹം മൂലം കേരളത്തിലാകെ പ്രചരിച്ചു. പുലിക്കോട്ടിൽ ഇട്ടൂപ്പ് (ജോസഫ്) കത്തനാരും അദ്ദേഹത്തിന്റെ ശിഷ്യൻ കുത്തൂർ ഗീവർഗ്ഗീസ് ശെമ്മാശനും എഴുതിയ പകർപ്പുകൾ ഇന്നും ലഭ്യമാണ്.[18] കാട്ടുമങ്ങാട്ട് ഗീവർഗ്ഗീസ് റമ്പാൻ പകർത്തിയ പുസ്തകം തൊഴിയൂരിലുണ്ട്. കേരളത്തിൽ വിരളമായി മാത്രം കാണപ്പെട്ടിരുന്ന മല്പാൻ ഭവനങ്ങളിൽ ബൈബിൾ പകർത്തിയെഴുത്തു ഒരു

മുഖ്യ ദൗത്യമായി കരുതിയിരുന്നു.

(1806-ൽ 6-ാം മാർത്തോമ്മായെ സന്ദർശിച്ച ഡോ. ബുക്കാനന്, തന്റെ മുൻഗാമിയിൽ നിന്നോ മറ്റോ ലഭിച്ച സുറിയാനി ബൈബിൾ സമ്മാനിച്ച പ്പോൾ ആയിരത്തോളം കൊല്ലം അതിവിടെ സൂക്ഷിച്ചിരുന്നതായി അദ്ദേഹം അവകാശപ്പെട്ടുവെന്ന് ബുക്കാനൻ രേഖപ്പെടുത്തിയിട്ടുണ്ട്.[19] എന്നാൽ ആ ധാരണ ശരിയല്ലെന്ന് ഇന്നും കേംബ്രിഡ്ജിൽ സൂക്ഷിച്ചി ട്ടുള്ള ആ ബൈബിൾ പരിശോധിച്ചുകൊണ്ട് ഒരു ഗവേഷണ പണ്ഡിതൻ എഴുതിയിട്ടുണ്ട്.[20])

പോർച്ചുഗീസ് മിഷണറിമാർ പലരും മലയാളം പഠിച്ച് മതപ്രബോധ നകൃതികൾ രചിക്കുന്ന കാലമായിരുന്നു അത്. 1772-ൽ പ്രസിദ്ധീകൃത മായ "സംക്ഷേപ വേദാർത്ഥം" അതിന്റെ മികച്ച ഉദാഹരണമാണ്. എന്നാലും 1599-ന് ശേഷം റോമൻ പോപ്പിന്റെ കീഴിലായ ഭാരതീയ കത്തോലിക്കാസഭ, ബൈബിൾ വിവർത്തനത്തിന്റെയും അച്ചടിയുടെയും കാര്യത്തിൽ ഒട്ടും താല്പര്യം പ്രദർശിപ്പിച്ചില്ല. 1806 ഡിസംബറിൽ വരാ പ്പുഴയിലെ വൈദിക സെമിനാരിയും ബിഷപ്പിന്റെ ആസ്ഥാനവും സന്ദർശിച്ച ബുക്കാനൻ അവിടത്തെ ബൈബിളിന്റെ ലഭ്യതയെപ്പറ്റി അന്വേ ഷിച്ചപ്പോൾ, പണ്ഡിതനായ ഒരു വൈദികൻ പ്രതിവചിക്കുന്നത് തന്റെ പക്കൽ ബൈബിൾ ഇല്ലെന്നും ഗോവയിൽ വച്ച് താൻ ബൈബിൾ കണ്ടി ട്ടുണ്ടെന്നും ആണ്!!

എന്നാൽ മലങ്കരസഭയുടെ കാഴ്ചപ്പാട് വിഭിന്നമായിരുന്നു. പല സുറി യാനി വൈദികരുടെയും പക്കൽ സുറിയാനിയിൽ പകർത്തിയെഴുതിയ പുതിയനിയമ ബൈബിൾ കണ്ടതായി ബുക്കാനൻ 1806-ൽ സാക്ഷിച്ചി ട്ടുണ്ട്. 1789-ലെ ടിപ്പു സുൽത്താന്റെ പട്ടയോട്ടത്തെ തുടർന്ന് ആർത്താറ്റ് പള്ളിയോടൊപ്പം തകർന്നുപോയ തന്റെ മല്പാൻ വിദ്യാലയം 1795-ന് മുമ്പായി കുന്നംകുളം അങ്ങാടിയിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് (ജോസഫ്) മല്പാൻ സ്ഥാപിച്ചു. ആ കുലപതി വൈദിക വിദ്യാർത്ഥികൾക്കു വൈദിക വിദ്യാഭ്യാസം നൽകുന്നതോടൊപ്പം ബൈബിൾ പകർത്തിയെഴുതുവാൻ ശിഷ്യരെ പ്രോത്സാഹിപ്പിച്ചു. മാത്രവുമല്ല സുറിയാനി ഭാഷയിൽ വിരചി തമായിരുന്ന കുർബ്ബാനക്രമം ആരാധകരുടെ പങ്കാളിത്തം ആരാധനയിൽ വർദ്ധിപ്പിക്കാനായി മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തി. 18-ാം നൂറ്റാ ണ്ടിലുണ്ടായ ആ പരിഭാഷ അച്ചടിയിൽ വന്നില്ല എന്നാലും തന്റെ ശിഷ്യ രിലൂടെ ആ പരിഭാഷ മലങ്കരസഭയുടെ വടക്കൻ ഭാഗങ്ങളിൽ പ്രചരിച്ചു. സുറിയാനിഭാഷയിൽ ഭ്രാന്തമായ ആവേശം എക്കാലവും പുലർത്തിയി ട്ടുള്ള ഈ സഭ പുതിയ മലയാളം ആരാധനാക്രമം സ്വീകരിച്ചുവോ എന്ന് സംശയമാണ്. 19-ാം നൂറ്റാണ്ടിൽ പോലും ആരാധന മാതൃഭാഷയിലൂടെ

വേണം എന്ന് ഒരാശയം ഉയർന്നപ്പോൾ അതിനെ എതിർത്തു തോല്പിച്ച് മാവേലിക്കരയിൽ പടിയോല എഴുതിയ യാഥാസ്ഥിതികരായ നമ്മുടെ പൂർവ്വിക സുറിയാനിക്കാർ അതിനെ തിരസ്ക്കരിച്ചു കാണണം. ആ വിവർത്തനം ഇന്ന് മിക്കവാറും നഷ്ടപ്പെടാൻ അതാണ് കാരണം, എന്നാലും അതിന്റെ ഒരു കോപ്പി കുറുപ്പംപടി പള്ളിയിൽ നിന്ന് ലഭിച്ചിട്ടുണ്ട്. അതിൽ കുർബ്ബാനക്രമവും പ്രാർത്ഥനാക്രമവും അടങ്ങിയിട്ടുണ്ട്. ക്രൈസ്തവ ആരാധനയിൽ പ്രബോധനത്തിന് സ്ഥാനം നൽകിയിരുന്ന സ്മര്യപുരുഷൻ പ്രബോധനം ലക്ഷ്യമാക്കിയാണീ വിവർത്തനവും തയ്യാറാക്കിയത്.

ഇക്കാലത്ത് 1807-ൽ ഡോ. ബുക്കാനന്റെ പ്രോത്സാഹനപ്രകാരം ആറാം മാർത്തോമ്മാ ബൈബിൾ വിവർത്തനത്തിന്റെ ചുമതല ഏറ്റെടുത്തു. അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ കായംകുളം പീലിപ്പോസ് റമ്പാൻ വിവർത്തനം തുടങ്ങി. എന്നാൽ 1808-ൽ 6-ാം മാർത്തോമ്മാ അന്തരിച്ചതോടെ കണ്ടനാട് വച്ച് തുടങ്ങിയ ബൈബിൾ വിവർത്തനശ്രമം അവസാനിച്ചു. അപ്പോഴേക്കും മത്തായിയുടെ സുവിശേഷം മാത്രമേ അവസാനിച്ചിരുന്നുള്ളൂ. 1808-ൽ വീണ്ടും കേരളം സന്ദർശിച്ച ബുക്കാനൻ ബൈബിൾ വിവർത്തനം സ്തംഭിച്ചതിൽ ഭഗ്നാശനായി. ഈ രണ്ടാം വട്ട സന്ദർശനത്തിലാണ് അദ്ദേഹം കുന്നംകുളം ആർത്താറ്റ് പള്ളി സന്ദർശിച്ചതും കുന്നംകുളം സുറിയാനിക്കാരുടെ നേതാവായ സ്മര്യപുരുഷനെ പരിചയപ്പെട്ടതും. കർമ്മകുശലനും സുറിയാനി പണ്ഡിതനുമായ പുലിക്കോട്ടിൽ മല്പാൻ, സന്ദർശകനിൽ വലിയ മതിപ്പാണുണ്ടാക്കിയത്. ഈ സന്ദർശനത്തെത്തുടർന്ന്; ബൈബിൾ വിവർത്തനത്തിന്റെ രണ്ടാംഘട്ടം കുന്നംകുളത്ത് ആരംഭിച്ചു. കായംകുളം റമ്പാൻ തിമ്മയ്യാപ്പിള്ളയെ കൂട്ടി കുന്നംകുളത്തു താമസിച്ചു. പുലിക്കോട്ടിൽ മല്പാന്റെ നിർദ്ദേശപ്രകാരം തമിഴിലെ വിവർത്തനം മാതൃകയ്ക്കായി വരുത്തി. ശേഷം മൂന്നു സുവിശേഷങ്ങളും പുലിക്കോട്ടിൽ മല്പാന്റെ നേതൃത്വത്തിൽ വിവർത്തനം ചെയ്തു. വിവർത്തനത്തിന്റെ ഈ രണ്ടാം ഘട്ടം ചില ചരിത്രകാരന്മാർ വിട്ടുകളഞ്ഞിട്ടുണ്ട്. എന്നാൽ ഈ വിഷയത്തെപ്പറ്റി ആധികാരികമായി മൗലിക ഗവേഷണം നടത്തിയ രണ്ടു രേഖകളിൽ പുലിക്കോട്ടിൽ മല്പാൻ വിവർത്തനശ്രമങ്ങളിൽ പ്രധാന പങ്കു വഹിച്ച കാര്യം രേഖപ്പെടുത്തിയിട്ടുള്ളതു കാണുക:

"ക്ലോഡിയസ് ബുക്കാനൻ കേരളം സന്ദർശിക്കുന്നതുവരെയും മലയാളത്തിൽ ബൈബിൾ പരിഭാഷപ്പെടുത്തിയിരുന്നില്ല. തിമ്മയ്യാപ്പിള്ളയും മൂന്ന് പുരോഹിതന്മാരും തിരുവചനത്തിന്റെ മലയാളത്തിലേക്കുള്ള ഭാഷാന്തര ജോലിയിൽ സഹായിച്ചു. കായംകുളം പീലിപ്പോസ് റമ്പാച്ചനും പുലിക്കോട്ടിൽ ജോസഫ് (ഇട്ടൂപ്പ്) റമ്പാനും ഇവരിൽ പ്രധാനികളായിരുന്നു.[21]

ദൈവശാസ്ത്ര സാഹിത്യസമിതിയുടെ നിർദ്ദേശാനുസരണം ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളജ് ലൈബ്രറിയിൽ ഗവേഷണം നടത്തി രചിക്കപ്പെട്ട ഈ ഗ്രന്ഥത്തിലെ പ്രസ്താവനയെ നമുക്ക് മുഖവി ലയ്ക്കെടുക്കാവുന്നതാണ്. അവതാരികാകാരനായ ഡോ. യൂഹാനോൻ മാർത്തോമ്മായുടെ സാക്ഷ്യപത്രം ഗ്രന്ഥത്തിന്റെ ആധികാരികതയെ വർദ്ധിപ്പിക്കുന്നു.

ഇനിയും മറ്റൊരു പ്രസ്താവന ശ്രവിക്കാം: "മലയാളം ബൈബിൾ പരിഭാഷപ്പെടുത്തിയതു സുറിയാനി ബൈബിളിൽ നിന്നായിരുന്നു. തിമ്മ യ്യാപ്പിള്ള, കായംകുളം പീലിപ്പോസ് റമ്പാൻ, പുലിക്കോട്ടിൽ ജോസഫ് (ഇട്ടൂപ്പ്) റമ്പാൻ എന്നിവർ ചേർന്നാണ് സുവിശേഷങ്ങൾ മലയാളത്തി ലേക്ക് വിവർത്തനം ചെയ്തത്. ഭഷാന്തര ജോലിക്കുള്ള സകല ചെലവു കളും പുരോഹിതന്മാരുടെ ശമ്പളവും ഡോ. ബുക്കാനനാണ് വഹിച്ച ത്."[22]

ബൈബിൾ സൊസൈറ്റിയുടെ കേരള ശാഖാ മേധാവി എന്ന നില യിൽ റവ. ടി. വി. തോമസ് എഴുതിയ ഈ പ്രസ്താവനയും മുഖവില യ്ക്കെടുക്കാവുന്നതാണ്. എന്നാൽ 1811-ലെ ബൈബിൾ വിവർത്തനം നമ്മുടെ ഭാഷാസാഹിത്യ ചരിത്രകാരന്മാരാരും കാണാതെപോയത്[23] നിർ ഭാഗ്യകരമെന്നേ പറയാനാവൂ. ഈ വിവർത്തനത്തിന്റെ പ്രതികൾ വിരള മായിട്ടാണെങ്കിലും ഇപ്പോഴും ലഭ്യമാണ്. ധാരാളം സുറിയാനി പദങ്ങൾ, സാധാരണക്കാരന്റെ സംസാരഭാഷ, ചതുരവടിവിലുള്ള ലിപിവിന്യാസം, സുറിയാനി സമ്പ്രദായത്തിലുള്ള വാക്യമാതൃകകൾ, മലയാള വ്യാകര ണത്തിന് ചേരാത്ത പദപ്രയോഗങ്ങൾ എന്നിങ്ങനെ ഇന്നത്തെ മലയാ ളിക്കു അരോചകമായ പലതും ആ വിവർത്തനത്തിൽ കാണുന്നുണ്ടെ ങ്കിലും അവയൊക്കെ ആ വിവർത്തനത്തിന്റെ പഠനീയത വർദ്ധിപ്പിക്കുന്നു എന്നു വേണം പറയാൻ. വിവർത്തകരുടെ ലക്ഷ്യം ബൈബിളിന്റെ ഭാഷാ സൗന്ദര്യമായിരുന്നില്ല; ആശയത്തിന്റെ മികവും തികവും ആയിരുന്നു. തന്മൂലമാവാം ഭാഷാസൗന്ദര്യം അവഗണിക്കപ്പെട്ടത്. ഏതായാലും ബെഞ്ച മിൻ ബെയിലി 1829-ൽ പ്രസിദ്ധപ്പെടുത്തിയ മലയാളം ബൈബിളിലെ മലയാള ഭാഷയുടെ കുതിച്ചുചാട്ടം അളന്ന് തിട്ടപ്പെടുത്തണമെങ്കിൽ 1811 -ലെ വിവർത്തനം പഠിച്ചേ മതിയാവൂ. മലയാള പദ്യസാഹിത്യത്തിൽ രാമചരിതത്തിനും നിരണം കൃതികൾക്കുമുള്ള സ്ഥാനത്തിന് സമാന്തര മാണ് ഗദ്യസാഹിത്യത്തിൽ റമ്പാൻ ബൈബിളിനുള്ള സ്ഥാനം. മല ങ്കരസഭാ ചരിത്രത്തിൽ പുലിക്കോട്ടിൽ തിരുമേനി അവിസ്മരണീയനാ കുന്നത് കോട്ടയം പഴയസെമിനാരിയുടെ സ്ഥാപനം മൂലമാകാം. എന്നാൽ മലയാള സാഹിത്യത്തിൽ അദ്ദേഹം അനുസ്മരിക്കപ്പെടുക അദ്ദേഹ ത്തിന്റെ ബൈബിൾ വിവർത്തനം മൂലമാണ്. നാളെ രചിക്കപ്പെടാനിരി ക്കുന്ന ഭാഷാ ചരിത്രങ്ങളും ഗവേഷണ പഠനങ്ങളും പുലിക്കോട്ടിൽ ഇട്ടൂപ്പ്

കത്തനാരുടെ ബൈബിൾ വിവർത്തനത്തോട് സത്യസന്ധമായ നീതി പുലർത്തുമെന്ന് നമുക്കാശിക്കാം. ഈ ദശകത്തിൽ കേരളത്തിലെ വിവിധ സർവ്വകലാശാലകളിൽ നടക്കുന്ന പല ഗവേഷണ പഠനങ്ങളും ഇക്കാര്യത്തിൽ പുതിയ വെളിച്ചം വിതറുമെന്നത് തീർച്ച.

സുവിശേഷങ്ങളുടെ വിവർത്തനങ്ങളോടുകൂടി ബൈബിൾ വിവർത്തനത്തിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് (ജോസഫ്) കത്തനാരുടെ പങ്ക് അവസാനിച്ചതായിട്ടാണ് അടുത്തകാലം വരെ എല്ലാവരും ധരിച്ചിരുന്നത്. എന്നാൽ ബൈബിളിന്റെ സംഗീതം എന്ന് വിശേഷിപ്പിക്കാവുന്ന സങ്കീർത്തനങ്ങൾ പൂർണ്ണമായും അദ്ദേഹം വിവർത്തനം ചെയ്തത് ഈയിടെ കണ്ടുകിട്ടിയിട്ടുണ്ട്. ആംഗ്ലിക്കൻ സഭയുമായി മലങ്കരസഭയെ ലയിപ്പിക്കുവാനുള്ള ബുക്കാനൻ മിഷണറിയുടെ താല്പര്യങ്ങളോട് പുലിക്കോട്ടിൽ റമ്പാൻ ധീരമായി നിസ്സഹകരിച്ചതുകൊണ്ടുണ്ടായ നീരസമാകാം കാരണം. ആ സങ്കീർത്തന പുസ്തകം പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ല. മലയാളം ബൈബിളിന് നാളിതുവരെ നിരവധി വിവർത്തനങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും, ഓർത്തഡോക്സ് സഭയുടെ ആരാധനാ ഭാഷയായ സുറിയാനി ഭാഷയിൽ നിന്ന് നേരിട്ട് വിവർത്തനം ചെയ്തപ്പെട്ടതാണെങ്കിൽപ്പോലും പുലിക്കോട്ടിൽ മല്പാന്റെ സങ്കീർത്തന വിവർത്തനത്തെ നാളിതുവരെ അച്ചടിയുടെ സൗഭാഗ്യം കടാക്ഷിച്ചിട്ടില്ല. ആധുനിക ഭാഷയിലെ ധാരാളം വിവർത്തനങ്ങൾ ലഭ്യമായപ്പോൾ പ്രാചീന വിവർത്തനത്തെ 'നെഞ്ചേറ്റി ലാളിക്കാനും' ആളില്ലാതെയായി. അദ്ദേഹത്തിന്റെ സങ്കീർത്തന വിവർത്തനം ഔദ്യോഗികമായി തന്നെ പ്രസിദ്ധീകരിക്കുവാൻ ഭാഷാ പ്രണയികൾക്കും സഭാ പ്രണയികൾക്കും കടമയുണ്ടെന്ന് മാത്രം ഇവിടെ സൂചിപ്പിക്കുന്നു.

1814-ൽ കോട്ടയം വൈദിക സെമിനാരി സ്ഥാപനത്തോടെ പുലിക്കോട്ടിൽ റമ്പാനും കേണൽ മൺറോയും തമ്മിലുണ്ടായ സൗഹൃദം വർദ്ധിച്ചു. മൺറോയുടെ പ്രേരണയുടെ ഫലമായി ബൈബിളിന്റെ ശേഷം ഭാഗം മുഴുവൻ പുലിക്കോട്ടിൽ റമ്പാൻ വിവർത്തനം ചെയ്തു. നേരത്തെ അദ്ദേഹത്തിന്റെ സഹായിയായിരുന്ന കായംകുളം പീലിപ്പോസ് റമ്പാൻ നിര്യാതനായതു മൂലം വിവർത്തനത്തിന്റെ നേതൃത്വം അദ്ദേഹം തനിയെ ഏറ്റെടുക്കേണ്ടിവന്നു. അന്നദ്ദേഹം മെത്രാൻ സ്ഥാനം ഏറ്റു കഴിഞ്ഞിരുന്നു. വൈദികാഭ്യസനം, സെമിനാരി നിർമ്മാണത്തിന്റെ പൂർത്തീകരണം, സഭാഭരണം എന്നീ ഭാരിച്ച ഉത്തരവാദിത്തങ്ങൾക്ക് സമാന്തരമായി ബൈബിൾ വിവർത്തനവും ആ എഴുപത്തിഅഞ്ചു വയസ്സുള്ള വൃദ്ധ സന്യാസിയായ മഹാ പുരോഹിതൻ നിർവഹിച്ചു. തേജോമയമായ ഈ തപസ്സിന്റെ കഥ പില്ക്കാലത്ത് കേണൽ മൺറോ എഴുതിയ കത്തുകളിലൂടെ ചുരുൾ നിവരുന്നുണ്ട്.



**1811-ലെ മലയാളം ബൈബിൾ:**
**മർക്കോസിന്റെ സുവിശേഷത്തിലെ ഒരു പേജ്**

1815 ആഗസ്റ്റ് 7-നു എഴുതിയ ഒരു കത്ത് സംശയാതീതമായി പരാമർശിക്കുന്നത് പുലിക്കോട്ടിൽ മെത്രാപ്പോലീത്തായെ ആണ് (1816-ലാണ് ചരിത്രപുരുഷൻ മെത്രാൻസ്ഥാനം സ്വീകരിച്ചത് എന്ന് ചിന്തിക്കുന്നവർക്ക് എതിരായുള്ള ഒരു തെളിവ് കൂടെയാണിത്. 1815 ആഗസ്റ്റിൽ കേണൽ മൺറോ ചരിത്രപുരുഷനെ ബിഷപ്പ് എന്ന് വിശേഷിപ്പിച്ചിരിക്കുന്നു). വൃദ്ധനായ മെത്രാപ്പോലീത്തായുടെ വിവർത്തന പരിപാടി ഉദ്ദേശിച്ച വേഗത്തിൽ പുരോഗമിക്കുന്നില്ലെന്ന് മറ്റൊരു കത്തിൽ മൺറോ സൂചിപ്പിച്ചിട്ടുണ്ട്.

പക്ഷെ, അദ്ദേഹം വിവർത്തനം ചെയ്ത ബൈബിൾ പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ല. ആ പുസ്തകത്തിന്റെ പില്ക്കാല കഥ മൺറോയുടെ മറ്റൊരു കത്തിൽ നിന്ന് നാം മനസ്സിലാക്കുന്നു. ആ കത്തിന്റെ വിവർത്തനം താഴെ ചേർക്കുന്നു.

“ബൈബിൾ പരിഭാഷപ്പെടുത്തുക എന്നത് പ്രാധാന്യം അർഹിക്കുന്നതും എന്നാൽ ദുഷ്ക്കരവുമായ ഒരു ജോലിയാണ്. ബോംബെയിൽ അച്ചടിച്ച നാലു സുവിശേഷങ്ങളുടെ പരിഭാഷ എല്ലാ പ്രകാരത്തിലും വളരെ ശരിയായിരുന്നില്ല. ഭാഷാശുദ്ധിയിലും പുഷ്ടിയിലും അതു വളരെ പിന്നിൽ നിന്നിരുന്നു. വിശ്വാസ്യതയുടെ കാര്യത്തിലും അത് അപര്യാപ്തമത്രെ. അതുപോലെത്തന്നെ കോളജിൽ വച്ച് സുറിയാനിയിൽ നിന്ന് മലയാള വിവർത്തനം ചെയ്ത വേദപുസ്തക ഭാഷാന്തരവും നന്നായിട്ടില്ലെന്ന് മിഷണറിമാർക്ക് ഭാഷാപരിജ്ഞാനം ലഭിച്ചതോടെ ബോധ്യമായി. അതുകൊണ്ട് ബൈബിളിന്റെ ഭാഷാന്തരം മുഴുവൻ പരിഷ്ക്കരിക്കുന്നതിന് യഥാർത്ഥത്തിൽ ഒരു പുതിയ ഭാഷാന്തരം തന്നെ നിർദ്ദേശിക്കുന്നതിന്, മലയാളത്തിൽ ഗണ്യമായ പ്രാവീണ്യം സമ്പാദിച്ച ബെയിലി നിർബന്ധിതനായി.....”

അങ്ങനെയാണ് സുറിയാനിയിൽ നിന്നുള്ള വിവർത്തനം ബഹിഷ്ക്കരിക്കപ്പെട്ട് തൽസ്ഥാനത്ത് 1829-ൽ ബെയിലിയുടെ ഇംഗ്ലീഷിൽ നിന്നുള്ള ബൈബിൾ വിവർത്തനം പുറത്തുവന്നത്. അന്നത്തെ വിവർത്തനത്തിൽ സങ്കീർത്തന പരിഭാഷ മാത്രം കൈയെഴുത്തുരൂപത്തിൽ കണ്ടെടുക്കപ്പെട്ടിട്ടുണ്ട്. മറ്റു ഭാഗങ്ങൾ ഏതെങ്കിലും ഗ്രന്ഥപ്പുരകളിൽ മറഞ്ഞുകിടപ്പുണ്ടാകും.

ഒരു കാര്യം വളരെ തീർച്ച. പുലിക്കോട്ടിൽ തിരുമേനിയുടെ വിവർത്തനം സുന്ദരമല്ല. പ്രത്യേകിച്ചും 1829-ൽ പ്രസിദ്ധീകരിച്ച ബെയിലി ബൈബിളിലെ ഭാഷയുടെ കുതിച്ചുചാട്ടത്തിനു മുമ്പിൽ റമ്പാൻ ബൈബിളിലെ ഭാഷ അസുന്ദരമാണ്. എന്നാൽ ബൈബിൾ വിവർത്തനം എന്ന ആശയം പ്രാവർത്തികമാക്കിയ ആദ്യത്തെ മലയാളി എന്ന ബഹുമതി അദ്ദേഹം അർഹിക്കുന്നു.

മലയാള ഭാഷയിലെ ആദ്യകൃതിയായി ഗണിച്ചുവരുന്ന രാമചരിതം സുന്ദരമായ ഭാഷാശൈലിയുടെ പേരിലല്ലല്ലോ നമ്മുടെ ആദരം അർഹിച്ചിട്ടുള്ളത്.

ചുരുക്കിപ്പറഞ്ഞാൽ ബൈബിളിന്റെ മലയാള വിവർത്തനം ജീവിത ദൗത്യമായി ഏറ്റെടുത്ത ഭാഷാസ്നേഹിയാണ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമൻ മെത്രാപ്പോലീത്താ. ദേവാലയാരാധനകളുടെ ഭാഗമായി പള്ളികളിൽ കുരുങ്ങിക്കിടന്ന ബൈബിളിനെ അദ്ദേഹം മലയാള ഭാഷയിൽ വിവർത്തനം ചെയ്ത് സ്വതന്ത്രമാക്കിയ സംഭവം കേരള സാംസ്ക്കാരിക ചരിത്രത്തിലെ ഒരു നാഴികക്കല്ലാണ്. ഈ സംഭവം പില്ക്കാല കേരള ജീവിതത്തെ എത്രമാത്രം സ്വാധീനിച്ചു എന്നത് ഗൗരവപൂർണ്ണമായ പഠനത്തിന് വിഷയമാവേണ്ടതുണ്ട് എന്നു മാത്രം നിർദ്ദേശിച്ചുകൊള്ളുന്നു. അദ്ദേഹത്തിന്റെ 200-ാം ചരമ വാർഷികമാഘോഷത്തോടടുത്ത വേളയിൽ ഈ കാര്യം മലങ്കരസഭയുടെയും കേരള സാഹിത്യ അക്കാദമി പോലുള്ള സ്ഥാപനങ്ങളുടെയും പരിഗണനാവിഷയമായെങ്കിൽ എന്ന് മാത്രം ആശിച്ചു പോകുന്നു.

## റഫറൻസ്

1. ഫാ. പി. എം. ജോസ്, *കാലം ചെയ്ത അച്ചൻ,* 1983, പുറം 50.

2. പി. വി. മാത്യു, *കേരളത്തിലെ നസ്രാണി ക്രിസ്ത്യാനികൾ*, 1991, പുറം 116, 117.

3. പ്രഥമ മലയാളം ബൈബിൾ, 1811.

4. ഇട്ടൂപ്പ് റൈട്ടർ, സഭാചരിത്രം 2-ാം പതിപ്പ്.

5. 6, 7, 8, 9, 10, 11, 12. *നിരണം ഗ്രന്ഥവരി*, പുറം യഥാക്രമം 72, 74, 75, 81, 95, 97, 161, 164.

13. Nicean and Post Nicean Fathers, Vol. I pp. 224-225.

14. Christian Researches in Asia, Buchanan, 1819, p. 136.

15. 3 കത്തുകളുടെ സുറിയാനിപ്പകർപ്പുകൾ വിവർത്തനം ചെയ്തത് ഫാ. എൻ. കെ. കോരുത് മല്പാൻ.

# 8

# മലയാളത്തിന് ഒരു ബൈബിൾ

## ഡോ. വി. പി. മാർക്കോസ്

(അധ്യക്ഷൻ, മലയാളവിഭാഗം, യു.സി. കോളജ്, ആലുവാ)

മലയാള ലിപിയിൽ അച്ചടിച്ചിട്ടുള്ള ആദ്യത്തെ 'മലയാളം ബൈബിൾ' 1811-ൽ ബോംബെയിലെ കുറിയർ പ്രസ്സിൽ അച്ചടിച്ചിട്ടുള്ളതാണ്. ഭാഷയും ലിപിയും അച്ചുകൂടവും അതിനു മുമ്പും ഉണ്ടായിരുന്നെങ്കിലും 1811-നു മുമ്പ് അച്ചടിച്ചിട്ടുള്ള മലയാളം ബൈബിളുകൾ നമുക്കു കിട്ടിയിട്ടില്ല. അതുകൊണ്ടു തന്നെ ഇതാണ് മലയാള ലിപിയിലുണ്ടായ ആദ്യത്തെ ബൈബിൾ എന്നു കരുതാം.

വിശ്വാസം സംബന്ധിച്ചും ഭാഷാപഠനം സംബന്ധിച്ചും പലവിധ പ്രാധാന്യങ്ങളുള്ള ഒന്നാണ് 'റമ്പാൻ ബൈബിൾ' എന്നു കൂടി പേരുള്ള ഈ ആദ്യത്തെ ബൈബിൾ. വിശ്വാസികൾക്ക് അവരുടെ വിശ്വാസത്തിന്റെയും പാരമ്പര്യത്തിന്റെയും ദാർഢ്യം തെളിയിക്കാനും ഭക്തിയോടെ തൊട്ടുവണങ്ങാനുമുള്ള പുരാതന ഗ്രന്ഥമാണിത്. ഭാഷാപഠിതാക്കളെ സംബന്ധിച്ചിടത്തോളം പത്തൊമ്പതാം നൂറ്റാണ്ടിലെ ആദ്യകാല ഭാഷയെ പുനർ നിർമ്മിക്കാനുള്ള മൂർത്തമായ ഒരായുധമാണിത്. ഈ പ്രാധാന്യങ്ങൾ തന്നെയാണ് ഇരുനൂറു വർഷം മുമ്പ് എഴുതപ്പെട്ടതായിരുന്നിട്ടും ഈ കൃതിയെ ഇന്നും പ്രസക്തമാക്കുന്നത്.

സുറിയാനിയിൽ നിന്നും നേരിട്ട് വിവർത്തനം ചെയ്തത് എന്നു കരുതാവുന്ന ഈ കൃതി ഇന്നു പ്രചരിക്കുന്ന മലയാളം ബൈബിളുകളിൽ നിന്നും ഭിന്നമായ രൂപത്തിലാണുള്ളത്. മത്തായി, മർക്കോസ്, ലൂക്കോസ്, യോഹന്നാൻ എന്നിവരുടെ സുവിശേഷങ്ങളാണ് ഈ കൃതിയുടെ ഉള്ളടക്കം. യേശുക്രിസ്തുവിന്റെ ജീവചരിത്രമാണ് ഈ കൃതിയിലുള്ളത് എന്ന് ഇതിലെ ശീർഷകപുറങ്ങളിൽ നിന്നു തന്നെ വ്യക്തമാകുന്നുണ്ട്. ശീർഷകപുറത്തിൽ - THE NEW TESTAMENT of our Lord and Xaviour Jesus Christ, Translated in the MALAYALAM Part 1 Containing the four Gospels, Bombay, Printed at the Courier Press, 1811 - എന്നും അടുത്ത പുറത്തിൽ - പുതിയ സംബന്ധത്തിന്റെ, നമ്മുടെ കർത്താവായി രെക്ഷിച്ചുവരുന്ന യീശോമശീഹാ, മലയാളഭാഷയിൽ പെർത്തത്, ഒന്നാമത് ഇതിൽ ഏവൻഗേലിയോൻ നാലും അടങ്ങി ഇരിക്കുന്നു, ബോംബെയിൽ കൊറിയർ ആപ്പീശിൽ അച്ചടി തീർത്തത് (കൊ. വ. 986-മാണ്ട്) എന്നും ചേർത്തിട്ടുണ്ട്. 504 പുറങ്ങളുള്ള ഇതിലെ ഓരോ പുറത്തും നെടുകേ രണ്ടായി

പകുത്ത് വരയിട്ടിട്ടുണ്ട്. 23.5 x 19 സെ.മീ. ആണ് കടലാസിന്റെ വലുപ്പം. കല്ലച്ചിലാണ് അടിച്ചിട്ടുള്ളത്.

നാല് സുവിശേഷങ്ങൾ ഉള്ളതിൽ മർക്കോസ്, ലൂക്കോസ്, യോഹന്നാൻ എന്നിവരുടെ സുവിശേഷങ്ങളിലെ എല്ലാ അധ്യായങ്ങളും തുടങ്ങുന്നത് ആ അധ്യായത്തിലെ ഉള്ളടക്കം ചുരുക്കി പറഞ്ഞുകൊണ്ടാണ്. മർക്കോസിന്റെ സുവിശേഷം ഒന്നാമധ്യായം തുടങ്ങുന്നതു നോക്കുക:

"മർക്കോസിന്റെ അറീവായ ശുദ്ധമാകപ്പെട്ട ഏവൻഗെലിയൊന്റെ പൊസ്തകം. ഒന്നാം കെപ്പാലെയൊൻ (കെപ്പാലെയൊൻ - അധ്യായം). ഇതിൽ ആറു കാര്യങ്ങൾ അടങ്ങി ഇരിക്കുന്നു.

1. യൊഹന്നാനെ യാത്രയാക്കിയതും അവന്റെ ഉടുപ്പും യാവനയും കുടിപ്പും അവനറീച്ചു മാമൊദീസാ മുക്കിയതും 1 പസൊക്കാ (പസൊക്കാ - വാക്യം) മുതൽ 8 പാസൊക്കൊ വരെക്കും.

2. യീശൊമ്മിശിഹാ മാമൊദീസാ മുഴുകിയതും വനത്തിന്ന് എഴുന്നെള്ളി ചെയിത്താനിൽ നിന്ന് പരുക്ഷപ്പെട്ടതും ഗലീലാ എന്ന നകരിയിൽ താൻ എഴുന്നെള്ളി അറിവിച്ചു പടിപ്പിച്ചതും 9 15

3. പത്തുറൊസിനെയും അവന്റെ കൂടപ്രപ്പ് അന്തിരെയൊസിനെയും സബദിമക്കൾ രണ്ടു പെരെയും കൂട്ടിയതും 16 20

4. യീശൊന്മിശിഹാ കപർന്നാഹൊമ്മിൽ എഴുന്നെള്ളി ദെവസകളെ പ്രപ്പടിച്ചത് 21 23.

5. പത്തുറൊസിന്റെ അമ്മാവിഅമ്മയെയും മറ്റു പലരെയും സൊത്ഥതയാക്കിയത് 29 34.

6. വനത്തിൽ എഴുന്നെള്ളിയതും കുഷ്ടരൊഗക്കാരനെ പൊറുപ്പിച്ചതും 35 45."

തുടർന്ന് 1 എന്ന് നമ്പരിട്ട് മൂന്നു വാക്യങ്ങൾ തുടർച്ചയായി പറഞ്ഞിരിക്കുന്നു. അതിനുശേഷം 4 എന്ന് നമ്പരിട്ട് അടുത്ത വാക്യം പറഞ്ഞിരിക്കുന്നു. മത്തായിയുടെ സുവിശേഷത്തിൽ മാത്രം ഉള്ളടക്ക സൂചി കാണുന്നില്ല.

ഈ കൃതിയിലെ സന്ദർഭങ്ങൾക്കും വാക്യങ്ങൾക്കും സമാനമായ സന്ദർഭങ്ങളും വാക്യങ്ങളും ബൈബിളിലെ മറ്റു പുസ്തകങ്ങളിൽ ഉണ്ടെങ്കിൽ അവയെക്കുറിച്ചുള്ള സൂചന അപ്പപ്പോൾ നൽകുന്നു എന്നത് ഈ കൃതിയുടെ സവിശേഷതയാണ്. ഉദാഹരണമായി മർക്കോസിന്റെ സുവിശേഷത്തിലെ ഒന്നാമധ്യായം മൂന്നാം വാക്യത്തിനു ശേഷം - മാലാകി

3–ൽ 1 എശായാ 40–ൽ 3 മത്തായി 3–ൽ 3 ലൂക്കാ 3–ൽ 3 യൊഹന്നാൻ 1–ൽ 23 – എന്നിങ്ങനെ കൊടുത്തിട്ടുണ്ട്. പഴയനിയമത്തിലെയും പുതിയനിയമത്തിലെയും സന്ദർഭങ്ങൾ ഇങ്ങനെ സൂചിപ്പിക്കുന്നുണ്ട് എന്നതും ശ്രദ്ധേയമാണ്. മിക്കവാറും എല്ലാ വാക്യങ്ങൾക്കും ഇപ്രകാരം പരാമർശ സൂചികൾ നൽകിയിട്ടുണ്ട്. എന്നാൽ ഈ സവിശേഷതയും മത്തായിയുടെ സുവിശേഷത്തിൽ മാത്രം കാണുന്നില്ല. നിത്യപാരായണമല്ല ഈ ബൈബിളിന്റെ പ്രധാന ഉദ്ദേശ്യം എന്നാണ് ഇതിൽനിന്നും മനസ്സിലാക്കേണ്ടത്. ഉള്ളടക്കസൂചിയും പരാമർശസൂചിയും നിത്യപാരായണത്തിന് ആവശ്യമില്ലല്ലോ. പഠനം, വ്യാഖ്യാനം, പ്രഭാഷണം എന്നിവയെ സഹായിക്കുന്ന സൂചനകളാണിവ എന്നതിനാൽ പ്രധാനമായും വൈദികരെ ഉദ്ദേശിച്ചായിരിക്കണം ഈ ബൈബിൾ രചിച്ചിട്ടുള്ളത് എന്നു കരുതാം.

മലയാള അക്കങ്ങൾ കൊണ്ടാണ് സംഖ്യയെ രേഖപ്പെടുത്തിയിരിക്കുന്നത്. കാലപഴക്കത്തിന്റേതായ നേരിയ വ്യത്യാസങ്ങൾ ചില അക്കങ്ങളിൽ കാണാമെന്നു മാത്രം. ഇന്നുപയോഗിക്കുന്ന മലയാള അക്കങ്ങളുമായി താരതമ്യം ചെയ്യുമ്പോഴാണ് വ്യത്യാസമുള്ളത്.

ഇന്ന് സ്ഥാനവിലയനുസരിച്ച് ഓരോ അക്കങ്ങൾ ചേർത്താണ് രണ്ടക്കസംഖ്യയും മൂന്നക്ക സംഖ്യയും മറ്റും എഴുതുന്നതെങ്കിൽ മുമ്പ് പത്ത്, നൂറ്, ആയിരം എന്നിവയെ കുറിക്കാൻ ഒറ്റയക്കം ആണ് ഉപയോഗിച്ചിരുന്നത്. സംഖ്യകൾക്ക് സ്ഥാനവില കല്പിച്ചു തുടങ്ങുന്നതിനു മുമ്പ് എഴുതിയിരുന്ന രീതിയാണിത്.

സംവൃതോകാരത്തെ സൂചിപ്പിക്കുന്ന ചന്ദ്രക്കല ഈ കൃതിയിൽ ഉപയോഗിച്ചിട്ടില്ല. അതുപോലെ തന്നെ എകാര ഒകാരങ്ങളുടെ ദീർഘത്തെ സൂചിപ്പിക്കാനുള്ള ഇരട്ടപ്പുള്ളി (േ) യുടെ ഉപയോഗവും ഇതിലില്ല. അതുകൊണ്ട് ഏ, ഓ എന്നിവ വ്യഞ്ജനത്തോട് ചേർത്തെഴുതുമ്പോൾ ഹ്രസ്വമായിട്ടാണ് എഴുതിയിട്ടുള്ളത്. പഴയ മലയാളമെഴുത്തിന്റെ രീതിതന്നെയാണിത്. ഇന്ന് അപരിചിതങ്ങളായ ചില ലിപിസംയുക്തങ്ങൾ ഈ കൃതിയിൽ കാണാം. മകാരത്തിന്റെ ഇരട്ടിപ്പിന് 'മ'യുടെ അടിയിൽ ചതുരം വരക്കുകയാണ് ചെയ്തിരിക്കുന്നത്. കപർന്നഹോം എന്നെഴുതുന്നിടത്ത് 'ക'യുടെ അടിയിലായി 'പ' എഴുതുന്ന രീതിയാണുള്ളത്. ആക്കിയത്, പഴയത് എന്നീ രൂപങ്ങൾക്ക് ആക്കിയ്തു, പഴയ്തു – എന്നെഴുതിയിട്ടുണ്ട്. ചില രൂപങ്ങളിൽ മാത്രമേ ഇങ്ങനെ കാണുന്നുള്ളൂ. ഒരു 'ച' യുടെ അടിയിൽ മറ്റൊരു 'ച' പൂർണ്ണമായും എഴുതിക്കൊണ്ടാണ് രേഖപ്പെടുത്തിയിരിക്കുന്നത് 'ച്ച.' ഗലീല എന്നെഴുതുന്നത് 'ഗ' യുടെ അടിയിൽ 'ല'യുടെ ചിഹ്നം ചേർത്തെഴുതിക്കൊണ്ടാണ്. 'ശ്വ' എന്ന് 'ശ' യോട് 'വ' ചേർത്തെഴുതി 'ശ്വ' യെ കുറിക്കുന്നു.

ഇന്നത്തെ മലയാളത്തിന് അപരിചിതമായ സന്ധിരൂപങ്ങളും ഈ കൃതിയിൽ കാണാം. 'അടങ്ങി ഇരിക്കുന്നു' എന്നിങ്ങനെ സന്ധി ചെയ്യാത്ത രൂപങ്ങളും വിളിക്കുന്നുയെന്ന, ആകുന്നുയെന്നപോലെ, വനത്തിലവനായി, ബലം പെട്ടവനാകുന്നുയെന്നയവൻ, അവനെയതു, അപ്പുരുഷനൊടു - എന്നിങ്ങനെ സന്ധി ചെയ്ത രൂപങ്ങളും ഇന്നത്തേതിൽ നിന്നും ഭിന്നമായി കാണാം.

ഓരോ പുറവും അവസാനിക്കുമ്പോൾ അതിലെ അവസാനത്തെ വാക്കോ/വാക്കിന്റെ ഭാഗമോ വരികൾക്കു താഴെയായി എഴുതുകയും അത് അടുത്ത പുറത്തിൽ ആവർത്തിച്ചുകൊണ്ട് എഴുതിത്തുടങ്ങുകയും ചെയ്യുന്ന രീതിയാണ് ഈ കൃതിയിലുള്ളത്. പേജ് നമ്പർ മുകൾഭാഗത്തായി കൊടുത്തിട്ടുമുണ്ട്. പേജുനമ്പർ ഇട്ട് എഴുതിത്തുടങ്ങുന്നതിനു മുമ്പ് നിലനിന്നിരുന്ന സമ്പ്രദായമാണ് വാക്ക്/വരി ആവർത്തിക്കുക എന്നത്. പഴയ കൃതികളിലൊക്കെയും ഈ രീതി കാണാവുന്നതാണ്. പുറങ്ങൾ മാറിപോകാതിരിക്കാനും നഷ്ടപ്പെട്ടിട്ടുണ്ടോ എന്നു തിരിച്ചറിയാനുമായി തുടർന്നുപോന്ന ഈ രീതി പേജ് നമ്പർ ഇട്ട് എഴുതിത്തുടങ്ങിയിട്ടും തുടരുന്നു എന്നതാണ് ഇവിടെ ശ്രദ്ധേയമായിട്ടുള്ളത്.

**2**

ക്രിസ്തുവർഷം 17, 18, 19 നൂറ്റാണ്ടുകളിൽ ക്രൈസ്തവ മിഷനറിമാർ ഉപയോഗിച്ചിരുന്ന മലയാളഭാഷാ രൂപത്തെ മിഷണറി മലയാളം എന്നാണ് വിളിക്കുന്നത്. 1811-ൽ ഉണ്ടായിട്ടുള്ള ഈ കൃതിയും അക്കൂട്ടത്തിൽപ്പെടുന്നതാണ്. ഇന്നത്തെ മലയാളിക്ക് ഏറെയൊന്നും പരിചിതമല്ലാത്ത നിരവധി പദങ്ങളുടെയും പ്രയോഗങ്ങളുടെയും നീണ്ടനിര തന്നെ ഈ കൃതിയിൽ കാണാവുന്നതാണ്. അവയിൽ ചിലത് ഇന്നത്തെ 'സത്യവേദ പുസ്തകം' എന്ന കൃതിയിൽ ഉപയോഗിച്ചിട്ടുള്ളതുതന്നെയാണ്.

ആയിസ്തം - ഒരുക്കൽ.
ആലാത്ത് - കയറ്/ചരട്.
ഒവ്യം - തുല്യം (ഒപ്പം).
വനം - മരുഭൂമി.
സവുട്ടം - ഒരുക്കം.
മെളെശിതം - അശുദ്ധം.
മയ്യൽ - ഇരുട്ട്/രാത്രി.
പടാർത്ത - അതിഭാഷണം.
യാവന - ഭക്ഷണം.
റ(ഭ) തറ്റം - പാപമോചനം.
മിണ്ടടങ്ങപ്പെട്ടവർ - മൗനികൾ.

ദ്(ദ) ദാഷത്താളർ - പാപികൾ/ദോഷം ചെയ്തവർ.
കൂലിയാളർ - കൂലിക്കാർ.
മുഷ്ക്കരപ്പെട്ടവൻ - മുഷ്ക്കരൻ.
ദെവസകൾ - ഭൂതങ്ങൾ.
വഴങ്ങപ്പെട്ടു - തടവിലായി.

ഈ പട്ടിക ഇങ്ങനെ നീണ്ടുപോകും. ഈ കൃതിയിലെ ഓരോ പുറവും നമ്മെ അതിശയിപ്പിക്കുംവിധം ഇത്തരം പ്രാചീന പദങ്ങളാലും പ്രയോഗങ്ങളാലും സമ്പന്നമാണ്.

'പെട്' ധാതു ചേർത്തുകൊണ്ട് സൃഷ്ടിക്കുന്ന ക്രിയാരൂപങ്ങളും നാമരൂപങ്ങളും ഇന്നത്തെ മലയാളിയെ അത്ഭുതപ്പെടുത്താൻ പോന്നതാണ്. കർമ്മണി പ്രയോഗത്തിന്റെ രൂപത്തിലാണ് പലപ്പോഴും ക്രിയയെ പ്രയോഗിച്ചിരിക്കുന്നത് - എഴുതപ്പെട്ടതാകുന്നു, കെട്ടപ്പെട്ടത്, കുനിയപ്പെട്ട്, മുഴുകപ്പെട്ടു, തുറക്കപ്പെട്ടു, പരീക്ഷിക്കപ്പെട്ടുംകൊണ്ട്, വഴങ്ങപ്പെട്ടു, കിടക്കപ്പെട്ടവൾ, അണയപ്പെട്ടതാകുന്നു, വെടിപ്പാകപ്പെടുക - എന്നിങ്ങനെ. ഇന്നത്തെ മലയാളത്തിൽ ഇവ 'പെട്' ധാതുവിനെ ഒഴിവാക്കാക്കി ഭൂതകാലത്തിൽ പ്രയോഗിക്കുകയാണ് ചെയ്യുക. നാമരൂപങ്ങളിൽ പെട് ചേർത്ത് ക്രിയാവൽക്കരണമോ തദ്ധിത നിർമ്മിതിയോ സാധിക്കുന്നതും അപൂർവ്വമല്ല - പരൂക്ഷപ്പെട്ടതും, ഭൂഷപ്പെട്ടു, ഒവ്യാകപ്പെട്ടു, മുഷ്ക്കരപ്പെടുത്തി, ശുദ്ധമാകപ്പെട്ടു, ചമയപ്പെട്ടു - എന്നിങ്ങനെ ക്രിയാവൽക്കരണവും - ഭൂഷപ്പെട്ടവൻ, ഒവ്യാക്കപ്പെട്ടവൻ, മുഷ്ക്കരപ്പെട്ടവർ.... എന്നിങ്ങനെ തദ്ധിത രൂപങ്ങളും കാണാവുന്നതാണ്.

'ആവുക' എന്ന സംയോജകക്രിയ (Copula Verb) യുടെ ഉപയോഗം ഈ കൃതിയിൽ ധാരാളമായി കാണാം. മിഷണറി മലയാളത്തിന്റെ സവിശേഷതയായി ഭാഷാഗവേഷകർ ഇതിനെ മുമ്പുതന്നെ നിരീക്ഷിച്ചിട്ടുള്ളതാണ്. ആകുന്നു, ആയി, ആകും, ആക്കുന്നു, ആക്കി, ആക്കും, ആണ് - എന്നീ രൂപങ്ങളിൽ ഒന്ന് മിക്കവാറും വാക്യങ്ങളിലുണ്ട്. ഉദാ: "ചെയിത്താനിൽ നിന്ന താൻ പരൂക്ഷപ്പെട്ടുംകൊണ്ട നാൽപ്പതു ദിവസങ്ങൾ വനത്തിൽ അവിടെത്താനായി മൃഗങ്ങളോടുകൂടെത്താനായി മാലാകമാരു തനിക്കവരു ചിറ്റാഴ്മ്മ ചെയ്യ്യിന്നുവായീ" (മർക്കോസ് 1:13). 'സത്യവേദ പുസ്തക'ത്തിലെ സമാനവാക്യം നോക്കുക: "അവിടെ അവൻ സാത്താനാൽ പരീക്ഷിക്കപ്പെട്ടു നാല്പ്പതു ദിവസം മരുഭൂമിയിൽ കാട്ടുമൃഗങ്ങളോടുകൂടെ ആയിരുന്നു; ദൂതന്മാർ അവനെ ശുശ്രൂഷിച്ചുപോന്നു." വേണമെങ്കിൽ ഒഴിവാക്കാമായിരുന്നു എന്ന് ഇന്നു തോന്നുന്ന ഈ സവിശേഷതകൾ പക്ഷേ അന്നത്തെ എഴുത്തിന്റെ സവിശേഷതകളായിരുന്നു എന്നു വേണം മനസ്സിലാക്കാൻ.

'കാര്' ചേർത്തുള്ള തദ്ധിതരൂപങ്ങൾ ഈ കൃതിയിൽ സുലഭമാണ്. അവയിൽ അധികവും സംസ്കൃത നാമങ്ങളിൽ നിന്നുള്ള തദ്ധിതങ്ങളാണ്. ശാസ്ത്രക്കാർ, ഗോഷ്ടിക്കാർ, കുഷ്ടരോഗക്കാർ എന്നിങ്ങനെ.

മറ്റു ഭാഷകളിലെ വാക്കുകളെ പ്രത്യയം ചേർത്ത് വഴക്കിയെടുത്ത് പ്രയോഗസജ്ജമാക്കുന്നതുപോലെ തന്നെ ദ്രാവിഡഭാഷയുടെ ശക്തിയും സൗന്ദര്യവും ഒരുമിച്ചു വെളിവാക്കുവാൻ പോന്ന ലളിതമായ സമാനരൂപങ്ങളും ഈ കൃതിയിൽ കാണാം. മിണ്ടാൻ വയ്യാതായിപ്പോയവർ അഥവാ മിണ്ടാട്ടം മുട്ടിയവർ എന്ന അർത്ഥത്തിൽ 'മിണ്ടടങ്ങപ്പെട്ടവർ' എന്നു പ്രയോഗിക്കുമ്പോൾ ഇന്നത്തെ മലയാളി മൗനിയായിപോകും. ദോഷത്താളർ, കൂലിയാളർ എന്നിങ്ങനെ മലയാളത്തിന്റെ സൃഷ്ട്യുന്മുഖതയെ വെളിവാക്കുന്ന പ്രയോഗങ്ങൾ എത്രയെങ്കിലുമുണ്ട് ഈ കൃതിയിൽ.

കർത്താവ്, കർമ്മം, ക്രിയ എന്ന സാമാന്യ ഘടനതന്നെയാണ് വാക്യങ്ങൾക്കുള്ളത്. അർത്ഥസംവേദനത്തിന്റെ ശക്തിക്കുവേണ്ടി ക്രമം തെറ്റിക്കുവാൻ യാതൊരു മടിയും കാണിക്കാത്ത സന്ദർഭങ്ങളും സുലഭമാണ്. വാക്യത്തിനിടയിൽ ആവർത്തിക്കുന്ന സർവ്വനാമ പ്രയോഗം വാക്യഘടനയുടെ ഒരു വിശേഷമാണ്.

1. എന്നാൽ യൊഹന്നാൻ ഇവൻ ഒട്ടകങ്ങളുടെ രൊമത്തിനുടെ കുപ്പായം ഭൂഷപ്പെട്ടവൻ അവനായി. അവന്റെ അരയിൽ തുകലിനുടെ വാർ കെട്ടപ്പെട്ടതും അതായി അവന്റെ യാവന കമുസയും പറംപിനുടെ തെനും അതായി" (മർക്കോസ് 1:6).

ഈ വാക്യങ്ങളിൽ അടിവരയിട്ടിരിക്കുന്ന സർവ്വനാമ രൂപങ്ങൾ മലയാളത്തിന്റെ വാക്യഘടനക്കു പരിചിതമല്ല. അവ ഒഴിവാക്കി പ്രസ്തുത വാക്യം ഇങ്ങനെ പറയാവുന്നതാണ്:

2. "എന്നാൽ യോഹന്നാൻ ഒട്ടകങ്ങളുടെ രോമത്തിനുടെ കുപ്പായം ഭൂഷപ്പെട്ടവൻ ആയി. അവന്റെ അരയിൽ തുകലിനുടെ വാർ കെട്ടപ്പെട്ടതും ആയി. അവന്റെ യാവന കമുസയും പറംപിനുടെ തേനും ആയി."

വ്യപേക്ഷക സർവ്വനാമം ചേർത്ത് വാക്യരചന നിർവ്വഹിക്കുന്ന ആര്യഭാഷാസ്വാധീനം 1-ാമത്തെ വാക്യത്തിൽ കാണാം. കൂത്തിനും മറ്റും ഉപയോഗിച്ചിരുന്ന ഗദ്യശൈലിയുടെ നേരിയ സ്വാധീനവും ഇത്തരം വാക്യങ്ങളിൽ കാണാം. ഇതേ വാക്യം പുതിയ കൃതികളിൽ എപ്രകാരമാണുള്ളതെന്നു നോക്കാം. മൂന്നു വാക്യങ്ങളുടെ രൂപമാണുള്ളതെങ്കിലും ഇതിനെ ഒറ്റവാക്യമായിട്ടാണ് എണ്ണിയിരിക്കുന്നത് എന്നതും പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

3. "യോഹന്നാനോ ഒട്ടകരോമം കൊണ്ടുള്ള ഉടുപ്പും അരയിൽ തോൽ

വാറും ധരിച്ചും വെട്ടുക്കിളിയും കാട്ടുതേനും ഉപജീവിച്ചും പോന്നു" (സത്യവേദപുസ്തകം, ബൈബിൾ സൊസൈറ്റി ഓഫ് ഇന്ത്യ).

4. "ഒട്ടകരോമം കൊണ്ടുള്ള വസ്ത്രമാണ് യോഹന്നാൻ ധരിച്ചിരുന്നത്. അരയിൽ തോല്വാറും ഉണ്ടായിരുന്നു. വെട്ടുക്കിളിയും കാട്ടുതേനും ആയിരുന്നു അയാളുടെ ഭക്ഷണം" (മലയാളം ബൈബിൾ, ഓശാന പ്രസിദ്ധീകരണം).

ഈ വാക്യത്തിലെ കർത്താവായ യോഹന്നാനെ കുറിക്കാൻ 1–ാമത്തെ വാക്യത്തിൽ 4 തവണ സർവ്വനാമം ഉപയോഗിച്ചിരിക്കുന്നു (ഭൂഷപ്പെട്ടവൻ എന്നിടത്തെ പ്രത്യയം ഒഴിവാക്കിയിട്ടുള്ള കണക്കാണിത്). 3–ാമത്തെ വാക്യത്തിൽ യോഹന്നാനെ കുറിക്കാൻ സർവ്വനാമം ഉപയോഗിക്കുന്നേയില്ല. 4–ാമത്തെ വാക്യത്തിൽ 'അയാൾ' എന്ന് ഒരു തവണ സർവ്വനാമം ഉപയോഗിച്ചിട്ടുണ്ട്. ഘടനയനുസരിച്ച് 1–ാമത്തെയും 4–ാമത്തെയും വാക്യം 3 വാക്യങ്ങളാണ് എന്നും കാണാം. ഭാഷയുടെ വളർച്ചയിൽ വാക്യങ്ങൾ കൂടുതൽ തേച്ചുമിനുക്കപ്പെടുകയും ആശയപ്രകാശനത്തിനുള്ള വാക്കുകളുടെ എണ്ണം ചുരുങ്ങുകയും ചെയ്യുക സ്വാഭാവികമാണ്.

നടുവിനയെന്വാർത്ഥത്തിൽ –'നടക്കുന്നപ്പോൾ', 'കടക്കുന്നപ്പോൾ' – എന്നിങ്ങനെ പ്രയോഗിച്ചിരിക്കുന്നു എന്നത് എടുത്തു പറയേണ്ട സവിശേഷതയാണ്. നടക്കവേ, കടക്കവേ എന്ന മാനകരൂപത്തിൽ നടക്ക്, കടക്ക് – എന്നിങ്ങനെയാണ് പ്രകൃതി. നടക്കുമ്പോൾ, കടക്കുമ്പോൾ എന്നാണു പ്രയോഗമെങ്കിൽ നടക്കും, കടക്കും എന്ന് ശീലഭാവിരൂപത്തിനോടാണ് സമയത്തെക്കുറിക്കുന്ന ദ്യോതകം ചേരുന്നത്. എന്നാൽ ഇവിടെ വർത്തമാനകാല രൂപത്തോടാണ് സമയദ്യോതകം ചേർത്തിരിക്കുന്നത് എന്നതാണ് വിശേഷം.

സ്വരസംവരണം സംഭവിച്ചിട്ടില്ലാത്ത 'വരൈക്കും' പോലുള്ള രൂപങ്ങൾ വളരെ അപൂർവ്വമായി ഈ കൃതിയിൽ കടന്നുവരുന്നുണ്ട്. അതുപോലെ തന്നെ പുരുഷഭേദ സഹിതരൂപങ്ങളും വിരളമായി കാണാനുണ്ട്.

"എന്റെ പിന്നാലെ നിങ്ങൾ വരുവീൻ മാനുഷമക്കളുടെ വീച്ചുകാരായി നിങ്ങളെ ഞാൻ ശമെപ്പെനെന്ന് യീശൊ തംപുരാൻ അവരൊടു താൻ അരുളിച്ചെയ്തു" (മർക്കോസ് 1:17) എന്ന 'ശ (ച) മെപ്പെൻ' എന്ന് പ്രയോഗിച്ചിരിക്കുന്നത് ഉദാഹരണം. ഇന്നും കവിതയിൽ പുരുഷപ്രത്യയം പ്രയോഗിക്കാറുണ്ട് എന്നതുപോലെ മാത്രം ഇതും കണക്കാക്കിയാൽ മതി.

ധാരാളം സംസ്കൃതപദങ്ങളും ക്ലിഷ്ടവാക്യങ്ങളും എല്ലാമുണ്ടെങ്കിലും പൊതുവെ ഇന്നത്തെ സാമാന്യവ്യവഹാരത്തോട് അടുത്തുനിൽക്കുന്ന ഭാഷയാണ് ഈ കൃതിയിൽ കാണുന്നത്. ഒള്ളത്, ഒപകാരം, എന്നെക്കാ

യിൽ, എന്തിയെ - എന്നിങ്ങനെയുള്ള പ്രയോഗങ്ങൾ അതിനു തെളിവാണ്.

മിഷണറി മലയാളത്തിന്റെ ഇനിയും വിശദമാക്കപ്പെടാത്ത സൂക്ഷ്മതലങ്ങൾ ഇതുപോലുള്ള കൃതികളിൽ ഉണ്ടാവാം. വിശദവും സൂക്ഷ്മവുമായ വിശകലനത്തിലൂടെ മാത്രമേ അതിന്റെ വ്യാപ്തിയും ആഴവും മനസ്സിലാക്കാൻ കഴിയൂ. ഭാഷോപയോഗത്തിന്റെ വൈവിധ്യങ്ങളിലേക്ക് വെളിച്ചം വീശാൻ കെല്പ്പുള്ള ഇത്തരം കൃതികളിലേക്ക് ഗവേഷകരുടെ ശ്രദ്ധ ഇനിയും പതിയേണ്ടതായിട്ടാണിരിക്കുന്നത്. ഏതായാലും മലയാള ലിപിയിൽ അച്ചടിച്ച ഈ ആദ്യ ബൈബിൾ മലയാളഭാഷാ പഠനശാഖയ്ക്ക് ഒരു മുതൽക്കൂട്ടാണ്.

**സഹായഗ്രന്ഥങ്ങൾ**


1. ഗുപ്തൻ നായർ, എസ്., 2001, *ഗദ്യം പിന്നിട്ട വഴികൾ*, ഡി.സി. ബുക്സ്, കോട്ടയം.
2. തോമസ്. പി. ജെ., 1989 (1935) *മലയാള സാഹിത്യവും ക്രിസ്ത്യാനികളും*, ഡി.സി. ബുക്സ്, കോട്ടയം.
3. പോൾ മണവാളൻ, 1990, *കേരള സംസ്ക്കാരവും ക്രൈസ്തവ മിഷണറിമാരും*, ഡി.സി. ബുക്സ്, കോട്ടയം.
4. വസന്തൻ, എസ്. കെ., 2002, *കേരള ചരിത്ര വിജ്ഞാനകോശം* (അപ്രകാശിതം) മലയാളവിഭാഗം, യൂണിയൻ ക്രിസ്ത്യൻ കോളജ്, ആലുവാ.
5. സ്കറിയ സക്കറിയ, 1989, 'ചർച്ചയും പൂരണവും' *മലയാള സാഹിത്യവും ക്രിസ്ത്യാനികളും,* ഡി.സി. ബുക്സ്, കോട്ടയം.

1994, *ഉദയംപേരൂർ സൂനഹദോസിന്റെ കാനോനകൾ*, ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ക്രിസ്ത്യൻ സ്റ്റഡീസ്, ഇടമറ്റം.

1990, A Gramatical Analysis of the Early Missionary Malayalam Prose Texts (Unpublished Ph.D. Thesis), Department of Linguistics University of Kerala.

# 9

# പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്താ: ജീവചരിത്ര രൂപരേഖ

## ഫാദർ ഡോ. ജോസഫ് ചീരൻ

“അധോഗതിയെ പ്രാപിച്ചുകൊണ്ടിരിക്കുന്ന ഒരു സഭയെയാണ് നിങ്ങൾ സന്ദർശിച്ചിരിക്കുന്നത്.” 1806-ൽ ഡോക്ടർ ക്ലോഡിയസ് ബുക്കാനനോട് ആറാം മാർത്തോമ്മാ പറഞ്ഞ വിഷാദനിർഭരമായ വാക്യമാണിത്. അമ്പത്തിയഞ്ച് ദേവാലയങ്ങൾ മാത്രമുള്ള അന്നത്തെ മലങ്കരസഭയുടെ തലവന്, സ്വന്തം കൈവശത്തിലിരുന്ന സുറിയാനി വേദപുസ്തകം മലയാളത്തിലേക്കു വിവർത്തനം ചെയ്തു അച്ചടിച്ച് പ്രസിദ്ധപ്പെടുത്തണമെന്ന് ആഗ്രഹിക്കാൻ മാത്രമേ കഴിയുമായിരുന്നുള്ളൂ. ആ സ്വപ്നം സഫലമാക്കിയത് ബുക്കാനൻ സായിപ്പാണ്. അതിനിടയിൽ തന്റെ പൂർവ്വികന്മാർ അമൂല്യനിധിയായി അഗ്നിപരീക്ഷകളെ അതിജീവിച്ചുകൊണ്ട് സംരക്ഷിച്ചുപോന്ന സുറിയാനി ബൈബിൾ അദ്ദേഹം സായിപ്പിനെ ഏല്പ്പിച്ചു കളഞ്ഞു; പണ്ട് നസ്രാണി നേതാക്കൾ, അവരുടെ പൂർവ്വീകർ തലമുറകളായി സൂക്ഷിച്ചുപോന്ന ‘ചെങ്കോൽ’ പോർച്ചുഗീസ് തലവന്മാരെ ഏല്പ്പിച്ചു നഷ്ടപ്പെടുത്തിയതുപോലെ. മെത്രാൻ സ്ഥാനികൾക്കു സ്ഥിരമായൊരാസ്ഥാനം പോലുമില്ലാതെ, അസ്തിത്വത്തിന്റെ ഭദ്രതപോലും ഉലഞ്ഞാടിയ ഒരു പതനത്തിലേക്ക് ഒന്നര നൂറ്റാണ്ടുകാലത്തെ ‘പകലോമറ്റം’ കുടുംബവാഴ്ച മലങ്കരസഭയെ എത്തിച്ചു എന്നാണ് വലിയ മാർ ദീവന്നാസ്യോസിന്റെ മേൽക്കാണിച്ച അവലോകനവും നിരാശാനിർഭരമായ നടപടികളും നമ്മെ ബോധ്യപ്പെടുത്തുന്നത്. ഈ തകർച്ചയിൽ നിന്ന് ‘സ്വന്തം ചാരത്തിൽ നിന്ന് ഉയിർത്തെഴുന്നേൽക്കുന്ന ഫിനീക്സ് പക്ഷി’യെപ്പോലെ, ലോകവ്യാപകമായി പന്തലിച്ചു കിടക്കുന്നതും ലോകസഭകളിൽ നിർണ്ണായകസ്വാധീനം ചെലുത്തുവാൻ കരുത്തുറ്റതുമായ ഇന്നത്തെ ശക്തിയിലേക്ക് കുതികൊള്ളുവാൻ ഈ സഭയ്ക്കു നേതൃത്വം നൽകിയ പ്രതിഭാശാലികളും കർമ്മകുശലരുമായി ചരിത്രം നാളിതുവരെ രേഖപ്പെടുത്തിയ സഭാശില്പികളിൽ പ്രഥമ ഗണനീയനും യുഗപ്രഭാവനുമാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മെത്രാ

പ്പോലീത്താ. കേരളത്തിലെ സെക്കുലർ വിദ്യാഭ്യാസം, വൈദിക വിദ്യാഭ്യാസം, ദേശീയ സ്വാതന്ത്ര്യം, ഭരണഘടനകളുടെ ചരിത്രം, ജനാധിപത്യത്തിന്റെ വളർച്ച എന്നീ വൈവിധ്യമാർന്ന മേഖലകളിൽ തനതായ സംഭാവനകളോടെ വ്യക്തിമുദ്ര പതിപ്പിച്ച സ്മര്യപുരുഷന്റെ ക്രാന്തദർശിത്വത്തെപ്പറ്റി ഭാവി ചരിത്രകാരന്മാരെങ്കിലും രേഖപ്പെടുത്താതിരിക്കുകയില്ല.

അദ്ദേഹത്തിന്റെ ജീവചരിത്രം സമ്പൂർണ്ണരൂപത്തിൽ നാളിതുവരെ ആരും രചിച്ചിട്ടില്ല. ഉള്ളവയാകട്ടെ, അതിശയോക്തിപരവും ഭാവനാധിഷ്ഠിതവും ആയതിനാൽ 'ചരിത്രകഥകൾ' എന്നേ വിശേഷിപ്പിക്കാനാവൂ. ആരാധകർ അദ്ദേഹത്തെ ഐതിഹ്യങ്ങളുടെ പുകമറ സൃഷ്ടിച്ച് ചരിത്രപുരുഷനല്ലാതാക്കുവാനാണ് ശ്രമിച്ചിട്ടുള്ളത്. വിരോധികളാകട്ടെ, അദ്ദേഹത്തെ ബോധപൂർവ്വം തേജോവധം ചെയ്യുംവിധമുള്ള ചിത്രങ്ങളാണ് വരച്ചുവയ്ക്കുവാൻ ശ്രമിച്ചിട്ടുള്ളതും ശ്രമിച്ചുകൊണ്ടിരിക്കുന്നതും. തന്മൂലം അദ്ദേഹത്തിന്റെ വ്യക്തിത്വത്തെയും സംഭാവനകളെയും പരിചയപ്പെടുത്തുവാനും വിലയിരുത്തുവാനും ശ്രമിക്കുന്ന ഈ പ്രബന്ധത്തിന് ഒട്ടേറെ പരിമിതികളുണ്ട്. എന്നാലും ചരിത്രകൃതികളിൽ ചിതറിക്കിടക്കുന്ന വസ്തുതകളെ യുക്തിപൂർവ്വം പുനഃസംഘടിപ്പിക്കുവാൻ സത്യസന്ധവും ആത്മാർത്ഥവുമായ ശ്രമം ഈ പ്രബന്ധത്തിലൂടെ നടത്തുകയാണ്.

മാർത്തോമ്മാ ശ്ലീഹായുടെ കാലത്തോളം തായ്വേരിറങ്ങിയ പാലൂർ-കുന്നംകുളം പ്രദേശത്തെ പ്രശസ്ത പുരോഹിത കുടുംബങ്ങളിലൊന്നായ 'പുലിക്കോട്ടിൽ' കുടുംബത്തിൽ, അഞ്ചു മക്കളുള്ള ശ്രീ. ചുമ്മാരിന്റെ സീമന്ത പുത്രനായി ഇട്ടൂപ്പ് (ജോസഫ്) ജനിച്ചതായി വിശ്വസിക്കപ്പെടുന്നു. തെക്കേക്കര പൈലപ്പനാശാൻ എന്ന ഗുരുവിന്റെ കീഴിൽ സ്മര്യപുരുഷൻ മലയാളം, തമിഴ്, ഗണിതം, തച്ചുശാസ്ത്രം തുടങ്ങിയവ അഭ്യസിച്ചുവത്രെ. ഇട്ടൂപ്പിന്റെ മാതൃഭവനം പഴഞ്ഞിയിലായിരുന്നുപോൽ. പുലിക്കോട്ടിൽ മത്തായി കത്തനാരുടെ ശിക്ഷണത്തിൽ പഴഞ്ഞി ദേവാലയം ഒരു 'മല്പാൻ' പള്ളിക്കൂടമെന്ന് പുകൾപെറ്റ കാലമായിരുന്നു അത്. വൈദികവൃത്തിയിലേക്ക് വിളിക്കപ്പെട്ട ഇട്ടൂപ്പ് പഴഞ്ഞിയിലെ പള്ളിമേടയിൽ വൈദികശിക്ഷണം നേടി. തന്റെ ആത്മമാതാവായ ആ വൈദിക പരിശീലനകേന്ദ്രത്തെ ആജീവനാന്തം അദ്ദേഹം ആദരിച്ചിരുന്നു.

1728 മുതൽ 1765 വരെ മലങ്കരയിൽ ഭരണം നടത്തിയ അഞ്ചാം മാർത്തോമ്മായുടെ കാലമായിരുന്നു അത്. അദ്ദേഹത്തിന്റെ മെത്രാൻസ്ഥാനസാധുതയെപ്പറ്റി സഭയിൽ ചിന്താക്കുഴപ്പമുണ്ടായി. വിദേശമെത്രാന്മാരെ ലഭിക്കുവാൻ ഡച്ചു സർക്കാരിന്റെ സഹായം നേടിയ പള്ളിക്കാരുടെ യത്നത്തിൽ ആ പകലോമറ്റം മേലദ്ധ്യക്ഷൻ വൈമനസ്യത്തോടെ സഹകരിച്ചു. തൽഫലമായി 1751-ൽ ശാക്രുള്ള മപ്രിയാനായുടെ നേതൃത്വത്തിൽ

ഒരു സംഘം വിദേശ മേലദ്ധ്യക്ഷന്മാർ മലങ്കരയിലെത്തിയെങ്കിലും, ദൗർഭാഗ്യകരമായ ചില തർക്കവിതർക്കങ്ങൾ ഉത്ഭവിക്കുക മൂലം നില വിലുള്ള പ്രശ്നങ്ങൾക്ക് പരിഹാരമൊന്നും ഉണ്ടായില്ല. ആഗതരുടെ യാത്ര ച്ചിലവിനെ മുൻനിർത്തി പുതിയ പ്രശ്നങ്ങൾ ആവിർഭവിക്കുകയും ചെയ്തു. നവവൈദികവിദ്യാർത്ഥി ഇട്ടൂപ്പ് സഭാരംഗത്ത് പ്രവേശിച്ചപ്പോൾ മലങ്കരയുടെ പൊതുസഭാന്തരീക്ഷം ഈ വിധം കലുഷിതമായിരുന്നു. പകലോമറ്റംകാരുടെ കുടുംബമഹിമ ഒന്നുമാത്രം ആധാരമാക്കി, അന്യഥാ അയോഗ്യരായ ആളുകളെ മെത്രാൻ സ്ഥാനത്ത് അവരോധിക്കുന്നതിൽ ക്രിസ്തീയതയുടെ തത്വങ്ങളൊന്നും അന്തർഭവിച്ചിട്ടില്ലെന്നും അതൊരു അനാരോഗ്യ പ്രവണതയാണെന്നും ചിന്തിച്ചുപോന്ന ഉല്പതിഷ്ണുക്ക ളായ സഭാ പ്രവർത്തകരുടെ കൂടെയായിരുന്നു സ്മര്യപുരുഷൻ. പക ലോമറ്റം മെത്രാന്മാരിൽ പലരും അവർ അലങ്കരിച്ചിരുന്ന മഹോന്നതപദ വിയ്ക്കു അർഹരല്ലായിരുന്നുവെന്ന് ആ വൈദിക വിദ്യാർത്ഥി ചരിത്രത്തെ നിരീക്ഷിച്ച് മനസ്സിലാക്കി. അദ്ദേഹത്തിന്റെ അപഗ്രഥനത്തെ ചില പില്ക്കാല സഭാചരിത്രകാരന്മാർ ശരിവച്ചിട്ടുണ്ട്. സഭയുടെ വിശ്വാസസം രക്ഷകരാണ് തങ്ങളെന്ന് അവരിൽ പലരും ഗൗരവമായി പരിഗണിച്ചിരു ന്നില്ല എന്നത് സ്മര്യപുരുഷനെ ചിന്താധീനനാക്കി. മലങ്കരസഭയെ വിഴു ങ്ങുവാൻ ഏത് കുതന്ത്രവും പ്രയോഗിക്കാമെന്ന് ഉറച്ചിരുന്ന റോമൻ പാള യത്തിലേക്കു സഭയെ നയിക്കുകവഴി, 1653-ൽ മട്ടാഞ്ചേരിയിലെ കൂനൻകു രിശിൽ വച്ച് തങ്ങളുടെ പൂർവ്വികർ ചെയ്ത പ്രതിജ്ഞയുടെ വീരകഥക ളെ, വെറും പഴങ്കഥകളായി മാർത്തോമ്മാ മെത്രാന്മാർ (പകലോമറ്റം മെത്രാന്മാർ) അവഗണിച്ചതിൽ അദ്ദേഹത്തിന് ദുഃഖം തോന്നി. അവിഭ ക്തമായിരുന്ന മലങ്കരസഭയുടെ പൂർവ്വീകഐക്യത്തിലേക്ക്, ഭിന്നതയിൽ കഴിയുന്ന രണ്ടു കക്ഷികളെയും നയിക്കാനുള്ള ശ്രമങ്ങളെന്ന നിലയിൽ അവരുടെ അദ്ധ്വാനങ്ങളെ ഒരു പരിധി വരെ അംഗീകരിക്കാമെങ്കിലും അതിന് അവർ വാഗ്ദാനം ചെയ്ത വിലയെപ്പറ്റി അറിയുമ്പോൾ, സ്മര്യ പുരുഷൻ ദുഃഖിച്ചതിന്റെ കാരണം നമുക്കു സുവ്യക്തമാകും. അവരുടെ പ്രയത്നങ്ങളെ കത്തോലിക്കാ സഭയിലേക്കുള്ള പുനരൈക്യ പദ്ധതി യായി ചിത്രീകരിക്കുവാൻ ചില ചരിത്രകാരന്മാർ നടത്തിയിട്ടുള്ള ഹീന ശ്രമങ്ങളെ നമുക്കു അവഗണിക്കാം. എന്നാൽ തങ്ങളുടെ കീഴിൽ സഭ കളെ ഏകീകരിക്കാൻ', റോമ്മാപാപ്പായുടെ ആധിപത്യം തങ്ങൾക്കു സ്വീകാര്യമാണെന്ന് വരെ, സഭയുടെ അഭിപ്രായം ആരായാതെ ചില മാർത്തോമ്മാ മെത്രാന്മാർ റോമ്മിലേക്കെഴുതി എന്ന പരമാർത്ഥം വിസ്മ രിക്കാവുന്ന ഒന്നല്ല. അവരിൽ ചിലർ ഐക്യം കരഗതമായി എന്ന ഭ്രമ ത്തിൽ സഭയിലെ പട്ടംകൊടക്രമങ്ങൾ റോമൻ മാതൃകയിൽ ഭേദപ്പെടു ത്തി. അഞ്ചാം മാർത്തോമ്മായും ആറാം മാർത്തോമ്മായും ജനിച്ചു വളർന്നത് കുറവിലങ്ങാട് കത്തോലിക്കാ ഇടവകയിലായിരുന്നു. എട്ടാം

മാർത്തോമ്മായുടെയും ഒമ്പതാം മാർത്തോമ്മായുടെയും കാലത്ത് മെത്രാൻ സ്ഥാനത്തേക്ക് പകലോമറ്റം കുടുംബക്കാരായ വൈദികരെ കത്തോലിക്കാ സഭയിൽപ്പോലും ലഭ്യമാകാതെ വന്നപ്പോൾ ചിലർ 'ദത്ത്' മുഖേന 'ഹിരണ്യഗർഭം' നടത്തി പകലോമറ്റം കുടുംബക്കാരാവാൻ ക്ലേശിച്ചതും സ്മര്യപുരുഷനിലെ വിപ്ലവകാരിയെ ചൊടിപ്പിച്ചു. പകലോമറ്റം എന്ന കുടുംബപ്പേരിന്റെ മാന്ത്രികസ്വാധീനത്തിൽ നിന്ന് സഭയെ മോചിപ്പിക്കുവാൻ അദ്ദേഹം ആഗ്രഹിച്ചു.

അഞ്ചാം മാർത്തോമ്മായുമായി യോജിപ്പിലെത്താതെ കഴിഞ്ഞ വിദേശമേലദ്ധ്യക്ഷ സംഘത്തിന്റെ നേതാവായ ശാക്രുള്ള മപ്രിയാനയെ ഉല്പതിഷ്ണുക്കളായിരുന്ന പാലൂർ - ചാട്ടുകുളങ്ങര ഇടവകയിലെ നസ്രാണിവീരന്മാർ കുന്നംകുളത്തേക്കാനയിച്ചു. മപ്രിയാന ഏതാനും മാസക്കാലം കുന്നംകുളത്തുള്ള ചിറളയം പള്ളിയിൽ താമസിച്ചു. പകലോമറ്റം കുടുംബവാഴ്ചയോടുള്ള എതിർപ്പ് പ്രകടിപ്പിക്കാൻ കഴിഞ്ഞു എന്നല്ലാതെ ക്രിയാത്മകമായ ഏതെങ്കിലും പദ്ധതികൾ ആ യുവ മസ്തിഷ്ക്കത്തിൽ രൂപപ്പെട്ടിട്ടില്ലായിരുന്നതിനാൽ മേലധികാരിയായ 5-ാം മാർത്തോമ്മായുടെ അതൃപ്തി സമ്പാദിക്കാൻ മാത്രമേ ആ സംഭവം സഹായിച്ചുള്ളു.

എന്നാൽ ഈ സംഭവം മൂലം വൈദിക വിദ്യാർത്ഥിയായ ഇട്ടൂപ്പ് ശെമ്മാശൻ ശാക്രുള്ള ബാവായെ പരിചയപ്പെടുവാനിടയായി. മപ്രിയാനായുടെയും മാർ ഗ്രീഗോറിയോസിന്റെയും നേതൃത്വത്തിൽ മുളന്തുരുത്തിയിൽവച്ച് വൈദിക വിദ്യാഭ്യാസത്തിന്റെ ഉയർന്ന മേഖലകളിലേക്കു പിപഠിഷുവായ സ്മര്യപുരുഷൻ ആകർഷിക്കപ്പെട്ടത് ഈ പശ്ചാത്തലത്തിലാണ്. തന്റെ പിൽക്കാല പ്രവർത്തനത്തിനുള്ള കളമൊരുക്കിയത് മുളന്തുരുത്തിപള്ളിയിൽ വച്ചാണ്. സഭയിലാവശ്യമായ പല പരിവർത്തനങ്ങളെയും പറ്റി വൈദിക വിദ്യാർത്ഥികൾ ചർച്ച ചെയ്തു. കേന്ദ്രീകൃതമായ സഭാ സെക്രട്ടറിയേറ്റിന്റെ അഭാവം, പകലോമറ്റം കുടുംബത്താവഴിയുടെ മെത്രാൻ സ്ഥാനാവകാശം, വൈദിക വിദ്യാഭ്യാസത്തിന്റെ പോരായ്മകൾ, മലയാളം ബൈബിളിന്റെ ആവശ്യകത എന്നിങ്ങനെ പല കാര്യങ്ങളിലും സമാന ചിന്താഗതിക്കാരെ കണ്ടെത്താൻ കഴിഞ്ഞു എന്നത് അദ്ദേഹത്തിന്റെ പില്ക്കാല ജീവിതത്തെ വലിയൊരളവിൽ സ്വാധീനിച്ചു.

മുളന്തുരുത്തിയിലെ ഉപരിപഠനത്തിനിടയിൽ സമാന ചിന്താഗതിക്കാരായ രണ്ട് സീനിയർ വൈദിക സഹോദരങ്ങളെ അദ്ദേഹം പരിചയപ്പെട്ടു. അവരിലൊരാൾ കാട്ടുമങ്ങാട്ട് കുര്യൻ കത്തനാരും അപരൻ കാട്ടുമങ്ങാട്ട് ഗീവറുഗ്ഗീസ് കത്തനാരും ആയിരുന്നു. അവരിരുവരും മരണം വരെ അദ്ദേഹത്തിന്റെ ആത്മമിത്രങ്ങളായിരുന്നു. സ്മര്യപുരുഷൻ കശ്ശീശാ പട്ടമേറ്റതിന്റെ രേഖകളൊന്നും ഇതുവരെ ലഭ്യമായിട്ടില്ല. സാഹചര്യം പരി

ഗണിക്കുമ്പോൾ ശാക്രുള്ളാ മപ്രിയാനായിൽ നിന്ന് പട്ടമേറ്റിരിക്കുവാനാണ് സാധ്യത.

മുളന്തുരുത്തിയിലെ വൈദിക വിദ്യാഭ്യാസം കഴിഞ്ഞുവന്ന ചരിത്ര പുരുഷൻ പാടേ വ്യത്യസ്തനായിരുന്നു. അദ്ദേഹത്തിന്റെ കർമ്മകുശല തയും പ്രസംഗചാതുരിയും സംഘാടക പാടവവും ജീവിത വിശുദ്ധിയും സാഹസിക മനോഭാവവും കുന്നംകുളത്തിന് ആവേശവും പ്രചോദനവും ആയി. അങ്ങനെ അദ്ദേഹം കുന്നംകുളത്തിന്റെ കണ്ണിലുണ്ണിയും നേതാ വുമായി പ്രവർത്തന രംഗത്തേക്കിറങ്ങി.

പുലിക്കോട്ടിൽ മത്തായി മല്പാന്റെ കാലശേഷം പഴഞ്ഞിയിൽ വേരറ്റു പോയ 'മല്പാൻ പള്ളിക്കൂടം' പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരുടെ മേൽ നോട്ടത്തിൽ ചിറളയം പള്ളിയിൽ സ്ഥാപിതമായി. സ്വന്തം സഭയുടെ ഭാവി യെപ്പറ്റി തെളിമ തികഞ്ഞ ദർശനം വളർത്തിയെടുത്ത ഇട്ടൂപ്പ് മല്പാൻ ഏതാനും വർഷങ്ങൾകൊണ്ട് ശിഷ്യരിലൂടെ തന്റെ കാഴ്ചപ്പാടുകൾക്കു വിപുലമായ പ്രചാരവേല നൽകി. പിൽക്കാലങ്ങളിൽ ചാത്തുരുത്തിയിലെ മല്പാനും കോനാട്ടു മല്പാനും പാലക്കുന്നത്തു മല്പാനും അവരവ രുടെ വിപ്ലവാത്മകമായ ആശയങ്ങളെ ശിഷ്യരിലൂടെ പ്രചരിപ്പിച്ച് അതത് തലമുറയിൽ ഗണ്യമായ സ്വാധീനം ചെലുത്തിയത് ഇട്ടൂപ്പ് മല്പാനിൽ നിന്ന് പ്രചോദനം ആർജ്ജിച്ചിട്ടാവാം.

ഒരു ചരിത്രകാരൻ എഴുതി: "പകലോമറ്റം തറവാട്ടിൽ പാരമ്പര്യക്രമ മനുസരിച്ച് അർക്കദിയാക്കോൻ സ്ഥാനം ഉറച്ചുപോയി. അവർ സഭയെ സ്വന്തം മുതലെന്നോണം കൈകാര്യം ചെയ്യാനും തുടങ്ങി. ഇതുകൊണ്ട് സഭയുടെ പുരോഗതിയല്ല ഉണ്ടായത്. സഭ ദൈനംദിനം അധഃപതിച്ചു വരുവാൻ വേണ്ട ലക്ഷണങ്ങൾ കണ്ടുതുടങ്ങിയ കാലത്തു സഭയുടെ നന്മയെ മാത്രം ലാക്കാക്കി പാരമ്പര്യത്തിന്റെ ചരടുവലികളിൽ നിന്ന് സഭയെ സ്വതന്ത്രമാക്കാൻ പുലിക്കോട്ടിൽ വലിയ മാർ ദീവന്നാസ്യോസ് (ഇട്ടൂപ്പ് റമ്പാൻ) അരയും തലയും മുറുക്കി അരങ്ങത്തിറങ്ങി" (ശ്രീ. കെ. വി. ചാക്കോ, കാതോലിക്കോസ് സോവനീർ, പുറം 48).

ചരിത്രകാരൻ സൂചിപ്പിച്ച യുദ്ധത്തിന്റെ വിശദാംശങ്ങൾ നമുക്കു പരി ശോധിക്കാം. 1769–ൽ കാട്ടുമങ്ങാട്ട് കുരിയൻ കത്തനാർ മാർ കൂറിലോസ് എന്ന സ്ഥാനനാമത്തിൽ മെത്രാൻ പട്ടമേറ്റതായി പറയപ്പെടുന്നു. 1751–ൽ മലങ്കരയിൽ ശാക്രുള്ളാ ബാവായോടൊപ്പം വന്ന ഗ്രീഗോറിയോസ് മെത്രാ ച്ചനിൽ നിന്ന് സ്ഥാനം സ്വീകരിച്ചതായി അവകാശപ്പെട്ട പുതിയ മെത്രാൻ, വടക്കൻ ഭാഗങ്ങളിൽ പ്രശസ്തനും സുസമ്മതനും ആയിരുന്നുവെങ്കിലും പകലോമറ്റം കുടുംബക്കാരൻ ആയിരുന്നില്ല എന്ന കാരണത്താൽ മല ങ്കരസഭയുടെ ഔദ്യോഗിക നേതൃത്വം അദ്ദേഹത്തെ തുരത്തി. കൊച്ചി

രാജാവിൽ നിന്നു ലഭിച്ച അധികാരപത്രം പോലും എതിർ സ്വാധീനം മൂലം പിൻവലിക്കപ്പെട്ടു. അതോടെ മുളന്തുരുത്തി, തൃപ്പൂണിത്തുറ, കണ്ട നാട്, കരിങ്ങാച്ചിറ തുടങ്ങിയ വടക്കൻ പ്രദേശത്തെ പല വൻ ഇടവക കളും ആറാം മാർത്തോമ്മായുടെ സ്വാധീനം മൂലം ഉണ്ടായേക്കാവുന്ന രാജകോപം ഭയപ്പെട്ട് കൂറിലോസിനെ കൈവിട്ടു. പുതിയ മെത്രാൻ, റോമൻ ക്യാമ്പുകളുമായി ബന്ധമുള്ള ആളല്ല എന്നും അദ്ദേഹം കുടും ബത്തിന്റെ മേൽവിലാസം മാത്രം ആധാരമാക്കി സ്ഥാനം പ്രാപിച്ചതല്ല എന്നും ഇട്ടൂപ്പ് മല്പാൻ കാര്യങ്ങളെ നിരീക്ഷിച്ചു. രാജകോപത്തെയും തന്റെ സഭയുടെ ഔദ്യോഗിക നേതൃത്വത്തിന്റെ ഇഷ്ടാനിഷ്ടങ്ങളെയും തൃണവൽഗണിച്ചുകൊണ്ട് കൂറിലോസ് മെത്രാച്ചനെയും സഹോദരൻ ഗീവർഗീസ് റമ്പാനെയും (പിന്നീട് മാർ കൂറിലോസ് രണ്ടാമൻ) ചരിത്ര പുരുഷൻ വെട്ടിക്കൽ ചെന്നു കുന്നംകുളത്തേക്കു കൂട്ടിക്കൊണ്ടുപോന്നു. ആ ചങ്കൂറ്റവും നേതൃത്വശേഷിയും പ്രശംസാവഹമായിരുന്നു. തനിക്ക് ശരിയെന്നു ബോധ്യമുള്ള കാര്യങ്ങൾ എന്ത് പ്രതിബന്ധം നേരിട്ടാലും തരിമ്പും കൂസാതെ രക്തസാക്ഷിമനോഭാവത്തോടെ പ്രവൃത്തിപഥത്തിൽ വരുത്തുന്ന ആ യുവ വൈദികന്റെ നെഞ്ഞൂക്കിനെയും സഭാസ്നേഹ ത്തെയും മലങ്കരസഭ അർത്ഥഗർഭമായ മൗനത്തോടെയാണെങ്കിലും സഹർഷം ശ്രദ്ധിച്ചു. കുന്നംകുളത്തുനിന്നു രണ്ടു നാഴിക മാത്രം ദൂരെ യുള്ള അഞ്ഞൂരിൽ സ്വന്തമായൊരാസ്ഥാനം ഉണ്ടാകുന്നതുവരെയും മാർ കൂറിലോസ് മെത്രാച്ചനും സംഘവും ചരിത്രപുരുഷന്റെ സംരക്ഷണയിൽ സുരക്ഷിതരായി കുന്നംകുളത്ത് കഴിഞ്ഞുകൂടി. 1772-ൽ അഞ്ഞൂരിൽ ഉയർന്ന മെത്രാസന ഭവനവും ചാപ്പലും അതിന്റെ ശില്പി ആരെന്ന് വിളം ബരം ചെയ്യുന്നുണ്ട്. കോട്ടയം പഴയസെമിനാരിയുടെ ഒരു 'മിനിയേച്ചർ' ശില്പമാണ് തൊഴിയൂരിലെ നാലുകെട്ടിന്റെ മാതൃകയിലുള്ള മെത്രാ സനാസ്ഥാനം എന്നത് ഇന്നും ആരെയും ബോധ്യപ്പെടുത്തുന്ന കാര്യമാ ണ്.

തന്റെ പ്രതിയോഗിയായ കാട്ടുമങ്ങാട്ട് മെത്രാച്ചന് അഭയം നൽകിയ ഇട്ടൂപ്പ് മല്പാനെ സംശയദൃഷ്ടിയോടെയാണ് ആറാം മാർത്തോമ്മാ വീക്ഷിച്ചത്. പകലോമറ്റം മേൽവിലാസം, കത്തോലിക്കാ ഇടവകയിലെ അംഗത്വം, റോമിന്റെ അധീശത്വം അംഗീകരിക്കാനുള്ള സന്നദ്ധത എന്നി ങ്ങനെ തന്റെ പല നീക്കങ്ങളെയും പരസ്യമായി എതിർത്തുകൊണ്ടിരുന്ന മല്പാനെ 6-ാം മാർത്തോമ്മാ, 'നേത്രരോഗി ദീപത്തെ എന്നപോലെ' വെറുത്തു. മല്പാനെ തേജോവധം ചെയ്യുന്ന പല കുപ്രചരണങ്ങളും 6-ാം മാർത്തോമ്മായുടെ അനുഗ്രഹാശിസുകളോടെ ചില പ്രദേശങ്ങളിൽ പ്രചരിച്ചിരുന്നു. എന്നാലും സ്വന്തം വ്യക്തിത്വത്തിന്റെ പ്രഭകൊണ്ട് മല ങ്കരയിൽ നിറഞ്ഞു നിന്നിരുന്ന ചരിത്രപുരുഷനെ പരസ്യമായി ചോദ്യം

ചെയ്യുവാനൊ ശിക്ഷണ നടപടികൾ സ്വീകരിക്കുവാനൊ ആരും മുതിർന്നില്ല.

1789-ൽ മൈസൂർപ്പട ടിപ്പുസുൽത്താന്റെ നേതൃത്വത്തിൽ കൊച്ചി, തിരുവിതാംകൂർ പ്രദേശങ്ങളിൽ പടയോട്ടം നടത്തിയ കാലത്തു ചാട്ടുകുളങ്ങരപള്ളിയും പടിപ്പുര മാളികയും അങ്ങാടിയും സുൽത്താന്റെ കോപാഗ്നിക്ക് അക്ഷരാർത്ഥത്തിൽ തന്നെ ഇരയായി. പത്തൊമ്പത് കൊല്ലങ്ങൾക്കുശേഷം അവിടം സന്ദർശിച്ച ക്ലോഡിയസ് ബുക്കാനനോട്, തദ്ദേശവാസികൾ, ടിപ്പു തങ്ങളുടെ പ്രാചീന നസ്രാണി കേന്ദ്രത്തോട് ചെയ്ത കടുംകൈകൾ വിവരിക്കുകയുണ്ടായി. ചാട്ടുകുളങ്ങര അങ്ങാടിയിൽ താമസിച്ചിരുന്ന സുറിയാനിക്കാർ പടയോട്ടത്തിൽ പരിഭ്രാന്തരായി ചിതറിപ്പോയി. നേരത്തേ പ്രാന്തപ്രദേശവാസികളായ ഏതാനും കത്തോലിക്കാ പക്ഷപാതികൾ പള്ളിയുടെമേൽ അവകാശവാദം ഉന്നയിച്ചു. തർക്കവിതർക്കങ്ങൾ കലശലായപ്പോൾ പള്ളിയിൽ രണ്ടു വിഭാഗങ്ങളും ആരാധന നടത്തുന്നതിൽ നിന്ന് വിട്ടുനിൽക്കേണ്ടിവന്നു. കുറെക്കാലം ശവസംസ്ക്കാരം മാത്രമേ അവിടെ നടത്തുവാൻ കഴിഞ്ഞുള്ളൂ. ആർത്താറ്റു പള്ളിപ്പാട്ടിൽ ഈ സ്ഥിതിവിശേഷം മർമ്മഭേദകമായ ഭാഷയിൽ വർണ്ണിക്കപ്പെട്ടിട്ടുണ്ട്. അന്നത്തെ കൊച്ചീരാജാവായ ശക്തൻതമ്പുരാന്റെ സഹായത്തോടെ സ്മര്യപുരുഷൻ 1805-ൽ തർക്കങ്ങൾ പരിഹരിച്ചു. തർക്കമൊഴിഞ്ഞു കിട്ടിയ സ്ഥലത്ത് 1806-ൽ അദ്ദേഹത്തിന്റെ ചുമതലയിൽ പുതുക്കിപണിയപ്പെട്ട് ഇന്നും തലയുയർത്തി നില്ക്കുന്ന ആർത്താറ്റ് ദേവാലയം ആരെയും അത്ഭുതപ്പെടുത്തും. 1802-ൽ നിർമ്മിതമായ ചെറായി സെന്റ് മേരീസ് പള്ളിയുടെയും 1795-ന് മുമ്പ് പണിയപ്പെട്ട കുന്നംകുളം പഴയപള്ളിയുടെയും ശില്പി ഇട്ടൂപ്പ് കത്തനാർ ആണെന്ന് ചരിത്രം ഘോഷിക്കുന്നു. ടിപ്പുവിന്റെ ആക്രമണത്തെത്തുടർന്ന് ചാട്ടുകുളങ്ങര പള്ളിയിൽ അസ്വസ്ഥതകളും അനിശ്ചിതത്വവും വർദ്ധിച്ചപ്പോൾ ആ പള്ളിയിൽ പ്രവർത്തിച്ചിരുന്ന വൈദിക പരിശീലന ക്ലാസ്സുകൾ പുലിക്കോട്ടിൽ മല്പാന്റെ മേൽനോട്ടത്തിൽ കുന്നംകുളം പഴയപള്ളിയിൽ വെച്ചാണ് നിർവ്വഹിച്ചിരുന്നത് എന്നതിന് തെളിവുകൾ ലഭ്യമാണ്.

ചാട്ടുകുളങ്ങര പള്ളിയുടെ പുനരുദ്ധാരണ പ്രവർത്തനങ്ങളുമായി ചരിത്രപുരുഷൻ പള്ളിയിൽത്തന്നെ താമസിക്കുമ്പോഴാണ് 1808-ൽ റവ. ക്ലോഡിയസ് ബുക്കാനൻ ആ പള്ളി സന്ദർശിച്ചത്. കേരള സഭയുടെ ബൈബിൾ പാരമ്പര്യങ്ങളും ആചാരാനുഷ്ഠാനങ്ങളും ഗവേഷണ ബുദ്ധിയോടെ പഠിക്കാനെത്തിയ ആ ആംഗ്ലിക്കൻ മിഷണറി വൈദികനെ ബൈബിളിന്റെ മലയാള വിവർത്തനം എന്ന ആശയം പ്രാവർത്തികമാവാൻ സഹായിച്ചത് ഇട്ടൂപ്പ് മല്പാനാണ്. നേരത്തെ ആറാം മാർത്തോമ്മായുമായി ഈ വിഷയത്തെക്കുറിച്ച് ബുക്കാനൻ സായിപ്പ് കൂടിക്കാഴ്ച

നടത്തി ചർച്ച ചെയ്തുവെങ്കിലും ഇതു സംബന്ധിച്ച ജോലികൾ പൂർത്തിയാക്കാൻ നേതൃത്വം നൽകിയത് ഇട്ടൂപ്പു കത്തനാർ ആണ്. അദ്ദേഹം ബുക്കാനൻ സായിപ്പിൽ ജനിപ്പിച്ച ആദരവിന്റെയും മതിപ്പിന്റെയും നിത്യസ്മാരകമെന്നോണം ഡോ. ബുക്കാനൻ നൽകിയ സുവർണ്ണപ്പതക്കം ആ പള്ളിയുടെ കേന്ദ്ര ഓഫീസിൽ സൂക്ഷിച്ചിട്ടുണ്ട്. ബൈബിൾ പ്രസിദ്ധീകരണത്തിന് സായിപ്പിന്റെ സഹായം സുനിശ്ചിതമായതിനെ തുടർന്ന് പുലിക്കോട്ടിൽ മല്പാന്റെ നേതൃത്വത്തിലും കായംകുളം ഫീലിപ്പോസ് റമ്പാൻ, തിമ്മയ്യാപ്പിള്ള തുടങ്ങിയവരുടെ സഹകരണത്തിലും സുവിശേഷ ഭാഗങ്ങളുടെ മലയാള വിവർത്തനം തയ്യാറായി. ബോംബെയിലെ കൊറിയർ പ്രസ്സിൽ നിന്ന് 1811-ൽ അച്ചടിച്ച് പ്രസിദ്ധീകരിക്കപ്പെട്ട ആദ്യത്തെ മലയാളം ബൈബിൾ ഈ സുവിശേഷ വിവർത്തനമാണ്. പുസ്തകം അച്ചടിച്ചു വരുമ്പോഴേക്കും പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ 'റമ്പാൻ' സ്ഥാനം സ്വീകരിച്ചിരുന്നതിനാൽ രണ്ടു റമ്പാന്മാരുടെ സഹകരണത്തിൽ തയ്യാറാക്കപ്പെട്ടത് എന്ന നിലയിൽ 'റമ്പാൻ ബൈബിൾ' എന്ന പേരിലും ബുക്കാനൻ സായിപ്പിന്റെ വിലമതിക്കാനാവാത്ത സഹായത്തെ ഓർമ്മിപ്പിച്ചുകൊണ്ട് 'ബുക്കാനൻ ബൈബിൾ' എന്ന പേരിലും ആ പുസ്തകം അറിയപ്പെട്ടു. റമ്പാൻ ബൈബിളിന്റെ അപൂർവ്വ പ്രതികൾ കുന്നംകുളം പ്രദേശത്ത് ഇന്നും ലഭ്യമാണ്. റമ്പാൻ ബൈബിൾ ക്രൈസ്തവ സഭാചരിത്രത്തിലും മലയാള ഭാഷാ ചരിത്രത്തിലും വേണ്ടത്ര ശ്രദ്ധയോടെ വിലയിരുത്തപ്പെട്ടിട്ടില്ല. പല മലയാള സാഹിത്യ ചരിത്രകാരന്മാരും 1811-ലെ ബൈബിൾ പരിഭാഷയുടെ കാര്യം അറിഞ്ഞിട്ടില്ല. കേരള സാഹിത്യ അക്കാദമിയുടെ ധനസഹായത്തോടെ 1989-ൽ പ്രസിദ്ധീകരിച്ച '19-ാം നൂറ്റാണ്ടിലെ കേരളം' എന്ന റഫറൻസ് ഗ്രന്ഥത്തിൽപോലും 1811-ലെ ബൈബിൾ പരിഗണിക്കപ്പെട്ടിട്ടില്ല. കേരള നവോത്ഥാനത്തിന് മലങ്കരസഭ നൽകിയ ഏറ്റവും വലിയ സംഭാവന ഇപ്രകാരം കുടം കൊണ്ടു മൂടിയ വിളക്കുപോലെയായി. എന്നാൽ ഈയിടെയായി, കേരളത്തിലെ മൂന്നു സർവ്വകലാശാലകളിലും റമ്പാൻ ബൈബിളിനെ മുഖ്യ അടിസ്ഥാനമാക്കി അക്കാലത്തെ ഭാഷയെയും സംസ്ക്കാരത്തെയും മൂല്യപരമായി നിർദ്ധാരണം ചെയ്തുകൊണ്ടുള്ള ഗവേഷണ പ്രബന്ധങ്ങൾ തയ്യാറായി വരുന്നുണ്ട്. സുവിശേഷ ഭാഗങ്ങളെ തുടർന്ന് സങ്കീർത്തന പുസ്തകവും ചരിത്രപുരുഷൻ വിവർത്തനം ചെയ്തുവെങ്കിലും അത് നാളിതുവരെ പ്രസിദ്ധീകരിക്കപ്പെട്ടിട്ടില്ല.

1789-ൽ ചാട്ടുകുളങ്ങര പള്ളി കത്തിയെരിയുമ്പോൾ അന്നത്തെ മലങ്കര മെത്രാൻ ആറാം മാർത്തോമ്മാ, തന്റെ നിർദ്ദേശപ്രകാരം റോമിൽ പോയ കരിയാറ്റിൽ മല്പാന്റെ ദൗത്യം പരാജയപ്പെട്ട ഇച്ഛാഭംഗത്തിൽ കഴിയുകയായിരുന്നു. പത്തു കൊല്ലങ്ങൾക്കുശേഷം 1799-ൽ ആലപ്പുഴ

തത്തമ്പിള്ളിയിലെ കത്തോലിക്കാപള്ളിയിൽ, കത്തോലിക്കാ മുറയിൽ, അദ്ദേഹം കുർബ്ബാന അർപ്പിച്ചത് സ്വമനസ്സാലെ ആണെന്നും അല്ലെന്നും ചരിത്രകാരന്മാർ പ്രസ്താവിച്ചിട്ടുണ്ട്. ഏറെ വിവാദ വിഷയമായ ഈ കഥ ഈ ചർച്ചയിൽ സൗകര്യപൂർവ്വം ഒഴിവാക്കാമെങ്കിലും ജൂൺ മുതൽ ഡിസംബർ വരെയുള്ള ഏഴു മാസക്കാലം തത്തമ്പിള്ളിയിലെ കത്തോലിക്കാപ്പള്ളിയിൽ കഴിഞ്ഞുകൂടിയ ശേഷമാണ് അദ്ദേഹം സുറിയാനി സഭയിലേയ്ക്ക് തിരിച്ചുവന്നതെന്ന സത്യം മറച്ചുവെയ്ക്കാവുന്ന ഒന്നല്ല. ഒരർദ്ധവർഷക്കാലത്തിലേറെ റോമൻ ക്യാമ്പിൽ കഴിഞ്ഞുകൂടിയതിന് ശേഷം പശ്ചാത്താപപൂർവ്വം തിരിച്ചുവന്ന അദ്ദേഹത്തെ മലങ്കരസഭ, മറ്റൊരു മെത്രാനില്ലാത്ത സാഹചര്യത്തിൽ സ്വീകരിച്ചു എന്നത് സത്യം തന്നെ. എന്നാൽ മെത്രാന്റെ മാത്രം കൈകളിൽ സഭയുടെ ഭാവി സുരക്ഷിതമാവുന്നില്ല എന്ന വിലയേറിയ പാഠം പഠിക്കുവാൻ സഭയ്ക്കിതു മൂലം അവസരം ലഭിച്ചു. 4-ാം മാർത്തോമായുടെ കാലം മുതൽ അരങ്ങേറി, തുടർന്നുവരുന്ന വിശ്വാസപരമായ ചാഞ്ചാട്ടങ്ങൾക്ക് കടിഞ്ഞാണിടുവാൻ സമയമായെന്ന് സംശയാതീതമായ ഒരു ബോധ്യം സഭയിലാകെ പ്രബലമായി. 6-ാം മാർത്തോമ്മായുടെ കാലം കഴിയാറായെങ്കിലും പിൻഗാമികൾക്ക് പാഠമായിരിക്കത്തക്കവിധം ധീരമായി പ്രതികരിക്കുവാൻ ഇട്ടൂപ്പ് മല്പാന്റെ നേതൃത്വത്തിൽ സഭാസ്നേഹികളായിരുന്ന ആർത്താറ്റ് പള്ളിക്കാർ സന്നദ്ധരായി. 1806-ൽ 6-ാം മാർത്തോമ്മാ മെത്രാച്ചൻ ചാട്ടുകുളങ്ങരപ്പള്ളിയിൽ ആഗതനായപ്പോൾ പുരുഷകേസരികളായ അന്നത്തെ ചാട്ടുകുളങ്ങര നസ്രാണികൾ ഒരു പടിയോല എഴുതി അദ്ദേഹത്തെ ഏല്പ്പിച്ചു. സീനിയർ വികാരി തെക്കേക്കര കുരിയതു കത്തനാരും പന്ത്രണ്ട് അത്മായ പ്രമുഖരും ഒപ്പിട്ടു സമർപ്പിച്ച 'ആർത്താറ്റു പടിയോല' പ്രത്യക്ഷത്തിൽ 6-ാം മാർത്തോമ്മായുടെ അദ്ധ്യക്ഷതയെ ഏറ്റുപറയുന്നുണ്ടെങ്കിലും പരോക്ഷമായി റോം, ബാബിലോൺ, അന്ത്യോഖ്യാ എന്നീ കേന്ദ്രങ്ങളിലേയ്ക്കുള്ള ചായ്‌വിനോട് ധീരമായി പ്രതിഷേധിച്ചിട്ടുണ്ട്. റോമിനെ മാത്രം തള്ളിപ്പറഞ്ഞ 1653-ലെ കൂനൻകുരിശിൽ നിന്ന് വളർന്ന് വിദേശ മേധാവിത്തങ്ങളെ ഒന്നുപോലെ തള്ളിപ്പറയുന്ന പക്വതയിലേക്ക് മലങ്കരസഭ എത്തി എന്നാണ് ആർത്താറ്റു പടിയോല പ്രഖ്യാപിച്ചത്. ഒന്നാമത്തെ സ്വാതന്ത്ര്യസമരമെന്ന് നാമിന്ന് വിശേഷിപ്പിക്കുന്ന ശിപ്പായി ലഹളയിലൂടെ ഭാരതം വിദേശ ഭരണത്തിനെതിരെ പ്രതികരിച്ചത് വീണ്ടും ഒരമ്പതു കൊല്ലം കഴിഞ്ഞിട്ടാണെന്നോർക്കുമ്പോൾ 1806-ലെ ആർത്താറ്റു പടിയോല പ്രദർശിപ്പിച്ച ക്രാന്തദർശിത്വം നമ്മെ അത്ഭുതപ്പെടുത്തുക തന്നെ ചെയ്യും. കാര്യം ഇങ്ങനെയൊക്കെയാണെങ്കിലും ഈ പടിയോലയുടെ വിവരം സഭാചരിത്രകാരന്മാരാരും രേഖപ്പെടുത്താതെ വിസ്മരിച്ചു പോയതിന്റെ കാരണം ദുരൂഹമായിരിക്കുന്നു. ഏതെങ്കിലും പിൽക്കാല മെത്രാന്മാർ ഏതെങ്കിലും വിദേശസഭകളോട് കൂറു പ്രഖ്യാപിച്ച്, മാർ തോമാശ്ലീഹായുടെ ഇന്ത്യൻ സഭാ പൈതൃകത്തെ ധ്വംസിച്ചാൽ ആ നില

പാടുകളെ ധീരമായി ചെറുക്കുവാൻ ചാട്ടുകുളങ്ങര ഇടവക മലങ്കരസ ഭയ്ക്ക് നേതൃത്വം നൽകുമെന്ന് ചരിത്രപുരുഷൻ ആ പടിയോലയിൽ ധ്വനിമര്യാദയോടെ വ്യഞ്ജിപ്പിച്ചിട്ടുള്ളത് ആരെല്ലാം മറച്ചുവെച്ചാലും, അഭി മാനികളായ മലങ്കര നസ്രാണികൾക്ക് മറക്കാനൊ മറയ്ക്കാനൊ സാധ്യ മല്ല. നാളെ രചിക്കാനിരിക്കുന്ന മലങ്കര സഭാചരിത്രം പൂർവ്വഗാമികൾക്കു പറ്റിയ അബദ്ധം തിരുത്തുമെന്ന് നാം ആശിക്കുക.

പുതുക്കിപ്പണിത പള്ളിയുടെ എന്ന പോലെ ഗർജ്ജന സ്വഭാവമുള്ള ഈ പടിയോലയുടെയും ശില്പി പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ ആയി രുന്നുവെങ്കിലും തന്റെ പേരൊ, പ്രതാപമൊ പടിയോലയിലൂടെ പ്രസിദ്ധ മാക്കുവാൻ അദ്ദേഹം ആഗ്രഹിച്ചില്ല. തന്റെ പ്രയത്നങ്ങളുടെ വേരുകളെ അണിയറയിൽ ഒതുക്കിനിർത്തുവാൻ അദ്ദേഹം എന്നും സന്നദ്ധനായി രുന്നു. ആളിക്കത്തുന്ന വിവാദങ്ങളുടെ മദ്ധ്യേ ജീവിച്ചിട്ടും വിവാദങ്ങളെ അതിജീവിക്കുവാൻ അദ്ദേഹത്തെ പ്രാപ്തനാക്കിയത് ഈ വിനയശീല മായിരുന്നു. ആർത്താറ്റ് പടിയോലയുടെ സ്വരം മലങ്കരയ്ക്ക് മുഴുവൻ സ്വീകാര്യമാക്കാനായി രണ്ടുമൂന്നു വർഷം അദ്ദേഹം കഠിനാദ്ധ്വാനം ചെയ്തു. സഞ്ചാര സൗകര്യവും വാഹന സൗകര്യവും ഏറെ പരിമിത മായ ആ കാലത്ത് കേരളക്കരയിലെ തെക്കും വടക്കുമുള്ള പള്ളികളെ സംഘടിപ്പിക്കുവാനുള്ള ശ്രമത്തിലൂടെ അദ്ദേഹം സഭയുടെ അനിഷേധ്യ നേതാവായി വളരുകയായിരുന്നു. ആ കഠിനാദ്ധ്വാനത്തിന്റെ സ്വാഭാവിക മായ ഫലപരിണാമമാണ് കണ്ടനാട് പടിയോല.

ആറാം മാർത്തോമ്മാ 1808-ലും അദ്ദേഹം സ്ഥാനം കൊടുത്ത് നിർ ത്തിയ 7-ാം മാർത്തോമാ 1809-ലും നിര്യാതരായി. 7-ാം മാർത്തോമായുടെ മരണക്കിടക്കയിൽ വെച്ച് കൂദാശാനുഷ്ഠാനങ്ങളൊന്നും കൂടാതെ മുൻ ഗാമി തലയിൽ കൈവച്ചു എന്നവകാശപ്പെട്ടുകൊണ്ട് മെത്രാൻ പദം സ്വയം പ്രഖ്യാപിച്ച 8-ാം മാർത്തോമായെ മലങ്കരസഭ ആദ്യം സ്വീകരിച്ചില്ല. അകാ നോനികമായ ആ കൈവെപ്പ് അസ്വീകാര്യമാണെങ്കിലും ചരിത്രപുരുഷൻ ജനങ്ങളെ വിപ്ലവത്തിലേക്ക് നയിച്ചില്ല. പകരം മലങ്കരസഭാ ഭരണത്തിന്, രേഖപ്പെടുത്തിയ ഭരണക്രമം ഉണ്ടാക്കുകയും അതിൽ സഭയുടെ ആചാ രങ്ങളും വിശ്വാസാനുഷ്ഠാനങ്ങളും ഭരണചുമതലകളും നിർവ്വചിക്കുകയും ചെയ്ത സ്മര്യപുരുഷൻ ആ നിയമങ്ങൾക്കു വിധേയമായി മാത്രം 8-ാം മാർത്തോമായെ അംഗീകരിക്കാമെന്ന് ഇടവകകളെ ആഹ്വാനം ചെയ്തത് ഏവർക്കും സ്വീകാര്യമായി. 1809 ചിങ്ങം 1-നു, 7-ാം മാർത്തോമായുടെ 40-ാം ചരമദിനം പ്രമാണിച്ച് മലങ്കരസഭ കണ്ടനാട് പള്ളിയിൽ സമ്മേ ളിച്ചു. മലങ്കരയിൽ അന്നുണ്ടായിരുന്ന 55 ഇടവകകളിൽ 54-ന്റെയും പ്രാതി നിധ്യമുണ്ടായിരുന്ന ആ സമ്മേളനം 8-ാം മാർത്തോമായുടെ അദ്ധ്യക്ഷ തയിലാണ് ചേർന്നത്. ആ മഹാസമ്മേളനം ഏകകണ്ഠമായി സ്വീകരിച്ച

ഭരണഘടനയാണ് 'കണ്ടനാട് പടിയോല.' പതിനൊന്ന് വ്യവസ്ഥകൾ അടങ്ങിയ പടിയോലയിൽ പള്ളിഭരണം, വിവാഹാചാരങ്ങൾ, മാമ്മോദീസാ, വൈദിക വിദ്യാഭ്യാസം, നോമ്പുകൾ, പ്രാർത്ഥനകൾ, പെരുന്നാളുകൾ, മെത്രാന്റെ ചുമതലകൾ, അധികാരങ്ങൾ, പട്ടക്കാരന്റെ പങ്കാളിത്തം തുടങ്ങിയ വിഷയങ്ങൾ കൃത്യമായി നിർവ്വചിച്ചിരുന്നു. ലോകസഭകളിൽ ഏതെങ്കിലും ഒരു സഭയിൽ 1809-ന് മുമ്പ്, എഴുതപ്പെട്ട ഒരു ഭരണക്രമം ഉണ്ടായിട്ടുണ്ടോ എന്നറിഞ്ഞുകൂടാ. ഈ ഭരണഘടനയുടെ കാലോചിത വികാസം മാത്രമാണ് പിൽക്കാലത്ത് മുളന്തുരുത്തി സുന്നഹദോസിനും 1934-ലെ കോട്ടയം അസോസിയേഷ്യനും ശേഷമുണ്ടായ ഇന്നത്തെ ഭരണഘടനയായിത്തീർന്നത് എന്നോർക്കുമ്പോൾ 1809-ലെ കണ്ടനാട് പടിയോലയുടെ ശില്പിയെ എത്ര അഭിനന്ദിച്ചാലും അധികമാകയില്ല. ഇന്നത്തെ ഭരണഘടനയുടെ പ്രാഗ്‌രൂപം പുലിക്കോട്ടിൽ രണ്ടാം ദീവന്നാസ്യോസിന്റെ കാലത്തു ചേർന്ന മുളന്തുരുത്തി സുന്നഹദോസിലാണെന്ന് നിർവ്വിശങ്കം രേഖപ്പെടുത്തിയ സഭാചരിത്രകാരന്മാർ കണ്ടനാട് പടിയോലയെ അവഗണിച്ചതെന്തുകൊണ്ടെന്ന് ആത്മപരിശോധന നടത്തട്ടെ. മലങ്കരസഭാ ചരിത്രകാരന്മാരിൽ ഇട്ടൂപ്പ് റൈറ്റർ മാത്രമേ ആ പടിയോല ചരിത്രത്തിൽ ചേർത്തിട്ടുള്ളു. അദ്ദേഹം തന്നെയും പടിയോലയിൽ അദ്ദേഹത്തിന് താല്പര്യമുള്ള ഭാഗങ്ങളിൽ മായം ചേർത്തിട്ടുണ്ടെന്ന് ഈയിടെ കണ്ടെടുത്ത പടിയോലയുടെ കയ്യെഴുത്ത് കോപ്പി വ്യക്തമാക്കുന്നു. പടിയോലയിലെ വ്യവസ്ഥകൾക്കും ഉപദേശകന്മാരുടെ നിയന്ത്രണത്തിനും വിധേയമായി പ്രവർത്തിച്ചുകൊള്ളാമെന്ന ഉറപ്പിൽ മലങ്കരസഭ 8-ാം മാർത്തോമായെ മോതിരമണിയിച്ച് സ്വീകരണം പ്രഖ്യാപിച്ചു. കണ്ടനാട് സുന്നഹദോസ് ഇട്ടൂപ്പ് കത്തനാരെ റമ്പാൻ സ്ഥാനത്തേയ്ക്ക് തെരഞ്ഞെടുക്കുകയും 8-ാം മാർത്തോമായുടെ പ്രധാന ഉപദേഷ്ടാവായി നിശ്ചയിക്കുകയും ചെയ്തു. സഭാ പ്രതിനിധികളുടെ തെരഞ്ഞെടുപ്പിന്റെ പിൻബലത്തോടെ സ്ഥാനമേൽക്കുന്ന ഒന്നാമത്തെ ആൾ പുലിക്കോട്ടിൽ മല്പാനാണ്. ഫലത്തിൽ അതൊരു മെത്രാൻ തെരഞ്ഞെടുപ്പായിരുന്നു എന്നു വേണം കരുതുവാൻ. കണ്ടനാട് സുന്നഹദോസിന്റെ തീരുമാനപ്രകാരം ഇട്ടൂപ്പ് മല്പാൻ 8-ാം മാർത്തോമായിൽ നിന്ന് അക്കൊല്ലം ചിങ്ങം 15-നു റമ്പാൻ സ്ഥാനം സ്വീകരിച്ചു.

എന്നാൽ, പടിയോലയുടെയും ഉപദേശകന്മാരുടെയും നിയന്ത്രണത്തിൽ പരിമിതപ്പെടേണ്ടിവന്നത് 8-ാം മാർത്തോമായ്ക്ക് അനിഷ്ടമായി. തന്റെ മുൻഗാമികളെപ്പോലെ സർവ്വതന്ത്രസ്വതന്ത്രമായ ഭരണാനുമതി ആവശ്യപ്പെട്ടുകൊണ്ട് അദ്ദേഹം ബ്രിട്ടീഷ് റസിഡണ്ടിനോട് പരാതിപ്പെട്ടു. കണ്ടനാട് പടിയോലയിൽ നിർദ്ദേശിക്കപ്പെട്ടതുപോലെ, വട്ടിപ്പണപ്പലിശ പഠിത്തവീടുകൾക്കായി നീക്കിവെയ്ക്കാൻ താൻ തയ്യാറല്ല എന്ന 8-ാം മാർത്തോമ്മായുടെ നിലപാട് കണ്ടനാട് സുന്നഹദോസ് വ്യവസ്ഥ

യിൽ നിന്ന് അദ്ദേഹം ഏകപക്ഷീയമായി പിൻവാങ്ങുന്നതിന് സമമാണെന്ന് ഇട്ടൂപ്പ് റമ്പാന് ബോധ്യമായി. കാര്യങ്ങൾ കാണിച്ച്, ആയിടെ ഭരണമേറ്റ ബ്രിട്ടീഷ് റസിഡണ്ട് കേണൽ മൺറോയ്ക്ക്, 8-ാം മാർത്തോമ്മായ്ക്കെതിരായി ഇട്ടൂപ്പ് റമ്പാൻ, മലങ്കരസഭയെ പ്രതിനിധീകരിച്ച് പരാതി നൽകി. പരാതിയെപ്പറ്റി ചർച്ച ചെയ്യാൻ മലങ്കരയിലെ എല്ലാ പള്ളി പ്രതിനിധികളെയും മൺറോ വിളിച്ചുകൂട്ടി. അവരുടെ അഭിപ്രായം ആരാഞ്ഞു. എട്ടാം മാർത്തോമ്മായ്ക്കനുകൂലമായി ആർക്കും ഒന്നും പറയാനില്ലായിരുന്നു. ആ പശ്ചാത്തലത്തിൽ മൺറോ അന്തിമമായി വിധി പ്രസ്താവിച്ചു. 1814-ലെ ആ വിധിയിൽ 8-ാം മർത്തോമ്മായ്ക്ക് മെത്രാൻ സ്ഥാനോചിതമായ കർമ്മങ്ങൾ നടത്താൻ അധികാരമില്ലെന്ന് മൺറോ വ്യക്തമാക്കി.

കുടിശ്ശികയായി കിടന്നിരുന്ന 4 കൊല്ലത്തെ വട്ടിപ്പണപ്പലിശ, മൺറോയുടെ വിധിയെത്തുടർന്ന് ഇട്ടൂപ്പ് റമ്പാന് ലഭിച്ചു. അതോടൊപ്പം മൺറോയുടെ ശുപാർശപ്രകാരം തിരുവിതാംകൂർ റാണിയിൽ നിന്ന് കരമൊഴിവായി 16 ഏക്കർ ഭൂമിയും കോട്ടയത്ത് ലഭിച്ചു. കണ്ടനാട് പടിയോലയിലെ 'രണ്ടു പഠിത്ത വീടുകൾ' എന്ന ആശയം പ്രായോഗിക കാരണങ്ങളാൽ വികസിച്ച് ആധുനിക രീതിയിലുള്ള ഒരു വൈദിക സെമിനാരി എന്ന നിലയിലേയ്ക്ക് വളർന്നു. പ്രാദേശിക സ്വാധീനങ്ങളുടെ സുവർണ്ണ ശൃംഖലകളെ ഭേദിച്ച്, മലങ്കരസഭ അഖണ്ഡവും അദ്വയവും ആകണമെന്ന വലിയ സങ്കൽപ്പത്തിൽ ഇട്ടൂപ്പ് റമ്പാൻ സഭയുടെ മദ്ധ്യഭാഗമെന്ന നിലയിൽ കോട്ടയത്ത് വൈദിക സെമിനാരിക്ക് 1814-ൽ ശിലാസ്ഥാപനം നടത്തി. വട്ടിപ്പണപ്പലിശയിനത്തിൽ ലഭിച്ച പണവും മൺറോയുടെ സഹായവും പള്ളികളുടെ സംഭാവനകളും മറ്റും ഉപയോഗിച്ച് ആരംഭിച്ച സെമിനാരി നിർമ്മാണം റമ്പാച്ചന്റെ മനസ്സിലെ പ്ലാൻപ്രകാരം പുരോഗമിച്ചു. 1815-ൽ പ്രഥമ ബാച്ചിലേയ്ക്കു 25 വൈദിക വിദ്യാർത്ഥികൾക്ക് പ്രവേശനം നൽകി. ജീവിതകാലം മുഴുവൻ മല്പാനായിരുന്ന റമ്പാൻ തന്നെയായിരുന്നു പ്രധാന അദ്ധ്യാപകൻ. തുടക്കം മുതൽ തൊഴിയൂരിലെ കിടങ്ങൻ മെത്രാച്ചന്റെ പ്രോത്സാഹനം ഉണ്ടായിരുന്നു. വൈദിക സെമിനാരിയിൽ നിന്ന് പരിശീലനം നേടി വരുന്നവരെപ്പറ്റി അതിന്റെ സ്ഥാപകന് വലിയ പ്രതീക്ഷകളാണുണ്ടായിരുന്നത്. പള്ളിക്രമങ്ങൾ ശീലിച്ച് വൈദികശിക്ഷണം അവസാനിപ്പിക്കുന്ന മൽപ്പാൻ പള്ളിക്കൂടത്തിന്റെ പരിമിതികൾ ഇല്ലാതാക്കി, വിജ്ഞാനത്തിന്റെ അധുനാതന ധാരകൾ ഉൾക്കൊണ്ട വൈദികരുടെ ദർശന സമ്പന്നമായ തലമുറകൾ സെമിനാരിയിൽ പിറന്ന് വളരണമെന്ന് അദ്ദേഹം ആശിച്ചു. സുറിയാനി, മലയാളം, സംസ്കൃതം, ഇംഗ്ലീഷ്, ലത്തീൻ, എബ്രായ എന്നീ ഭാഷകൾ അഭ്യസിക്കുവാൻ സെമിനാരിയിൽ പിന്നീട് സംവിധാനമുണ്ടായി. അതേസമയം പണ്ഡിത

രായ വൈദികർ സുറിയാനി സഭയുടെ വിശ്വാസത്തോടും ആരാധനക ളോടും വിട്ടുവീഴ്ചയില്ലാത്ത കൂറ് പുലർത്തണമെന്നതും സെമിനാരി സ്ഥാപകന്റെ സ്വപ്നമായിരുന്നു. സെമിനാരി സ്ഥാപനത്തിനും അധ്യാ പനത്തിനും തനിക്കു കലവറ കൂടാത്ത സഹായസഹകരണങ്ങൾ നൽകിയ മിഷണറിമാർ സുറിയാനിസഭയുടെ വിശ്വാസാചാരങ്ങളെ വിമർശിക്കുകയൊ ഭേദപ്പെടുത്തുകയൊ ചെയ്യാൻ അദ്ദേഹം അനുവദി ച്ചിരുന്നില്ല. റവ. നോർട്ടൻ സെമിനാരിയിൽ താമസിച്ച് പ്രവർത്തിക്കുന്ന കാര്യം മൺറോ നിർദ്ദേശിച്ചപ്പോൾ, 'ഞങ്ങളുടെയും അദ്ദേഹത്തിന്റെയും വിശ്വാസങ്ങൾ വ്യത്യസ്തമാകയാൽ അദ്ദേഹം സെമിനാരിയിൽ താമ സിക്കുന്നത് മതപരമായ തർക്കങ്ങൾക്കും തന്മൂലം അനിഷ്ട സംഭവ ങ്ങൾക്കും ഇടയായേക്കു'മെന്ന് മുഖം നോക്കാതെ മൺറോ സായിപ്പി നോട് സെമിനാരി സ്ഥാപകൻ പറഞ്ഞ മറുപടി ലോകാവസാനം വരെ സെമിനാരി കോമ്പൗണ്ടിൽ മുഴങ്ങേണ്ടതാണ് (സ്മര്യപുരുഷൻ നിര്യാ തനായിട്ട് ഏതാനും മാസങ്ങൾ കഴിഞ്ഞാണ് ബെയിലി സായിപ്പ് സെമി നാരിയിൽ താമസമാക്കിയത് എന്നോർക്കുക).

വട്ടിപ്പണപ്പലിശ റമ്പാന് നൽകിയത് അപാകതയാണെന്ന് കാണിച്ചും തനിക്കുള്ള അവകാശവാദം ഉന്നയിച്ചും ഇതിനിടെ ൮-ാം മാർത്തോമ്മാ സർക്കാരിലേക്ക് പരാതികളയച്ചുകൊണ്ടിരുന്നു. തൽഫലമായി ഇട്ടൂപ്പ് റമ്പാൻ മെത്രാൻ സ്ഥാനമേൽക്കാത്തപക്ഷം പലിശ തിരിച്ചടക്കണമെന്ന് സർക്കാർ ഉത്തരവായി. സന്യാസിയായി ശിഷ്ടായുസ്സ് കഴിച്ചുകൂട്ടാൻ ആഗ്രഹിച്ച റമ്പാച്ചൻ ധർമ്മസങ്കടത്തിലായി. ഇ. എം. ഫിലിപ്പ് പറയു ന്നത് കേൾക്കുക:

"അദ്ദേഹം എപ്പിസ്ക്കോപ്പാ സ്ഥാനത്തെ കാംക്ഷിച്ചിരുന്നില്ലെന്ന് മാത്ര മല്ല ബ്രിട്ടീഷ് ഖജനാവിൽ നിന്ന് പണം വാങ്ങുന്നതിന് ഇപ്രകാരം ഒരാ വശ്യം നേരിടാതിരുന്നുവെങ്കിൽ നിശ്ചയമായും അദ്ദേഹം ജീവിതാന്ത്യം വരെ സന്തോഷത്തോടുകൂടി റമ്പാനായിത്തന്നെ കഴിച്ചുകൂട്ടുമായിരുന്നു."

അദ്ദേഹത്തിന്റെ വ്യക്തിത്വ ദീപ്തിയെ വിശദമാക്കിക്കൊണ്ട് ചരിത്ര കാരൻ തുടർന്നെഴുതി: "അദ്ദേഹത്തിന് സഭയുടെയും സമുദായത്തി ന്റെയും അഭിവൃദ്ധിയിൽ ഹാർദ്ദമായ ഔത്സുക്യമുണ്ടായിരുന്നെന്നും തദു ദ്ദേശ സാധ്യത്തിന് വേണ്ടി അദ്ദേഹം അക്ഷീണ യത്നം ചെയ്തിരുന്നു എന്നുമുള്ള വസ്തുതകൾ അദ്ദേഹത്തിനനുകൂലമായി സ്മരണീയമാകു ന്നു. നിഷ്ക്കളങ്ക മനസ്സോടും നിർമ്മല മനസ്സാക്ഷിയോടും കൂടിയ ആ ദൈവഭക്തൻ പക്ഷപാതരഹിതനും നിർഭയനും ആയിരുന്നതു കൂടാതെ അദ്ദേഹത്തിന്റെ ജീവിതരീതിയും നിർമ്മലമായിരുന്നുവെന്നത് പ്രത്യേകം പ്രസ്താവാർഹമാണ്. അദ്ദേഹം വിദ്യാഭ്യാസത്തിന് ഒരു സഹായിയും സുറിയാനിഭാഷാ പണ്ഡിതനും പ്രസിദ്ധ വാഗ്മിയും ആയിരുന്നു. ചുരു

ക്കിപ്പറയുന്നതായാൽ അദ്ദേഹം സുറിയാനി സമുദായത്തിന്റെ എന്നല്ല ഏതദ്ദേശീയ രാജ്യങ്ങളായ തിരുവിതാംകൂറിലെയും കൊച്ചിയിലെയും വിദ്യാഭ്യാസത്തിന്റെ പ്രാരംഭ പ്രവർത്തകനായിരുന്നുവെന്നുള്ളത് അവിതർക്കിതമാകുന്നു. എങ്ങനെയെന്നാൽ വളരെ നാളുകൾക്കു മുമ്പുതന്നെ നിർത്തലായിപ്പോയ പോർത്തുഗീസുകാരുടെ വക കൊടുങ്ങല്ലൂർ, വൈപ്പിക്കോട്ട എന്നീ സ്ഥലങ്ങളിലെ സെമിനാരികൾ ഒഴിച്ചാൽ ദീവന്നാസ്യോസ് രണ്ടാമന്റെ ഈ സിമ്മനാരി, വിദ്യാ പ്രചാരണോദ്ദേശ്യത്തോടുകൂടി നമ്മുടെ നാട്ടിൽ ഉണ്ടായിട്ടുള്ള സ്ഥാപനങ്ങളിൽ പ്രഥമമായിരുന്നുവെന്ന് നിർവ്വിശങ്കം പ്രസ്താവിക്കാം. ഇംഗ്ലീഷ് വിദ്യാഭ്യാസം കേരളത്തിൽ പ്രാവർത്തികമാക്കിയ ആദ്യകേന്ദ്രത്തിന്റെ സ്ഥാപകൻ എന്ന ബഹുമതിയും അദ്ദേഹം അർഹിക്കുന്നു."

1815 മാർച്ച് 22-നു തന്റെ ആത്മമാതാവായ പഴഞ്ഞി പള്ളിയിൽ വച്ച് തൊഴിയൂർ ഇടവകയുടെ കിടങ്ങൻ ഗീവർഗ്ഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായിൽ നിന്ന് ദീവന്നാസ്യോസ് എന്ന നാമത്തിൽ ചരിത്രപുരുഷൻ മെത്രാൻ സ്ഥാനം പ്രാപിച്ചു.

കുന്നംകുളത്തുകാരനായ അദ്ദേഹം അദ്ദേഹത്തിന്റെ ജീവിതവുമായി ഏറ്റവും ബന്ധപ്പെട്ട ആർത്താറ്റ് പള്ളിയിൽവച്ച് സ്ഥാനം ഏല്ക്കാതെ പഴഞ്ഞിയിൽവച്ച് സ്ഥാനമേറ്റതിനെപ്പറ്റി വിവിധാഭിപ്രായങ്ങൾ നിലവിലുണ്ട്. കുന്നംകുളവും അദ്ദേഹവുമായി നീരസത്തിലായിരുന്നു എന്നാണ് അഭിപ്രായങ്ങളുടെ സാരം. വളരെ ഉപരിപ്ലവമായ വിലയിരുത്തലാണിത്. അദ്ദേഹം എക്കാലവും കുന്നംകുളത്ത് പ്രിയങ്കരനായിരുന്നു. 1789-ൽ ടിപ്പു പള്ളിയെ തകർത്തപ്പോൾ ഇട്ടൂപ്പ് കത്തനാരായിരുന്നു കുന്നംകുളത്തെ വൈദിക നേതാവ്. 1795-ൽ അദ്ദേഹം പഴയപള്ളിയിൽ മല്പാനായി പ്രവർത്തിച്ചിരുന്നു. 1800-ൽ ഫ്രാൻസിസ് ബുക്കാനൻ വന്നപ്പോൾ അദ്ദേഹം ആദരണീയമായ അവസ്ഥയിലാണ്. 1805-ൽ ശക്തൻ തമ്പുരാൻ വന്നപ്പോൾ ചുമതലക്കാരനായി രാജാവിനോട് ആർത്താറ്റ് പള്ളിക്കുവേണ്ടി സംവാദം നടത്തുന്നത് അദ്ദേഹം ആണ്. തർക്കമൊഴിച്ചു കിട്ടിയശേഷം പള്ളി പുതുക്കിപ്പണിയാൻ അദ്ദേഹം നേതൃത്വം നൽകി. ബുക്കാനൻ വന്നപ്പോൾ അദ്ദേഹവുമായി ഇടപ്പെട്ട് 'പത്താക്ക്' സമ്മാനമായി വാങ്ങിച്ചതും മലയാളം ബൈബിളിന്റെ വിവർത്തനത്തിന് നേതൃത്വം നൽകിയതും അദ്ദേഹം തന്നെ. മലങ്കരസഭയിലേറ്റവും ആദരിക്കപ്പെടുന്ന വൈദികരിലൊരാളാണ് അദ്ദേഹമെന്ന് മൺറോ രേഖപ്പെടുത്തിയിട്ടുണ്ട്. സഭയിൽ സുസമ്മതനായ അദ്ദേഹം 1809-ൽ കണ്ടനാട് സുന്നഹദോസിൽ വച്ച് റമ്പാൻ സ്ഥാനത്തേക്ക് ഏകകണ്ഠമായി തെരഞ്ഞെടുക്കപ്പെടുകയും 8-ാം മാർത്തോമ്മായുടെ മുഖ്യ ഉപദേഷ്ടാവായി നിയമിക്കപ്പെടുകയും ചെയ്തു. 1810-ൽ അദ്ദേഹം 8-ാം മാർത്തോമ്മായ്ക്കെഴുതിയ കത്തിൽ അദ്ദേഹം ചാട്ടുകുളങ്ങരപള്ളിയിൽ താമസമാണെന്ന് വ്യക്ത

മാക്കുന്നുണ്ട് (ഇട്ടൂപ്പ് റൈട്ടർ, സഭാചരിത്രം, പുറം 162). 8-ാം മാർത്തോമ്മാ ഇട്ടൂപ്പ് റമ്പാനെതിരെ മൺറോയ്ക്കു കൊടുത്ത പരാതിയിലും ഇട്ടൂപ്പ് റമ്പാൻ കുന്നംകുളം പള്ളിയിൽ ഭരണം നടത്തുന്നതായി വ്യക്തമാക്കിയിട്ടുണ്ട് (ഇട്ടൂപ്പ് റൈട്ടർ, പു. 165). 1813 വരെയും അദ്ദേഹം കുന്നംകുളത്ത് താമസമായിരുന്നു. എന്നാൽ 1813-ൽ 4 കൊല്ലത്തെ വട്ടിപ്പണപ്പലിശ ലഭിച്ചതിനെ തുടർന്ന് സെമിനാരിപ്പണി പ്രമാണിച്ച് അദ്ദേഹം കോട്ടയത്തിന് മാറി താമസിച്ചു എന്നേയുള്ളു. കുന്നംകുളവും ചരിത്രപുരുഷനും തമ്മിൽ രമ്യമല്ലായിരുന്നു എന്ന ചിന്ത തീർത്തും തെറ്റാണ്. ഇനിയും പട്ടംകൊട പഴഞ്ഞിയിലായത് എന്തുകൊണ്ട് എന്ന് പരിശോധിക്കാം.

കാട്ടുമങ്ങാട്ട് മെത്രാന് തിരുവിതാംകൂറിലും കൊച്ചിയിലും മെത്രാൻപദവിയിൽ പ്രവർത്തിക്കുവാൻ പാടില്ല എന്ന് രാജകീയ വിധിയുണ്ടായിരുന്നതിനാൽ കാട്ടുമങ്ങാട്ട് മെത്രാന്റെ പിൻഗാമിയായ കിടങ്ങൻ പീലക്സിനോസ് മെത്രാപ്പോലീത്താ കൊച്ചി പ്രദേശത്തിൽപ്പെട്ട കുന്നംകുളത്തു വച്ച് മെത്രാൻപട്ടം നൽകിയാൽ ആ സ്ഥാനദാനം നിയമദൃഷ്ട്യാ അസാധു ആകുമായിരുന്നു. പ്രത്യേകിച്ചും 8-ാം മാർതോമ്മാ അക്കാര്യത്തിൽ പരാതി ഉന്നയിക്കുമെന്ന് തീർച്ചയാണല്ലോ (ഉന്നയിക്കുകയും ചെയ്തു). അക്കാലങ്ങളിൽ പോർക്കളം, പഴഞ്ഞി, കാട്ടാമ്പാല, കടവല്ലൂർ എന്നീ സ്ഥലങ്ങൾ കൊച്ചിശീമയിൽപെട്ട സ്ഥലങ്ങളും തന്മൂലം കിടങ്ങൻ മെത്രാച്ചന് പ്രവർത്തന സ്വാതന്ത്ര്യമുള്ള സ്ഥലവും ആയിരുന്നു. കൊച്ചിയും സാമൂതിരിയും തമ്മിൽ നടന്ന നിരന്തര യുദ്ധങ്ങളിൽ കൊച്ചിയുടെയും മലബാറിന്റെയും അതിരുകൾ ഒരിക്കലും സ്ഥിരമായിരുന്നില്ല. 1815-ൽ പഴഞ്ഞി പ്രദേശം ബ്രിട്ടീഷ് അധീനതയിലായിരുന്നതിനാലാണ് മെത്രാൻ സ്ഥാനദാനം പഴഞ്ഞിയിൽവച്ച് നടന്നത്.

8-ാം മാർത്തോമ്മാ ജീവിച്ചിരുന്നതിനാൽ 'മാർത്തോമ്മാ' പംക്തിയിൽ പിൻഗാമിയാകുന്നത് അപ്രസക്തമാണെന്ന് അദ്ദേഹം കരുതിയിരിക്കണം. തന്മൂലമാണ് അദ്ദേഹം ദീവന്നാസ്യോസ് എന്ന പേർ സ്വീകരിച്ചത്. താൻ ജീവിച്ചിരിക്കെ തന്റെ അറിവും അനുമതിയും കൂടാതെ പുതിയ മെത്രാൻ വാഴിക്കപ്പെട്ടതിനെ 8-ാം മാർത്തോമ്മാ ചോദ്യം ചെയ്തുവെങ്കിലും സർക്കാരും ജനങ്ങളും ഒരുപോലെ ആ അപേക്ഷ അവഗണിച്ചു. 1816 ജനുവരി 10-നു 8-ാം മാർത്തോമ്മാ അന്തരിച്ചു.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമന്റെ മെത്രാൻസ്ഥാനപ്രാപ്തി സഭയിലാകെ നവോന്മേഷം വിതച്ചു. വൃദ്ധനായ അദ്ദേഹം പകലോമറ്റം കുടുംബവാഴ്ചയുടെ പത്മവ്യൂഹം ഭേദിച്ച അഭിനവ അഭിമന്യു എന്നപോലെ ശോഭിച്ചു. അദ്ദേഹത്തിന്റെ പിന്നിൽ സഭയാകെ അണിനിരന്നു. കോട്ടയം പഴയസെമിനാരി വൈദിക വിദ്യാഭ്യാസകേന്ദ്രവും ഇംഗ്ലീഷ് വിദ്യാഭ്യാസകേന്ദ്രവും മാത്രമല്ലായിരുന്നു. മലങ്കര മെത്രാന്റെ

ആസ്ഥാനം കൂടെയായിരുന്നു.

നാളതുവരെയുള്ള സകല മലങ്കര മെത്രാപ്പോലീത്താമാരും അവര വർക്കു സ്വാധീനമുള്ള ഏതെങ്കിലും പള്ളികളെ ആസ്ഥാനമാക്കുകയാ യിരുന്നു പതിവ്. അങ്കമാലി, നിരണം, കണ്ടനാട്, മുളന്തുരുത്തി എന്നീ പള്ളികൾ അപ്രകാരം മെത്രാസനാസ്ഥാന കേന്ദ്രങ്ങളായിരുന്നിട്ടുണ്ട്. അതിൽനിന്ന് വ്യത്യസ്തമായി സഭയുടെ ഒരു പൊതുകേന്ദ്രം മലങ്കര മെത്രാന്റെ ആസ്ഥാനമായത് സഭയ്ക്ക് ഉത്തേജകമായി. മലങ്കര മെത്രാൻ പ്രാദേശിക പരിഗണനകളുടെ സ്വാധീനങ്ങൾക്കതീതമായി പൊതുസഭ യുടെ ക്ഷേമാന്വേഷകനാണെന്ന ശൈലിയിൽ പുലിക്കോട്ടിൽ മെത്രാ ച്ചൻ പ്രവർത്തിച്ചത് അനുയായികളിൽ ആവേശം ജനിപ്പിച്ചു. മെത്രാൻ പദത്തിൽ പാദമൂന്നിയപ്പോഴും ആ സന്യാസിവര്യന്റെ സന്യാസാചാര ങ്ങൾക്ക് തരിമ്പും വ്യത്യാസമുണ്ടായില്ല എന്നത് സഭയിലൊരത്ഭുതമാ യി. പൗരസ്ത്യ ഋഷിപാരമ്പര്യത്തിൽ വൈദികസെമിനാരി ഒരാശ്രമ ത്തിന്റെ ശൈലിയിൽ പ്രവർത്തിച്ചത് പാശ്ചാത്യ മിഷണറിമാരെ അമ്പര പ്പിച്ചു. ചുരുക്കത്തിൽ സെമിനാരി സ്ഥാപനത്തിലൂടെ മലങ്കരസഭയ്ക്ക് ഉന്നതമായ മസ്തിഷ്ക്കം ലഭ്യമായി, ഒപ്പം ഞരമ്പുകളിലൂടെ ജീവരക്തം പ്രവഹിപ്പിച്ച് മലങ്കരയിലുടനീളം ചൈതന്യം പ്രസരിപ്പിക്കുന്ന ഹൃദയവും. അപ്രകാരം ഒരു മസ്തിഷ്ക്കവും ഹൃദയവും മലങ്കരസഭയ്ക്ക് പ്രദാനം ചെയ്ത പിതാവ് എന്നതാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാ സ്യോസ് പ്രഥമന് മലങ്കരസഭയിലുള്ള സ്ഥാനം. ഈ അർത്ഥത്തിൽ അദ്ദേഹം മലങ്കരസഭയിൽ ഒരു അനന്വയം തന്നെ.

ചരിത്രപുരുഷൻ മെത്രാൻപട്ടമേറ്റ തീയതിയെപ്പറ്റി വ്യത്യസ്താഭിപ്രാ യമുണ്ട്. 8-ാം മാർത്തോമ്മാ ജീവിച്ചിരിക്കെയാണ് അദ്ദേഹം വാഴിക്കപ്പെ ട്ടതെന്ന വസ്തുത ആരും ചോദ്യം ചെയ്തിട്ടില്ല. പുലിക്കോട്ടിൽ മെത്രാ ച്ചന്റെ സ്ഥാനാരോഹണം അസാധുവായെന്ന് പ്രഖ്യാപിക്കാൻ സ്ഥാന ഭ്രഷ്ടനായ 8-ാം മാർത്തോമ്മാ സർക്കാരിലേക്കു പരാതി നൽകിയെന്ന് ഇട്ടൂപ്പ് റൈട്ടറും (പുറം 190) എൽ. ഡബ്ല്യു. ബ്രൗണും രേഖപ്പെടുത്തി യിട്ടുണ്ട്. 8-ാം മാർത്തോമ്മാ ജീവിച്ചിരുന്നതിനാലാണ് പട്ടമേറ്റ ഉടനെ രാജകീയ വിളംബരം ഉണ്ടാകാഞ്ഞത് (ആദ്യമായാണ് ഒരു മലങ്കര മെത്രാന്റെ നിയമനത്തെ ബലപ്പെടുത്തുവാൻ രാജകീയ വിളംബരം പുറ പ്പെടുന്നത്). 8-ാം മാർത്തോമ്മായുടെ നിര്യാണം 1816 ജനുവരി 10 എന്ന് സർക്കാർ രേഖകളിലുള്ളതിനാൽ അഭിഷേക വർഷം 1815 എന്നത് തീർച്ച യാണ്.

മെത്രാൻ സ്ഥാനമേറ്റു കഴിഞ്ഞ് അധികകാലം അദ്ദേഹം ജീവിച്ചിരു ന്നില്ല. രണ്ടു വർഷത്തിനകം അദ്ദേഹം പരലോക പ്രാപ്തനായി. എന്നാലും ആ എഴുപത്തിഅഞ്ചാം വയസ്സിലും അദ്ദേഹം കർമ്മനിരത നായിരുന്നു. മുഖ്യമായും രണ്ടു കാര്യങ്ങളിലാണ് അദ്ദേഹം അന്ത്യവർഷ

ഹാര കാര്യസ്ഥനായും ത്യാഗപൂർവ്വം സേവനം അനുഷ്ഠിക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ച ചേതോവികാരങ്ങളിലൊന്ന് സെമിനാരി സ്ഥാപകന്റെ വിശുദ്ധിയെപ്പറ്റിയുള്ള തികഞ്ഞ ബോധ്യമാണ്. തന്റെ സഭാചരിത്രത്തിൽ അദ്ദേഹം എഴുതി:

"... എന്നാൽ അദ്ദേഹത്തിന് (മാർ ദീവന്നാസ്യോസിന്) സഭയുടെയും സമുദായത്തിന്റെയും അഭിവൃദ്ധിയിൽ ഹാർദ്ദമായ ഔത്സുക്യമുണ്ടായിരുന്നു; തദുദ്ദേശ്യസാധ്യത്തിന് വേണ്ടി അദ്ദേഹം അക്ഷീണ പരിശ്രമം ചെയ്തിരുന്നു. നിഷ്കളങ്ക മനസ്സോടും നിർമ്മല മനസ്സാക്ഷിയോടും കൂടിയ ആ ദൈവഭക്തൻ പക്ഷപാതരഹിതനും നിർഭയനും ആയിരുന്നത് കൂടാതെ അദ്ദേഹത്തിന്റെ ജീവിതരീതിയും നിർമ്മലമായിരുന്നുവെന്നുള്ളത് പ്രത്യേകം പ്രസ്താവാർഹമാണ്. അദ്ദേഹം വിദ്യാഭ്യാസത്തിന് ഒരു സഹായിയും സുറിയാനി ഭാഷാപണ്ഡിതനും ഒരു പ്രസിദ്ധ വാഗ്മിയും ആയിരുന്നു. ചുരുക്കിപറയുന്നതായാൽ അദ്ദേഹം സുറിയാനി സമുദായത്തിന്റെയെന്നല്ല, ഏകദ്ദേശീയ രാജ്യങ്ങളായ തിരുവിതാംകൂറിലെയും കൊച്ചിയിലെയും വിദ്യാഭ്യാസത്തിന്റെ പ്രാരംഭ പ്രവർത്തകനായിരുന്നു എന്നുള്ളത് അവിതർക്കിതമാകുന്നു. എങ്ങനെയെന്നാൽ വളരെ നാളുകൾക്ക് മുമ്പ് തന്നെ നിർത്തലായിപ്പോയ പോർച്ചുഗീസുകാരുടെ വക കൊടുങ്ങല്ലൂർ, വൈപ്പിക്കോട്ട, ഈ സ്ഥലങ്ങളിലെ സെമിനാരികൾ ഒഴിച്ചാൽ മാർ ദീവന്നാസ്യോസിന്റെ പരിശ്രമഫലമായ ഈ സെമിനാരി വിദ്യാപ്രചരണോദ്ദേശ്യത്തോടുകൂടി നമ്മുടെ നാട്ടിൽ ഉണ്ടായിട്ടുള്ള സ്ഥാപനങ്ങളിൽ പ്രഥമമാകുന്നുവെന്ന് നിർവിശങ്കം പ്രസ്താവിക്കാം.

അദ്ദേഹം എപ്പിസ്ക്കോപ്പാ സ്ഥാനത്തെ കാംക്ഷിച്ചിരുന്നില്ലെന്ന് മാത്രമല്ല ബ്രിട്ടീഷ് ഖജനാവിൽ നിന്ന് പണം വാങ്ങുന്നതിന് ഇപ്രകാരം ഒരാവശ്യം നേരിടാതിരുന്നുവെങ്കിൽ നിശ്ചയമായും അദ്ദേഹം ജീവിതാന്ത്യം വരെയും സന്തോഷത്തോടുകൂടി ഒരു റമ്പാനായിത്തന്നെ കഴിച്ചുകൂട്ടുമായിരുന്നു. ..."

".... അടുത്ത ദിവസം കേണൽ മൺറോ മെത്രാനോട്, താൻ മെത്രാനെയും സമുദായത്തെയും യഥാശക്തി കൂടുതലായി സഹായിക്കുന്നതിനുദ്ദേശിക്കുന്നതായും അവർ തമ്മിലുള്ള ഇടപാടുകൾക്ക് മധ്യസ്ഥനായി ഒരു യൂറോപ്യനെ സിമ്മനാരിയിൽ മെത്രാനോടുകൂടി താമസിപ്പിക്കുന്നതിന് ആഗ്രഹിക്കുന്നതായും പ്രസ്താവിച്ചു. ഈ പ്രസ്താവനയോടു കൂടി റവ. നോർട്ടനെ ഭാര്യയോടും കുട്ടികളോടും കൂടെ മെത്രാന് പരിചയപ്പെടുത്തി. ശുദ്ധമാനസനായ മെത്രാൻ റസിഡണ്ടിന്റെ സദുദ്ദേശ്യങ്ങൾക്ക് ഉടൻ വന്ദനം പറഞ്ഞെങ്കിലും സഭയിൽ ജോലി ചെയ്യുന്നതിന് ഈ മിഷനറിയെ അനുവദിക്കുവാൻ നിവൃത്തിയില്ലെന്ന് അറിയിച്ചു. മെത്രാന്റെ വാക്കുകൾ ഇപ്രകാരമായിരുന്നു: 'അദ്ദേഹം ഒരു ഭിന്നമതാവലംബി ആകു

ന്നു. ഞങ്ങളുടെയും അദ്ദേഹത്തിന്റെയും വിശ്വാസങ്ങൾ വ്യത്യസ്തമാകയാൽ അദ്ദേഹം സിമ്മനാരിയിൽ താമസിക്കുന്നത് മതസംബന്ധമായ തർക്കങ്ങൾക്കും തന്മൂലം അനിഷ്ട സംഭവങ്ങൾക്കും ഇടയായേക്കാം."

കേണൽ ഭഗ്നാശയനായിത്തീർന്നു. ... ഇപ്പോൾ സഭ അനുഭവിക്കുന്ന കഷ്ടനഷ്ടങ്ങളെ മുൻകൂട്ടി കണ്ടിരുന്ന മെത്രാൻ, സഭയെ നശിപ്പിക്കുന്നതിനേക്കാൾ കേണലിന്റെ അപ്രീതിക്ക് പാത്രീഭവിക്കുക തന്നെയാണ് നല്ലതെന്ന് നിശ്ചയിച്ചു (ഈ ദീർഘവീക്ഷണം പിന്നീട് മലങ്കരസഭയുടെ അധ്യക്ഷസ്ഥാനത്ത് പ്രവർത്തിച്ച കിടങ്ങൻ പീലക്സിനോസ്, പുന്നത്ര മാർ ദീവന്നാസ്യോസ് എന്നിവർ പിന്തുടർന്നിരുന്നുവെങ്കിൽ 1836-ലെ മാവേലിക്കര സുന്നഹദോസും സ്വത്തു വിഭജനവും മറ്റും ഉണ്ടാകയില്ലായിരുന്നു). റസിഡൻസിയിൽ നിന്ന് തിരിയെ വാസസ്ഥലത്തേക്ക് പോയ അവസരത്തിൽ മെത്രാൻ തന്റെ വൃദ്ധനയനങ്ങളിൽ നിന്ന് ചുടുചുടെ ബാഷ്പകണങ്ങൾ പൊഴിച്ചുംകൊണ്ടും ദുസ്സഹമായ മനോവ്യാകുലതയോടു ഇപ്രകാരം തന്റെ അനുയായികളായ പട്ടക്കാരോട് പറഞ്ഞു: "സിമ്മനാരി സ്ഥാപനത്തിൽ സായ്പിന്റെ സഹായം അഭ്യർത്ഥിച്ചതിനെപ്പറ്റി ഞാൻ പശ്ചാത്തപിക്കുന്നു. ബുക്കാനന്റെ കാലംമുതൽ ഒരു പരുന്ത് കോഴികുഞ്ഞുങ്ങളുടെമേൽ ദൃഷ്ടി പതിപ്പിക്കുന്നതുപോലെ യൂറോപ്യന്മാർ നമ്മുടെ പാവപ്പെട്ട സഭയിന്മേൽ കണ്ണെറിഞ്ഞുകൊണ്ടാണിരിക്കുന്നത്. ... ദൈവകൃപയാൽ ഞാൻ ജീവിച്ചിരിക്കുന്നിടത്തോളം കാലം ഈ പാവപ്പെട്ട സഭയെ ഞാൻ സംരക്ഷിക്കും. സർവവല്ലഭനായ ദൈവം അതിനെ എന്നേക്കും നിലനിർത്തട്ടെ" (പു. 199-200). ഇപ്രകാരമൊരു ട്രസ്റ്റ് സംരക്ഷണ വ്യഗ്രത നിഷ്ഠയോടെ പുലർത്തിയ വേറൊരു സഭാദ്ധ്യക്ഷനെ സഭാചരിത്രത്തിൽ ചൂണ്ടിക്കാട്ടുക ക്ഷിപ്രസാധ്യമല്ല.

## 6. കോട്ടയം പഴയസെമിനാരിയിലെ സാക്ഷ്യങ്ങൾ

കൊച്ചി - തിരുവിതാംകൂർ സംസ്ഥാനങ്ങളുടെ ബ്രിട്ടീഷ് റസിഡണ്ട് ആയിരുന്ന **കേണൽ മൺറോ** (1810-1819) ചർച്ച് മിഷൻ സൊസൈറ്റിക്ക് അയച്ച കത്തിൽ (മിഷനറി രജിസ്റ്റർ 1816, പു. 452-454) 'മെത്രാൻ സ്ഥാനത്തേക്ക് ജോസഫ് റമ്പാൻ തെരഞ്ഞെടുക്കപ്പെട്ടതിന് ശേഷം സുറിയാനിക്കാർക്കിടയിലെ ആഭ്യന്തര കലഹം വർദ്ധിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട്.

".... റസിഡണ്ട് മൺറോ സായ്പ്.... റമ്പാച്ചനെ കാണുകയും മെത്രാപ്പോലീത്താ സ്ഥാനം റമ്പാച്ചൻ സ്വീകരിക്കണമെന്ന് അഭ്യർത്ഥിക്കുകയും ചെയ്തു. പക്ഷേ, സായ്പിന്റെ അഭ്യർത്ഥന അദ്ദേഹം നിരസിക്കുകയാണുണ്ടായത്. 'ഒരു മെത്രാപ്പോലീത്താ ആകുന്നതിനുള്ള യോഗ്യതകളൊന്നുംതന്നെ എനിക്കില്ല. ഒരു സന്യാസിയായി എന്റെ ജീവിതകാലം മുഴു

വൻ കഴിച്ചുകൂട്ടണമെന്നാണ് എന്റെ ആഗ്രഹം.' റമ്പാച്ചന്റെ മറുപടി കേട്ട് സായ്പ് അത്ഭുതപ്പെട്ടു. മലങ്കരസഭയുടെ പരമോന്നതപദവി ലഭിക്കുവാൻ എല്ലാ സാഹചര്യങ്ങളും ഉണ്ടായിട്ടും ആ ഉന്നതപദവി തനിക്ക് ആവശ്യ മില്ല എന്ന് മറുപടി നൽകിയ റമ്പാച്ചന്റെ മുമ്പിൽ ആ ഇംഗ്ലീഷുകാരൻ തല കുനിച്ചു. പുലിക്കോട്ടിൽ യൗസേപ്പ് റമ്പാച്ചനോട് തന്നെ മലങ്കര മെത്രാപ്പോലീത്താസ്ഥാനം സ്വീകരിക്കുന്നതിന് വീണ്ടും അഭ്യർത്ഥിക്കു വാൻ യോഗം ഐകകണ്ഠ്യേന നിശ്ചയിച്ചു. അങ്ങനെ അവരെല്ലാവരും ഒന്നിച്ച് ചേർന്ന് സെമിനാരിയിലെത്തി റമ്പാച്ചനെ കണ്ടു.' 'അങ്ങയെ പ്പോലെ മറ്റൊരാളെയും ഈ സ്ഥാനത്തേക്ക് അവരോധിക്കുവാൻ ഞങ്ങൾ കാണുന്നില്ല. ഞങ്ങളുടെ അപേക്ഷ നിരസിക്കരുതേ.' മൺറോ സായ്പും തദവസരത്തിൽ സന്നിഹിതനായിരുന്നു. നിരന്തരമായ അവരുടെ അഭ്യർ ത്ഥന കേട്ട് റമ്പാച്ചൻ അവരോട് പറഞ്ഞു: 'നാളെ ഈ സമയത്ത് ഞാൻ നിങ്ങളെ കാണാം. സർവ്വശക്തനായ ദൈവത്തിന്റെ കൽപ്പനയെന്തെന്ന് അപ്പോൾ ഞാൻ നിങ്ങളെ അറിയിക്കും.'

അവരെല്ലാവരും തിരിച്ചുപോയി. അന്ന് സന്ധ്യാനമസ്ക്കാരത്തിനു ശേഷം മുറിയിൽ കടന്ന് വാതിലടച്ച റമ്പാച്ചൻ പിറ്റേദിവസം ഉച്ചകഴി ഞ്ഞാണ് വാതിൽ തുറന്നത്. ചിമ്മാർ (റമ്പാച്ചന്റെ കുന്നംകുളത്തുകാര നായ പരിചാരകൻ) ഇടയ്ക്കിടെ കിളിവാതിലിലൂടെ എത്തിനോക്കിയി രുന്നു. അപ്പോഴെല്ലാം റമ്പാച്ചൻ മുട്ടിന്മേൽ നിന്ന് കരഞ്ഞ് പ്രാർത്ഥിക്കു ന്നതായാണ് കാണാൻ കഴിഞ്ഞത്. റമ്പാച്ചൻ കതകു തുറന്ന് പുറത്തു വന്നപ്പോൾ റസിഡണ്ടും മറ്റുള്ളവരും അവിടെ ഹാജരുണ്ടായിരുന്നു. റമ്പാ ച്ചൻ മന്ദസ്മിതത്തോടെ പറഞ്ഞു: 'നിങ്ങളുടെ ആഗ്രഹപ്രകാരം നടക്കട്ടെ' (കാലം ചെയ്ത അച്ചൻ, ഫാ, പി. എം. ജോസ്, പു. 27–28).

(ഈ സംഭവം പിതൃവ്യനിൽ നിന്നും കേട്ടാവാം ഇ. എം. ഫിലിപ്പ് മേൽകൊടുത്ത സാക്ഷ്യം എഴുതിയത്.)

### 7. കേണൽ മൺറോയുടെ സാക്ഷ്യം

സംയമശീലനും തപോനിധിയുമായ സ്മര്യപുരുഷന് രോഗശാന്തി വരവും മറ്റനവധി നൽവരങ്ങളും ഉണ്ടായിരുന്നുവെന്ന് പലരും സാക്ഷി ച്ചിട്ടുണ്ട്. ഒരു രോഗിയുടെ ശിരസിൽ അദ്ദേഹം കൈവച്ച് പ്രാർത്ഥിച്ചാൽ ആ രോഗിക്ക് സൗഖ്യം ലഭിക്കുക പതിവാണ് എന്ന് ആ സിദ്ധന്റെ ദൈവത്തെ പുകഴ്ത്തിക്കൊണ്ട് കേണൽ മൺറോ പറയുമായിരുന്നു (മേൽ പുസ്തകം, പു. 32).

### 8. പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കായുടെ സാക്ഷ്യം

"മലങ്കരസഭയുടെ ഉയർച്ചയ്ക്ക് ആരംഭം കുറിച്ച രണ്ടു മലങ്കര മെത്രാ

പ്പോലീത്തന്മാരെ പ്രസവിച്ച മാതാവാണ് കുന്നംകുളം പട്ടണം. പഴയ സെമിനാരിയും പതിനാറ് ഏക്കർ സ്ഥലവും ഒന്നാമത്തെ തിരുമേനിയുടെ പരിശ്രമം കൊണ്ടാണെങ്കിൽ എം. ഡി. സെമിനാരിയും അതിന്റെ സ്ഥലങ്ങളും പരുമല സെമിനാരിയും രണ്ടാമത്തെ തിരുമേനി സഭയ്ക്ക് നേടി തന്നിട്ടുള്ളവയാകുന്നു. നമ്മുടെ സഭയുടെ വളർച്ചയ്ക്ക് അടിത്തറയുറപ്പിച്ചത് ഈ സ്ഥാപനങ്ങളായിരുന്നു. ആദ്യത്തെ മെത്രാപ്പോലീത്താ കത്തോലിക്കാസഭയുടെ ഭീഷണിയേയും രണ്ടാമത്തെ മെത്രാപ്പോലീത്താ നവീകരണക്കാരുടെ ഭീഷണിയേയും തടഞ്ഞു നിർത്തി, വിജയം കണ്ടെത്തിയവർ ആയിരുന്നു. ദേവലോകം അരമന ഉണ്ടാകുന്നതിന് മുമ്പ് ദീർഘകാലം നാം പഴയസെമിനാരിയിൽ താമസിച്ചിട്ടുണ്ട്. അപ്പോഴെല്ലാം 'കാലം ചെയ്ത അച്ചൻ' എന്ന് നിങ്ങൾ പറയുന്ന മെത്രാച്ചന്റെ പരിശുദ്ധി സിമ്മനാരിയിലും സിമ്മനാരി ചാപ്പലിലും ഓർമ്മപ്പെടുന്നതായ പല സംഭവങ്ങളും നമുക്ക് അനുഭവപ്പെട്ടിട്ടുണ്ട്. പരിശുദ്ധനായ ആ തിരുമേനിയുടെ പ്രാർത്ഥന ഇന്നും നമുക്കൊരു കോട്ടയാണെന്ന് നാം വിശ്വസിക്കുന്നു" (കുന്നംകുളം പ്രസംഗം).

പണ്ഡിതനും എഴുത്തുകാരനും സമുദായ സെക്രട്ടറിയും മലങ്കരസഭാ മാസികയുടെ പത്രാധിപരുമായിരുന്ന മാളിയേക്കൽ എം. സി. കുറിയാക്കോസ് റമ്പാച്ചന്റെ സാക്ഷ്യം.

"മലങ്കരസഭയിലെ ഏറ്റവും പ്രധാനപ്പെട്ട സ്ഥാപനം കോട്ടയം പഴയ സെമിനാരിയാണെങ്കിൽ മലങ്കരസഭയിൽ എഴുന്നേറ്റിട്ടുള്ള ഏറ്റവും വലിയ മഹാൻ അതിന്റെ സ്ഥാപകനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ ആകുന്നു. രാജ്യത്തിന് പുരോഗമനത്തിന് ഇംഗ്ലീഷ് വിദ്യാഭ്യാസവും സഭയുടെ പുരോഗമനത്തിന് ശെമ്മാശന്മാരുടെ വൈദികപഠനവും ആവശ്യമാണ് എന്ന ഒരു ദർശനം അദ്ദേഹം കണ്ടു. ഒരു താപസശ്രേഷ്ഠനായിരുന്നു അദ്ദേഹം. മെത്രാപ്പോലീത്തായുടെ ശക്തമായ ഉപവാസവും നിരന്തരമായ പ്രാർത്ഥനയും സഭാന്തരീക്ഷത്തിൽ പുതിയൊരു ആത്മീയ ഉണർവ് ഉളവാക്കി. റസിഡണ്ടും ദിവാനുമായിരുന്ന കേണൽ മൺറോ സായ്പിന്റെ പിന്തുണ, മഹാറാണിയുടെ സഹായം, ജനത്തിന്റെ സഹകരണം, തിരുമേനിയുടെ കാര്യപ്രാപ്തി ഇവയൊക്കെയും ഒത്തിണങ്ങിയ സമാധാനപരമായ ഒരു സുവർണ്ണകാലം തനിക്ക് മുമ്പോ പിമ്പോ മലങ്കരസഭയ്ക്ക് ഉണ്ടായിട്ടില്ല" (കാലം ചെയ്ത അച്ചൻ, പുറം 40-41).

20-ാം നൂറ്റാണ്ടിലെ താപസനും മല്പാനും മല്പാന്മാരുടെ ഗുരുനാഥനും, സാഹിത്യകാരനും ........ പ്രതിഭയുമായിരുന്ന യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ സാക്ഷ്യം കാണുക:

"... ആർത്താറ്റ് പള്ളിയുടെ ഉദ്ധാരകനെന്നും കോട്ടയം പഴയസെമി

നാരിയുടെ സ്ഥാപകനെന്നും ആണ് അദ്ദേഹത്തെക്കുറിച്ച് സങ്കൽപ്പിക്കാറുള്ളത്. എന്നാൽ സഭയ്ക്കും സമൂഹത്തിനും തെക്ക് എന്നോ വടക്ക് എന്നോ ഭേദമില്ലാതെ ഒരു പൊതു വീഷണത്തോടെ രാപകൽ അത്യധ്വാനം ചെയ്ത് ക്ലേശിച്ച ഒരു നേതാവ് എന്നുള്ള നിലയിൽ അനേകർ അദ്ദേഹത്തെ മനസ്സിലാക്കിയിട്ടില്ല. മാത്രമല്ല, പ്രാർത്ഥനയിലും തീവ്രമായ ഉപവാസത്തിലും രാപകൽ സുധീരം പോരാട്ടം നടത്തിയ ഒരു അതികായനായിട്ടും അദ്ദേഹത്തെ മനസ്സിലാക്കിയിട്ടില്ല. ... സേവനനിരതരായ വൈദികരുടെ ഒരു വൃന്ദം സഭയ്ക്കുവേണ്ടി ഉണ്ടാകണമെന്നുള്ള അദ്ദേഹത്തിന്റെ ചിരകാലാഭിലാഷം ഇന്നും വേണ്ടത്ര നിറവേറിയിട്ടില്ല എന്നത് ഒരു ചോദ്യചിഹ്നമായി നമ്മുടെ മുമ്പിൽ ഉയർന്ന് നിൽക്കുന്നു.' (അവതാരിക, *കാലം ചെയ്ത അച്ചൻ*).

വാചംയമിയും മിതഭാഷിയും വാഗ്മിയുമായ മലങ്കരയുടെ ആധുനിക പ്രവാചകന്റെ ഈ സാക്ഷ്യം ആർക്കെങ്കിലും അവഗണിക്കാനാവുമോ?

## 11. സഭാചരിത്ര നിഘണ്ടു (ദൈവശാസ്ത്ര സാഹിത്യ സമിതി, തിരുവല്ല, എഡി. മാർ അപ്രേം)

റവ. ടി. സി. ഏബ്രഹാം: "1815 മീനം 9-ാം തീയതി മെത്രാപ്പോലീത്തായായി മാർ ദീവന്നാസ്യോസ് എന്ന പേരിൽ. ഭക്തനും വിശുദ്ധനും ആയിരുന്ന തിരുമേനി 1816 നവംബർ 25-ാം തീയതി കാലം ചെയ്തു."

യൗസേഫിനെ അറിയാത്ത ഫറവോമാരുടെ കാലത്ത് യൗസേഫിന്റെ സേവനങ്ങൾ നിറംകെട്ടവയായി വ്യാഖ്യാനിക്കപ്പെട്ടു എന്നത് ഒരു വേദപുസ്തക സത്യം.

**അനുബന്ധം 1**

# പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയെ മലങ്കരസഭാജ്യോതിസ്സായി പ്രഖ്യാപിച്ചുകൊണ്ട് പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ പുറപ്പെടുവിച്ച കല്പന

No. P. 433/91

**സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി) വിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൻമേൽ ആരൂഢനായിരിക്കുന്ന**

**പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ മോറാൻ മാർ ബസ്സേലിയോസ് മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ**

നമുക്കെത്രയും പ്രിയപ്പെട്ടിരിക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ എല്ലാ മേല്പ്പട്ടക്കാരും പട്ടക്കാരും ശെമ്മാശ്ശന്മാരും കുഞ്ഞാടുകളും പെണ്ണാടുകളും ആടുകളുമായ എല്ലാവർക്കും സഭയെ സ്നേഹിക്കുകയും പ്രിയപ്പെടുകയും ചെയ്യുന്ന എല്ലാ അഭ്യൂദയകാംക്ഷികൾക്കും യഥാക്രമം കർത്താവിൽ സമാധാനവും വാഴ്വും. പ്രിയരെ, വളരെ സന്തോഷത്തോടും കൃതജ്ഞതാനിർഭരമായ ഹൃദയത്തോടും കൂടി നിങ്ങളെ നാം അറിയിക്കുന്നത്.

കുന്നംകുളത്ത് പുലിക്കോട്ടിൽ തറവാട്ടിൽ ഉത്തമനായ ചുമ്മാരുടെ സീമന്തപുത്രനായി 1740 നവംബർ മാസം 25-ാം തീയതി ജനിച്ച യൗസേഫ് എന്ന ഇട്ടൂപ്പ് ദൈവത്തിന്റെ ഒരു വലിയ ദാനമായിരുന്നു. കാലചക്രത്തിന്റെ ഉരുളിച്ചയിൽ വളർന്നുവലുതായ ഇട്ടൂപ്പിൽ നോമ്പ്, നമസ്ക്കാരം തുടങ്ങിയ ഭക്തിജീവിതവും കാര്യങ്ങൾ ഗ്രഹിച്ച് അപ്പോഴപ്പോൾ ചെയ്യേണ്ട കാര്യങ്ങൾ മടി കൂടാതെ ചെയ്യുവാനുള്ള ശേഷിയും ശേമുഷിയും കണ്ടറിഞ്ഞ സഭയുടെ ചുമതലക്കാർ അദ്ദേഹത്തെ ശെമ്മാശ്ശനായും പിന്നീട് വൈദികനായും ഉയർത്തി. പല സിദ്ധികളുടെയും പ്രഭവസ്ഥാനമായി പ്രശോഭിച്ച ദാർശനികനായ അദ്ദേഹം കോട്ടയത്തേക്ക്

വന്ന്, ഒന്നുമില്ലായ്മയിൽ നിന്ന് സഭയിലെ വൈദിക വിദ്യാർത്ഥികൾക്ക് ഒരു പഠിത്തവീടുണ്ടാക്കുവാൻ ശ്രമിച്ചു. അതിന്റെ ഫലമായി പേരും പെരുമയും സമാർജ്ജിച്ചു പ്രകാശിക്കുന്ന ഇന്നത്തെ ഓർത്തഡോക്സ് വൈദികസെമിനാരിയുടെ ജനയിതാവ് എന്ന പേരിന് അർഹനായി. മലയാള ഭാഷയിൽ വി. വേദപുസ്തകം പരിഭാഷപ്പെടുത്തുകയും ഇംഗ്ലീഷ് വിദ്യാഭ്യാസം കേരളത്തിൽ ആരംഭിക്കുകയും ചെയ്തത് ഈ പിതാവിന്റെ നേട്ടങ്ങളിൽ ചിലവ മാത്രമാണ്. ക്രാന്തദർശിയായ ഇദ്ദേഹം പിൽക്കാലത്ത് ഒരു മെത്രാപ്പോലീത്താ ആയി എന്നുള്ളത് അത്ഭുതത്തിനു വകയില്ല. ഇപ്രകാരം പ്രശോഭിതനായി വരികെ 1816 നവംബർ മാസം 25-ാം തീയതി തിരുമേനിയുടെ 76-ാം ജന്മദിനത്തിൽ അദ്ദേഹം സ്വർഗ്ഗത്തിലേക്കു യാത്ര ചെയ്തു. അദ്ദേഹത്തിന്റെ പ്രാർത്ഥനാനുഗ്രഹങ്ങൾ എല്ലാവർക്കും കോട്ടയായിരിക്കട്ടെ.

ഭാഗ്യസ്മരണീയനും ദൈവകൃപാലുവും ദൈവഹിതം ബോദ്ധ്യമായാൽ അവയുടെ സിദ്ധിക്കുവേണ്ടി ദൈവത്തെ മാത്രം നോക്കി പുറപ്പെടുന്ന ധീരവീരനും ദാർശനികനും കർമ്മനിരതനുമായ ഈ വന്ദ്യപിതാവിന്റെ പ്രകാശിതവും പ്രശോഭിതവുമായ ജീവിതത്തേയും നേട്ടങ്ങളേയും പരിഗണിച്ച് 1991 ഒക്ടോബർ മാസം 31-ാം തീയതി സോഫിയാ സെന്ററിൽ വെച്ചു കൂടിയ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തീരുമാന പ്രകാരം അദ്ദേഹത്തിന് "സഭാ ജ്യോതിസ്സ്" എന്നു ഉചിതവും ഉത്തമവുമായ നാമം നൽകി ബലഹീനനായ നാം കൃതാർത്ഥനാകട്ടെ. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ "സഭാ ജ്യോതിസ്സ്" "സഭാ ജ്യോതിസ്സ്" "സഭാ ജ്യോതിസ്സ്." കർത്താവിൽ ബലഹീനനായ നമ്മുടെ സ്നേഹം.

ദൈവം എല്ലാവരേയും അനുഗ്രഹിക്കട്ടെ. ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ വിശുദ്ധ മർത്തമറിയാം അമ്മയുടെയും, ഇന്ത്യയുടെ കാവൽപിതാവായ പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെയും ശേഷം എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ......

29-11-1991
കോട്ടയം കാതോലിക്കേറ്റ്
അരമനയിൽ നിന്ന്

# പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവക: ചരിത്ര സംഗ്രഹം

(സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്തായുടെ ആത്മമാതാവ് (Alma Matter) പഴഞ്ഞി സെന്റ് മേരീസ് പള്ളിയാണ്. ഇവിടെ പ്രവർത്തിച്ചിരുന്ന മല്പാൻ പാഠശാലയിൽ ആദ്യം വിദ്യാർത്ഥിയായും പിന്നീട് മല്പാനായും പ്രവർത്തിച്ചു. ഏതാനും വർഷം ഇവിടെ വികാരിയായിരുന്നു. ഇവിടെ വച്ചു തന്നെ മെത്രാപ്പോലീത്താ ആയി വാഴിക്കപ്പെട്ടു.)

എ.ഡി. 1407–നും 1502–നും ഇടയിൽ മലങ്കരസഭ സന്ദർശിച്ച പൗരസ്ത്യ പിതാക്കന്മാരുടെ (മാർ യാബ് ആലോഹോ, മാർ തോമാ, മാർ യോഹന്നാൻ, മാർ ദാവീദ്, മാർ ദനഹാ, മാർ യാക്കോബ്) നേതൃത്വത്തിൽ ദൈവമാതാവിന്റെ നാമത്തിലുള്ള ഈ പള്ളി നിർമ്മിക്കപ്പെട്ടു എന്ന് വിശ്വസിക്കപ്പെടുന്നു. മദ്ബഹായുടെ കവാടത്തിലും, കിഴക്കേ ഭിത്തിയിലും കാണുന്ന ഐക്കണുകളും, ശില്പമാതൃകകളും പള്ളിയിൽ സൂക്ഷിച്ചിട്ടുള്ള ചില കൽദായ സുറിയാനി ഗ്രന്ഥങ്ങളും, തലമുറകളിലൂടെ പകർന്നു കിട്ടിയ ഐതിഹ്യങ്ങളും ഈ അഭ്യൂഹത്തെ ബലപ്പെടുത്തുന്നു.

പാലൂർ–ചാട്ടുകുളങ്ങര (ആർത്താറ്റ്) പള്ളിയോടൊപ്പം ഈ ഇടവകയും 1599–ലെ ഉദയംപേരൂർ സുന്നഹദോസിനെ ബഹിഷ്ക്കരിച്ചു; 1653–ലെ കൂനൻകുരിശ് സത്യത്തിൽ ഉറച്ചുനിന്നു. ഇവിടെ സജീവമായിരുന്ന മല്പാൻ പാഠശാലയിൽ പഠിച്ച് ഇവിടെതന്നെ മല്പാനായി തീർന്ന മഹാപുരുഷനാണ് കോട്ടയം പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്താ. ഹൈക്കലായിൽ ഉണ്ടായിരുന്ന രണ്ടു ത്രോണോസുകൾ (വടക്ക് – സെന്റ് തോമസ്, തെക്ക് – സെന്റ് ജോർജ്ജ്) മദ്ബഹായിൽ സ്ഥാപിച്ചതും, മദ്ബഹായിലെ സ്മാരക കബറിൽ നിക്ഷേപിച്ചിരുന്ന പ. യെൽദോ മാർ ബസ്സേലിയോസ് കാതോലിക്കായുടെ (പേർഷ്യയിലെ – ബസ്ര) തിരുശേഷിപ്പുകൾ തെക്കേ ത്രോണോസിൽ പ്രതിഷ്ഠിച്ചതും, പള്ളിയോട് ചേർന്ന് പടിഞ്ഞാറ് ഇരുനിലകളിലായി മുഖമണ്ഡപം പണിയിച്ചതും വടക്കുഭാഗത്തുണ്ടായിരുന്ന കെട്ടിടത്തിന്റെ സ്ഥാനത്ത് ബഹുനിലകളിലുള്ള പടിപ്പുര കെട്ടിടം നിർമ്മിച്ചതും ഇദ്ദേഹം തന്നെ. കോതമംഗലം, കുറുപ്പംപടി തുടങ്ങിയ പ്രദേശങ്ങളിലെ ശെമ്മാശൻമാരിലൂടെ കോതമംഗലം ബാവായെ

ഇവിടത്തുകാർ അറിഞ്ഞു; അവിടേക്ക് തീർത്ഥാടനം ആരംഭിച്ചു. പരിശുദ്ധബാവായുടെ തിരുശേഷിപ്പുകൾ ലഭിച്ച പെങ്ങാമുക്ക് ചെറുവത്തൂർ വറീയത് ആ നിക്ഷേപം ആഘോഷപൂർവ്വം പള്ളിയിൽ സമർപ്പിച്ചു; മദ്ബഹായിൽ കബർ ക്രമീകരിച്ച് അതിൽ നിക്ഷേപിച്ചു. തുടർന്ന് വൃശ്ചികം 21-ാം തീയതിയിലെ സ്ഥാപക പെരുന്നാളിനു പകരം കന്നി 20-ാം തീയതി പ്രധാനപെരുന്നാൾ ആയിത്തീർന്നു.

ഇട്ടൂപ്പ് റമ്പാൻ, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ എന്ന പേരിൽ ഇവിടെ വച്ച് 1815 മാർച്ച് 21 മെത്രാപ്പോലീത്താ സ്ഥാനം സ്വീകരിച്ചു; തൊഴിയൂരിന്റെ കിടങ്ങൻ മാർ പീലക്സിനോസ് പ്രധാന കാർമ്മികനായിരുന്നു.

ആർത്താറ്റ്-പാലൂർ പള്ളിയുടെ പുനർ നിർമ്മാണം (1805), ആർത്താറ്റ് പടിയോല (1806), കണ്ടനാട് പടിയോല (1809), വി. വേദപുസ്തകത്തിന്റെ ആദ്യ മലയാള വിവർത്തനം (1811), കോട്ടയം പഴയസെമിനാരി സ്ഥാപനം എന്നിവയിലൂടെ പ്രശസ്തി നേടിയ ഇദ്ദേഹമാണ് പകലോമറ്റം മെത്രാന്മാരുടെ വംശാധിപത്യം നിറുത്തലാക്കി ജനാധിപത്യപരമായ തെരഞ്ഞെടുപ്പിലൂടെ മലങ്കരമെത്രാൻ സ്ഥാനത്ത് പ്രവേശിച്ച ആദ്യത്തെ സഭാദ്ധ്യക്ഷൻ.

1853 മുതൽ പള്ളിയുടെ വടക്കേ ഭാഗം ശ്മശാനമായി ഉപയോഗിച്ചിരുന്നു. 1896-ൽ അവിടത്തെ കുരിശുപള്ളിയും (കാക്കശ്ശേരി കുടുംബക്കാർ നിർമ്മിച്ചത്) ശ്മശാനവും പ. പരുമലതിരുമേനിയുടെയും വികാരി ചീരൻ ഗീവർഗീസ് കശ്ശീശായുടെയും നേതൃത്വത്തിൽ തെക്കുഭാഗത്തേക്കു മാറ്റി. 1853-ൽ ഈ പള്ളിയിൽ ഏതാനുംമാസം താമസിച്ച പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസ്, ഹൈക്കലായിൽ ഇലച്ചായം കൊണ്ട് വരച്ചിരുന്ന ബൈബിൾ ദൃശ്യങ്ങൾ വെള്ളപൂശി അപ്രത്യക്ഷമാക്കി. തുടർന്ന് നവീകരണപക്ഷക്കാരുമായി 1889-ൽ വ്യവഹാരം ആരംഭിച്ചു. പ്രമാദമായ ആ വ്യവഹാരത്തിൽ പരാജയപ്പെട്ട നവീകരണക്കാർ പുത്തൻപള്ളി സ്ഥാപിച്ച് ഇടവകയോട് യാത്ര പറഞ്ഞു.

1876-ൽ ചീരൻ ഉട്ടൂപ്പ് കത്തനാർ പഴഞ്ഞി, ചാലിശേരി പള്ളികളുടെ വികാരി എന്ന നിലയിൽ മുളംതുരുത്തി സുന്നഹോസിൽ പങ്കെടുത്തു. നവീകരണക്കാരുമായി നടന്ന വ്യവഹാരത്തിന് നേതൃത്വം നൽകിയ ചീരൻ ഗീവർഗീസ് കശ്ശീശ 1887 മുതൽ 1934-ൽ ദിവംഗതനാകും വരെ വികാരിയായിരുന്നു. പിന്നീട് രണ്ട് ഘട്ടങ്ങളിലായി പുലിക്കോട്ടിൽ മത്തായി കത്തനാരും, യാക്കോബ് കത്തനാരും (കാക്കു അച്ചൻ) ചുമതലയിൽ പ്രവേശിച്ചു. 1934 വരെ സമാധാന കാലഘട്ടമായിരുന്നു. യെരുശലേം - തെക്കേ അങ്ങാടി (അനാഥശാല കുരിശുപള്ളി), കുരിശുപള്ളി

കൾ, അനാഥശാല കെട്ടിടം, സണ്ടേസ്കൂൾ കെട്ടിടം (മലങ്കരസഭയിലെ ആദ്യത്തെ സണ്ടേസ്കൂൾ ഇവിടെയാണ് പ്രവർത്തനം തുടങ്ങിയത്), ആറ് വിദ്യാലയങ്ങൾ, ചിട്ടയായ ഓഫീസ് പ്രവർത്തനം തുടങ്ങിയവ ഇക്കാലത്തെ നേട്ടങ്ങളായിരുന്നു.

1935-ൽ ആരംഭിച്ച ആഭ്യന്തര വ്യവഹാരം പള്ളിയെ റിസീവർ ഭരണത്തിലാക്കി. ബഹു. കാക്കു അച്ചൻ 1950 വരെയും റിസീവർ ആയിരുന്നു. 1951-ലും 1954-ലുമായി ചീരൻ സി. വി. അബ്രഹാം (തെക്കേക്കര അച്ചൻ), കുറ്റിക്കാട്ടിൽ കെ. സി. ജോസഫ് (പിന്നീട് കോർഎപ്പിസ്ക്കോപ്പായായി) എന്നീ കശ്ശീശന്മാർ ചുമതലയേറ്റു; ഭരണഘടനാനുസൃതം മാറി മാറി വികാരിമാരായി. അവർ യഥാക്രമം 2000, 2007 എന്നീ വർഷങ്ങളിൽ റിട്ടയർ ചെയ്തു. അതോടെ ഇടവകപട്ടക്കാരുടെ ഭരണത്തിന് തിരശ്ശീല വീണു.

1978 മെയ് 15-നു യാക്കോബ് മാർ പോളിക്കർപ്പോസ്, ഗീവർഗീസ് മാർ ദീയസ്ക്കോറോസ്, സഖറിയാ മാർ ദീവന്നാസിയോസ്, മാത്യൂസ് മാർ ബർണബാസ്, യൂഹാനോൻ മാർ അത്താനാസിയോസ് എന്നിവരെ പ. മാത്യൂസ് പ്രഥമൻ ബാവായുടെ നേതൃത്വത്തിലുള്ള സുന്നഹദോസ് ഈ പള്ളിയിൽ വെച്ച് എപ്പിസ്ക്കോപ്പന്മാരായി വാഴിച്ചു.

2001-ൽ റവ. ഫാ. സണ്ണി ചാക്കോ, വെരി. റവ. ഫാ. ജോസഫ് കുറ്റിക്കാട്ട് കോർഎപ്പിസ്ക്കോപ്പാ എന്നിവരുടെ നേതൃത്വത്തിൽ പുതിയ പള്ളിയുടെ നിർമ്മാണം ആരംഭിച്ചു.

പ. മാത്യൂസ് ദ്വിതീയൻ ബാവാ ശിലാസ്ഥാപനം നിർവ്വഹിച്ച ദേവാലയത്തിന്റെ പൂർണ്ണ കൂദാശ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ പൗലൂസ് മാർ മിലിത്തിയോസ് (കുന്നംകുളം), പൗലോസ് മാർ പക്കോമിയോസ് (മാവേലിക്കര), കുറിയാക്കോസ് മാർ ക്ലീമീസ് (സുൽത്താൻബത്തേരി), ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് (നിരണം) എന്നിവരുടെ പ്രധാന കാർമ്മികത്വത്തിൽ 2008 മെയ് 10-നു നിർവ്വഹിക്കപ്പെട്ടു.

ചാലിശേരി, പെങ്ങാമുക്ക്, കാട്ടകാമ്പാൽ, മൂലേപ്പാട്, മങ്ങാട്, കരിക്കാട്, പെരുംതുരുത്തി, കോട്ടോൽ, ഐനൂർ, മൂക്കുതല എന്നീ 10 ഇടവകകളുടെ മാതൃ ഇടവകയാണ് ഈ ദേവാലയം. വിവിധ ഭാഗങ്ങളിലായി 9 കുരിശുപള്ളികൾ ഈ ഇടവകയ്ക്ക് ഇപ്പോഴുണ്ട്. മലങ്കരസഭയുടെ ഏറ്റവും കരുത്താർന്ന ഉരുക്കുകോട്ടയായി ഈ ഇടവക വിശേഷിക്കപ്പെട്ടിട്ടുണ്ട്.

പുലിക്കോട്ടിൽ ഒന്നും രണ്ടും മലങ്കര മെത്രാപ്പോലീത്താമാർ ഈ ഇടവകയിലെ വികാരിമാർ ആയിരുന്നു. ഇപ്പോഴത്തെ പ. കാതോലിക്കാ

ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ ഈ ഇടവകയുടെ സന്താനമാണ്.

സ്വന്തമായി കെട്ടിടങ്ങൾ ഉണ്ടാകുന്നതുവരെയും പഴഞ്ഞി എം. ഡി. കോളജ് പ്രവർത്തിച്ചിരുന്നത് ഇവിടത്തെ സണ്ടേസ്കൂൾ കെട്ടിടങ്ങളിലാണ്.

റവ. ഫാ. ഡോ. ജോസഫ് ചീരൻ, റവ. ഫാ. ഡോ. തോലത്ത്, റവ. ഫാ. സൈമൺ വാഴപ്പിള്ളി എന്നിവർ ഈ ഇടവകയിലെ അംഗങ്ങളാണ്. റവ. ഫാ. ജോർജ്ജ് ചീരൻ വികാരിയായും, റവ. ഫാ. ടി. പി. വർഗീസ് സഹവികാരിയായും ഇപ്പോൾ പ്രവർത്തിച്ചു വരുന്നു.

### പടിഞ്ഞാറെ മുഖമണ്ഡപം (ടെറസ്സിന്റെ കിഴക്കേ ഭാഗം)

സഭാജ്യോതിസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്താ ഈ പള്ളിയിൽ ചുമതല വഹിച്ച 18-ാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ നിർമ്മിച്ച ബഹുനില മുഖമണ്ഡപം. മുകളിൽ മേമ്പൂട്ടിനോടൊപ്പം മേൽപട്ടക്കാരുടെ താമസസൗകര്യം ക്രമീകരിച്ചു. കോട്ടയം പഴയസെമിനാരി കൈവശത്തിലാക്കുന്നതുവരെ, 19-ാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ സഭാതേജസ്സ് പുലിക്കോട്ടിൽ രണ്ടാമൻ മലങ്കര മെത്രാപ്പോലീത്താ ഇവിടെ താമസിച്ചാണ് പലപ്പോഴും മലങ്കരസഭാഭരണം നിർവഹിച്ചിരുന്നത്. 1896-ൽ പ. പരുമല തിരുമേനി വിശുദ്ധനാട് സന്ദർശിക്കുവാൻ പോകുമ്പോഴും മടങ്ങി വന്നപ്പോഴും ഇവിടം സന്ദർശിച്ചത് പ്രിയ സന്യാസഗുരു പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്തായുടെ അനുഗ്രഹാശ്ശിസുകൾ തേടി ആയിരുന്നു. പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനി തന്നെയാണ് പ. വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് തിരുമേനിക്കും സന്യാസം നൽകിയത്.

### വടക്കേ കെട്ടിടം (മല്പാൻ പാഠശാല)

പുലിക്കോട്ടിൽ ഒന്നാമൻ മലങ്കര മെത്രാപ്പോലീത്താ ഈ പള്ളിയുടെ ചുമതല വഹിച്ച കാലത്ത് (1770-1775) ഈ ബഹുനില കെട്ടിടം പണിതു. വളരെ കാലമായി ഇവിടെയുണ്ടായിരുന്നു മല്പാൻ പാഠശാലയുടെ പ്രവർത്തനം സുഗമമാക്കുകയായിരുന്നു ലക്ഷ്യം. താഴെ മല്പാന്മാർക്കും മുകളിൽ വൈദിക വിദ്യാർത്ഥികൾക്കും വാസസ്ഥലം ക്രമീകരിച്ചു. കോതമംഗലം, കുറുപ്പംപടി, അങ്കമാലി, പറവൂർ, മുളംതുരുത്തി, കണ്ടനാട് എന്നിവിടങ്ങളിലെ ശെമ്മാശന്മാർ ഇവിടെ പഠിച്ചിരുന്നു. 1811-ലെ ആദ്യ മലയാള ബൈബിൾ വിവർത്തനത്തിൽ മുഖ്യ വങ്കു വഹിച്ച പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും, കായംകുളം പീലിപ്പോസ് റമ്പാനും ഇവിടെ

അദ്ധ്യാപനം നടത്തി. 1800-1810 ആണ്ടിനിടയ്ക്ക് കുന്നംകുളം ചിറളയം പള്ളിയിൽ മറ്റൊരു മല്പാൻ ഭവനം ഉയർന്നതോടെ ഈ മല്പാൻ പാഠശാലയുടെ പ്രവർത്തനം മന്ദീഭവിച്ചു. പള്ളിയുടെ ഓഫീസ്, സ്റ്റോർ, വികാരിമാരുടെ താമസം എന്നിവയ്ക്കായി ഇവിടം ഉപയോഗിക്കപ്പെട്ടു. പെരുന്നാളിന് നെറ്റിപ്പട്ടം കെട്ടിയ ഗജവീരന്മാരെ ഈ പടിപ്പുരയിലൂടെ അകത്ത് പ്രവേശിപ്പിച്ചിരുന്നു. ചില അനിഷ്ടസംഭവങ്ങളെ തുടർന്നാണ് ഈ പതിവിന് വിരാമമിട്ടത്. ഇപ്പോൾ ഈ കെട്ടിടത്തിന്റെ പുറത്തു നിന്നാണ് നെറ്റിപ്പട്ടം ചാർത്തുന്നതും ഒടുവിൽ പള്ളിയെ പ്രണമിച്ചശേഷം നെറ്റിപ്പട്ടം അഴിക്കുന്നതും.

ഒരു തീർത്ഥാടനകേന്ദ്രമായ ഈ ദേവാലയത്തിൽ ഒക്ടോ. 2, 3 തീയതികളിലായി ആഘോഷിക്കുന്ന പെരുന്നാൾ നാടിന്റെ ദേശീയോത്സവമാണ്. പള്ളിയകത്തും പുറത്തും മുട്ടുകുത്തിയുള്ള പ്രദക്ഷിണമാണ് പ്രധാന വഴിപാട്. അനേകായിരങ്ങൾ പ. യൽദോ മാർ ബസ്സേലിയോസ് ബാവായുടെ തിരുശേഷിപ്പ് സ്ഥാപിതമായ ഈ പള്ളിയിൽ നിന്ന് നിർവൃതി നുകരുന്നു. പള്ളിയുടെ വടക്കേ കെട്ടിടം പൊളിച്ചുനീക്കി തൽസ്ഥാനത്ത് ബഹുനിലകെട്ടിടവും ഓഫീസ് സമുച്ചയവും നിർമ്മിക്കാൻ 2010 ഒക്ടോബർ 28-ന് ഇടവകാംഗവും മലങ്കര മെത്രാപ്പോലീത്തായും പൗരസ്ത്യകാതോലിക്കായും ആയ പ. ബസ്സേലിയോസ് മാർതോമ്മാ പൗലൂസ് ദ്വിതീയൻ ശിലാസ്ഥാപനം നിർവഹിച്ചു.

**അനുബന്ധം 3**

# പാലൂർ -ചാട്ടുകുളങ്ങര (ആർത്താറ്റ്) പള്ളി: ചരിത്രസംഗ്രഹം

ക്രിസ്തുവിന് മുമ്പ് പൊന്നാനി-അലക്സാന്ത്രിയാ തുറമുഖങ്ങളെ കേന്ദ്രമാക്കി പ്രശസ്തമായി നടന്നിരുന്ന വിദേശ വ്യാപാരത്തിന്റെ നിയ ന്ത്രണം വഹിച്ചുകൊണ്ട് പൊന്നാനിയിൽ അറബികളും തുറമുഖ നഗര മായ പാലൂരിൽ യഹൂദന്മാരും കുടിയേറിപ്പാർത്തിരുന്നു. പാലൂരിലെ ജൂത ക്കുന്നിൽ സ്ഥിതിചെയ്തിരുന്ന ജൂതസിനഗോഗ് എ.ഡി. 52-ൽ മാർ ത്തോമ്മാ ശ്ലീഹായുടെ സുവിശേഷഘോഷണത്തെ തുടർന്ന് ജൂതക്കോ ളനി ഒന്നടങ്കം ക്രിസ്തുമതം സ്വീകരിച്ചതോടെ ദൈവമാതാവിന്റെ നാമ ത്തിലുള്ള ക്രൈസ്തവ ദേവാലയമായി പരിണമിച്ചു. മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച ഈ ക്രൈസ്തവ ദേവാലയം ഭാരത ക്രൈസ്തവരുടെ തല പ്പള്ളിയായി. ഈ ചരിത്രത്തെ ദൃഢീകരിക്കുവാൻ പില്ക്കാലത്ത് ആ പ്രദേശം ഭരിച്ച രാജാക്കന്മാർ തലപ്പള്ളി രാജാക്കന്മാർ എന്ന പേർ സ്വീക രിച്ചു. താലൂക്കുകൾ രൂപീകരിച്ചപ്പോൾ പാലൂർ പ്രദേശം തലപ്പള്ളി താലൂക്ക് എന്ന് അറിയപ്പെട്ടു. എ.ഡി. 4-ാം നൂറ്റാണ്ടിനു ശേഷം പൊന്നാനി തുറമുഖം വഴി ആര്യന്മാർ കേരളത്തിൽ കുടിയേറിപ്പാർത്തപ്പോൾ (കാണി പ്പയ്യൂർ നാരായണ നമ്പൂതിരിപ്പാടിന്റെ 'ആര്യന്മാരുടെ കുടിയേറ്റം' എന്ന ഗ്രന്ഥപരമ്പര കാണുക) അവരിൽ ഏറ്റവും പ്രബലരായ ഒരു ശാഖ ദേശ പ്പേരായ 'പാലൂർ' ഇല്ലപ്പേരായി സ്വീകരിച്ചു. അതീവ ശോഷിച്ചുപോയ പാലൂർ ഇല്ലത്തിലെ ഒരു ശാഖ ഇന്നും പാലൂർ പ്രദേശത്ത് പഴഞ്ഞി യിൽ സ്ഥിതിചെയ്യുന്നുണ്ട് (*സഭാചരിത്ര വിജ്ഞാനകോശം*, പു. 78-79).

പൊന്നാനി തുറമുഖം വഴി നടന്നിരുന്ന വിദേശവ്യാപാരം സ്വന്തമാ ക്കുവാൻ ചേര - ചോള - പാണ്ഡ്യ ചക്രവർത്തിമാർ യുദ്ധപരമ്പര അഴിച്ചു വിട്ടതോടെ (ശ്രീ. ഇളംകുളം നൂറ്റാണ്ടുയുദ്ധത്തെപ്പറ്റി പ്രസ്താവിച്ചതോ ർക്കുക) തുറമുഖനഗരമായ പാലൂർ പ്രദേശം അസ്വസ്ഥബാധിതമായി. പാലൂരിൽ നിവസിച്ചിരുന്ന ബുദ്ധ-ജൈന മതങ്ങളിൽ നിന്നും യഹൂദന്മാ രിൽ നിന്നും രൂപമെടുത്ത ക്രിസ്തുമതം ഇതോടെ സുരക്ഷാകാരണങ്ങ ളാൽ സമുദ്രം, കായൽ, നദി എന്നീ ജലമാർഗ്ഗങ്ങളിലൂടെ തെക്കോട്ട് കുടി യേറിപ്പാർക്കാൻ ആരംഭിച്ചു. ഇതോടെ ക്രിസ്തുമതവ്യാപനം സംഭവി ച്ചു. മറ്റം, കൊടുങ്ങല്ലൂർ, ചെറായി, പറവൂർ, അങ്കമാലി, ഇടപ്പള്ളി, കുറു പ്പമ്പടി, കുറവിലങ്ങാട്, കോട്ടയം, നിരണം, കടമ്പനാട്, തുമ്പമൺ തുട ങ്ങിയ തെക്കൻ പ്രദേശങ്ങളിൽ ക്രിസ്തുമത കോളനികളും അവിടങ്ങ ളിലെല്ലാം ക്രിസ്തുമത ദേവാലയങ്ങളും പ്രത്യക്ഷപ്പെട്ടു. ഈ കുടിയേറ്റ

ത്തിന്റെ കഥ 'ഭൂവിൽ വിടർന്ന ദേവലോകം' എന്ന ഗ്രന്ഥത്തിൽ (ശ്രീ. കെ. വി. മാമ്മൻ) ഇതൾ വിരിയുന്നതിപ്രകാരമാണ്: '.... നമ്മുടെ പൂർവ്വീകർ തെക്കോട്ട് വന്ന് ആദ്യം അങ്കമാലിയിലും തുടർന്ന് ഏറ്റൂമാനൂരും ഒടുവിൽ കുറവിലങ്ങാട്ടും താമസം ഉറപ്പിച്ചു. എ. ഡി. 1687-ൽ പകലോമറ്റം മാത്തൻ മാപ്പിള കുറവിലങ്ങാട്ടു നിന്ന് അയിരൂരിൽ എത്തിച്ചേർന്നു (പു. 26, 27). കോനാട്ട് കുടുംബം (മാമ്മലശ്ശേരി, പാമ്പാക്കുട), പൈനാടത്ത് കുടുംബം (അങ്കമാലി), അമ്പാട്ട് കുടുംബം (അകപ്പറമ്പ്), തുരുത്തി കുടുംബം (കുറുപ്പമ്പടി), തോമ്പ്ര (വെങ്ങോല), മൂക്കഞ്ചേരി (തൃപ്പൂണിത്തുറ), ഞാലിയിൽ (കവിയൂർ), കുറ്റിക്കണ്ടത്തിൽ (അയിരൂർ), വിളവിനാൽ (ഓമല്ലൂർ) എന്നിങ്ങനെയുള്ള പ്രാചീന കുടുംബങ്ങൾ പ്രസിദ്ധീകരിച്ച കുടുംബ ചരിത്രങ്ങൾ വ്യക്തമാക്കുന്നപ്രകാരം മലങ്കരസഭയുടെ ആദ്യ തലസ്ഥാനം ചാവക്കാട് പ്രദേശത്തുള്ള പാലൂർ ആയിരുന്നു (പുറം. 23-27).

വിസ്തൃതമായ പാലൂർ പ്രദേശം പല കരകളായി വിഭജിക്കപ്പെട്ടപ്പോൾ പാലൂർ പള്ളി ചാട്ടുകുളത്തിന്റെ (വഞ്ചിക്കുളം) കരയിലായതിനാൽ ചാട്ടുകുളങ്ങരപള്ളി എന്ന് അറിയപ്പെട്ടു. ആദ്യ വ്യാപനക്കാലത്ത് എ. ഡി. 5-ാം നൂറ്റാണ്ടു വരെ മലങ്കരയുടെ തലപ്പള്ളി എന്ന നിലയിൽ ചാട്ടുകുളങ്ങര- പാലൂർ പള്ളിയെ കേന്ദ്രീകരിച്ചാണ് സഭാഭരണം നിർവഹിക്കപ്പെട്ടിരുന്നത്. പൊന്നാനി - അലക്സാന്ത്രിയൻ വ്യാപാരം മുഖേന സംസർഗ്ഗത്തിൽ വന്ന അലക്സാന്ത്രിയൻ സഭാഭരണശൈലി പാലൂർ മുഖേന മലങ്കരസഭയിലും നിലവിൽ വന്നു. തലപ്പള്ളിയുടെ ചുമതല വഹിച്ച പ്രധാന കത്തനാർ ജാതിയ്ക്കു കർത്തവ്യൻ എന്ന് വിശേഷിപ്പിക്കപ്പെട്ടിരുന്നു. ഇതര ഇടവകകളിന്മേലുള്ള നാമമാത്രമായ മേൽനോട്ടം തലപ്പള്ളിയിലെ വൈദികാധ്യക്ഷൻ നിർവഹിച്ചു പോന്നു. വൈദികരുടെ പ്രഥമ സ്ഥാനി എന്ന നിലയിൽ വിവിധ ഇടവകകളിലേയ്ക്കുള്ള കത്തനാർമാരെ സ്ഥാനം കൊടുത്ത് നിയമിക്കുന്നതും ഇദ്ദേഹത്തിന്റെ ചുമതലയായിരുന്നു.

പൊന്നാനിയിൽ നിന്ന് വ്യാപാരകേന്ദ്രം കൊടുങ്ങല്ലൂരിലേക്ക് 4-ാം നൂറ്റാണ്ടിൽ ക്നായിതൊമ്മന്റെ നേതൃത്വത്തിൽ ക്രമീകരിച്ചപ്പോൾ അങ്കമാലിയ്ക്ക് പ്രധാന്യം വർദ്ധിച്ചു. അതോടെ പാലൂരിലെ സഭാ തലസ്ഥാനം അങ്കമാലിയിലേക്ക് വിന്യസിക്കപ്പെട്ടു (മേൽപ്പുസ്തകം, പുറം 30-31). എങ്കിലും പാലൂർ ചാട്ടുകുളങ്ങര ഇടവക അതിന്റെ പൈതൃകം ഉദയംപേരൂർ സുന്നഹദോസിന്റെ കാലത്തുപോലും നിലനിർത്തി. ആർച്ച് ബിഷപ്പ് മെനേസ്സിസിനെയും ഉദയംപേരൂർ സിനഡിനെയും രക്തസാക്ഷി മനോഭാവത്തോടെ തിരസ്കരിച്ച കേരളത്തിലെ ഏക ഇടവകയായിരുന്നു അത്. സിനഡിന് ശേഷം പാലൂരിൽ ആധിപത്യം സ്ഥാപിക്കാനെത്തിയ

ആർച്ച് ബിഷപ്പിന് പാലൂർ പള്ളിയിൽ പ്രവേശനം ലഭിച്ചില്ല. പാലൂർ ഇടവകയിലെ ഒരു കുരിശുപള്ളിയായിരുന്ന ചാവക്കാട് മാർ കുറിയാക്കോസ് ചാപ്പലിലാണ് അദ്ദേഹത്തിന് പ്രവേശനം ലഭിച്ചത്. അവിടെ പാലൂർ ഇടവക അവതരിപ്പിച്ച ഒരു പ്രഹസനത്തെ തുടർന്ന് ആർച്ച് ബിഷപ്പിനെ പാലൂർക്കാർ ആർത്ത് ആട്ടി ഓടിച്ചു. ഇതോടെ പാലൂർ പള്ളിക്കാർക്ക് ആർത്താട്ടുകാർ എന്ന പേർ വീണു.

അങ്കമാലി കേന്ദ്രമാക്കി സഭാഭരണം നിർവഹിച്ച ജാതിക്കു കർത്തവ്യൻ (പിന്നീട് അർക്കദിയക്കോൻ) സ്ഥാനികൾക്ക് പാലൂർ ചാട്ടുകുളം ഇടവക സർവാത്മനാ പിന്തുണ നൽകി. അലക്സന്ത്ര്യായിൽ നിന്ന് അഹത്തള്ളാ ബാവായെ വരുത്തുവാൻ പാലൂർ ഇടവക മുൻകൈ എടുത്തു. 1653-ൽ നടന്ന കൂനൻകുരിശ് സത്യം, ആലങ്ങാട്ട് പള്ളിയിൽ വച്ചു നടന്ന ഒന്നാം മാർത്തോമ്മായുടെ എപ്പിസ്ക്കോപ്പൽ സ്ഥാനാരോഹണം തുടർന്ന് ഒരു മെത്രാനു വേണ്ടി കിഴക്കൻ സഭാകേന്ദ്രങ്ങളുമായി നടത്തിയ കത്തിടപാടുകൾ എന്നിവയ്ക്ക് നേതൃത്വം നൽകിയതും തൽഫലമായി പൊന്നാനിയിലെത്തിയ അബ്ദുൾ ജലീൽ മാർ ഗ്രീഗോറിയോസിനെ അന്നത്തെ സഭാകേന്ദ്രമായ അങ്കമാലിയിലെത്തിച്ചതും ഈ ഇടവക തന്നെ. ഒന്നാം മാർത്തോമ്മായുടെ ജീവനുവേണ്ടി പോർച്ചുഗീസ് ഭരണത്തിന്റെ ഒത്താശയോടെ എതിരാളികൾ വലവിരിച്ചപ്പോൾ അവസരത്തിനൊത്തുയർന്ന് തലപ്പള്ളി രാജാക്കന്മാരുടെ പിൻബലത്തിൽ സഭാദ്ധ്യക്ഷന് ഒളിത്താവളം ഒരുക്കിയതും പാലൂർ-ചാട്ടുകുളങ്ങര ഇടവകയാണ്. മാർത്തോമ്മാ നാലാമന്റെ സ്ഥാനസാധുത്വതർക്കങ്ങൾ ഇടർച്ചയുണ്ടാക്കിയതോടെ ഇടവകയിലൊരു വിഭാഗം കോട്ടപ്പടിയിൽ പള്ളി സ്ഥാപിച്ച് പിരിഞ്ഞു. തർക്കം മൂത്തപ്പോൾ പാലൂർ പള്ളി ദശാബ്ദങ്ങളോളം കൊച്ചി രാജാവിന്റെ ആജ്ഞയിൻപ്രകാരം പൂട്ടിയിട്ടു. ചിറളയം, പഴഞ്ഞി, ചാവക്കാട് (പാലയൂർ) എന്നീ ചാപ്പലുകൾ അപ്പോഴും പൂർവ്വിക വിശ്വാസത്തിൽ നിലകൊണ്ടു. 5-ാം മാർത്തോമ്മായുടെ കാലത്തും തർക്കം തുടർന്നു. 1751-ൽ മലങ്കരയിലെത്തിയ വിദേശ സഭാദ്ധ്യക്ഷ സംഘത്തിന്റെ തലവൻ ശക്രള്ളാ കാതോലിക്കായുടെ സംരക്ഷണം ഏറ്റെടുത്ത പാലൂർ-ചാട്ടുകുളങ്ങര ഇടവക അദ്ദേഹത്തിന്റെ വാസം ക്രമീകരിച്ചത് ചാപ്പലുകളിൽ ഒന്നായ ചിറളയം പള്ളിയിൽ. അത്രയുംകാലം വടക്കൻ മേഖലയിലെ വൈദിക വിദ്യാർത്ഥികൾക്ക് വേണ്ടിയുള്ള വൈദിക വിദ്യാഭ്യാസകേന്ദ്രം - മല്പാൻ പാഠശാല - പ്രവർത്തിച്ചത് തലപ്പള്ളിയിലും ചിറളയം, പഴഞ്ഞി എന്നീ ഉപദേവാലയങ്ങളിലും ആയിരുന്നു.

പൂട്ടിക്കിടന്ന പാലൂർ-ചാട്ടുകുളങ്ങര പള്ളി 1789-ൽ ടിപ്പുവിന്റെ പടനായകർ അഗ്നിക്കിരയാക്കിയതോടെ ചാട്ടുകുളങ്ങര അങ്ങാടി നാമാവശേ

ഷമായി. അനേകംപേർ തിരുവിതാംകൂറിൽ വീണ്ടും അഭയം തേടി. അഗ്നിക്കിരയായി മേൽപ്പുരയില്ലാതെയും അനാഥമായും കിടന്ന ദേവാലയം 1800-ൽ സന്ദർശിച്ച ഫ്രാൻസിസ് ബുക്കാനൻ പള്ളിയെപ്പറ്റിയും നഗരത്തെപ്പറ്റിയും അവിടത്തെ ജീവിതത്തെപ്പറ്റിയും തന്റെ യാത്രാവിവരണത്തിൽ രേഖപ്പെടുത്തി. പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ നിവേദനത്തെ തുടർന്ന് പള്ളി തർക്കത്തിൽ അന്നത്തെ കൊച്ചി രാജാവ് ശക്തൻ തമ്പുരാൻ ഇടപ്പെട്ടു. ഉഭയകക്ഷി സമ്മതത്തോടെ തർക്ക പരിഹാരത്തിനായി നറുക്കിടുവാൻ രാജകല്പന പ്രകാരം മന്ത്രി പാലിയത്തച്ചൻ സ്ഥലത്തെത്തി. പാലൂർ പള്ളി, പള്ളിയുടെ തെക്ക് പടിഞ്ഞാറെ പറമ്പും ചാവക്കാട്ടുള്ള (ഇന്നത്തെ പാലയൂർ) സെന്റ് കുറിയാക്കോസ് ചാപ്പലും എന്നിങ്ങനെ തർക്ക വസ്തു രണ്ടായി ഭാഗിച്ചു. നറുക്കെടുപ്പിൽ ആദ്യഭാഗം പൂർവീക സുറിയാനിക്കാർക്കും രണ്ടാമത്തെ ഭാഗം റോമ്മാ സുറിയാനിക്കാർക്കും ലഭിച്ചതിനെ തുടർന്ന് ആവശ്യമായ രേഖകൾ കൈമാറി തർക്കഭൂമി അതത് കക്ഷികൾ തർക്കം വെടിഞ്ഞ് കൈവശപ്പെടുത്തി.

തങ്ങൾക്ക് ഒഴിഞ്ഞു കിട്ടിയ ചാവക്കാട്ട് ചാപ്പൽ സ്ഥിതിചെയ്ത പ്രദേശത്തെ പാലയൂർ എന്ന് വിശേഷിപ്പിച്ചും പ്രാചീനമായ പാലൂർ പള്ളിയെ 'ആർത്തോട്ടുകാരുടെ പള്ളി' എന്ന് ബോധപൂർവ്വം പ്രചരിച്ചും റോമ്മാ സുറിയാനിക്കാർ തന്ത്രങ്ങൾ പ്രയോഗിച്ചത് വിജയം കണ്ടു. രണ്ടു നൂറ്റാണ്ടിലെ പ്രയത്നം കൊണ്ട് മാർത്തോമ്മാ ശ്ലീഹായുടെ പൈതൃകം ചാവക്കാട്ടേക്ക് പറിച്ചുനട്ടു; പാലൂരിനോട് സമാനത തോന്നിക്കുന്ന പാലയൂർ ക്രമേണ സെന്റ് തോമസ് നാമവുമായി പ്രസിദ്ധി നേടി. കുളം, കിണർ, മ്യൂസിയം, ഐതിഹ്യങ്ങൾ എന്നിവ ചമച്ച് അതൊരു മഹാതീർത്ഥാടന കേന്ദ്രമായിട്ടുണ്ടിപ്പോൾ. മാർത്തോമ്മാ സ്ഥാപിച്ച ദൈവമാതാവിന്റെ പള്ളി തർക്ക മൊഴിഞ്ഞ് കിട്ടിയ പൂർവ്വിക സുറിയാനിക്കാർ തങ്ങളുടെ പൈതൃകവും ജ്യേഷ്ഠാവകാശവും ചരിത്രവും അനിയനായ യാക്കോബ് സ്വന്തമാക്കുന്നത് കണ്ട് നിശ്ശബ്ദരായി ദുഃഖത്തോടെ ഇന്നും നോക്കി നിൽക്കുന്നു. അപ്പോഴും 4-ാം നൂറ്റാണ്ടിലെ വിശുദ്ധൻ മാർ കുറിയാക്കോസിന്റെ നാമത്തിൽ പ്രതിഷ്ഠിക്കപ്പെട്ടതും 1800 വരെ ചാവക്കാട് പള്ളി എന്ന് വിളിക്കപ്പെട്ടതുമായ ഒരു ദേവാലയം എങ്ങനെ ഒന്നാം നൂറ്റാണ്ടിൽ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച പാലൂർപള്ളിയായി എന്ന ചോദ്യം ചരിത്രത്തിരശ്ശീലയുടെ മുമ്പിൽ വലിയ ചോദ്യചിഹ്നമായി അവശേഷിക്കുന്നു!!!

1805-ൽ തർക്കമൊഴിഞ്ഞുകിട്ടിയ പാലൂർപള്ളി ആ തലമുറയിലെ ക്രൈസ്തവ സഭാനേതാവായിരുന്ന പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ (പില്ക്കാലത്ത് കോട്ടയം സെമിനാരി സ്ഥാപകനും മലങ്കര മെത്രാപ്പോലീത്തായും ആയി) പുതുക്കിപ്പണിതു. മലങ്കരസഭയിലെ ഏറ്റവും ബൃഹ

ത്തായ ദേവാലയം എന്ന ഖ്യാതി 1806–ൽ പുതുക്കിപ്പണിത (നേരത്തെ പലതവണ പുതുക്കിപ്പണിതിട്ടുണ്ട്) ഈ ദേവാലയം സ്വന്തമാക്കി. 1806–ൽ ഡോ. ക്ലോഡിയസ് ബുക്കാനൻ ഇവിടം സന്ദർശിച്ചു; ദേവാലയത്തിന് വലിയ ഒരു സ്വർണ്ണമെഡൽ – പത്താക്ക് – സമ്മാനിച്ചു. 1811–ൽ ബോംബെ കൊറിയർ പ്രസ്സിൽനിന്ന് പ്രസിദ്ധീകരിച്ച പ്രഥമ മലയാളം ബൈബിളിന്റെ വിവർത്തനത്തിന്റെ അന്ത്യഘട്ടത്തിന് ഈ ദേവാലയം വേദിയായി. അക്കാലത്ത് വിവർത്തകരായ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും കായംകുളം ഫീലിപ്പോസ് റമ്പാനും കുന്നംകുളത്ത് പ്രവർത്തിച്ചിരുന്ന വൈദിക പാഠശാലയിൽ അദ്ധ്യാപകരായിരുന്നു. 1806–ൽ തയാറാക്കിയ ആർത്താറ്റ് പടിയോല ഇന്ത്യൻ ദേശീയ-സഭാ-സ്വാതന്ത്ര്യത്തിന്റെ മാഗ്നാക്കാർട്ടയായി. 1809–ലെ കണ്ടനാട് പടിയോല, 1814–ലെ കോട്ടയം പഴയസെമിനാരി എന്നിവയുടെ രൂപരേഖ തയാറാക്കപ്പെട്ടത് ഈ ദേവാലയത്തിൽ വച്ചാണ്.

1840–കളിൽ മലങ്കരസഭയെ വിഴുങ്ങുവാൻ ആഘോഷപൂർവ്വം പാശ്ചാത്യനാടുകളിൽ നിന്ന് പറന്നിറങ്ങിയ നവീകരണ കൊടുങ്കാറ്റിനെ ഈ ഇടവക വിജയകരമായി പ്രതിരോധിച്ചു. നവീകരണ നേതാവായ പാലക്കുന്നത്ത് മാർ അത്താനാസ്യോസിനെ രാജകോപം തൃണവൽഗണിച്ചും ഈ ഇടവകയുടെ വീരപുത്രനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ (പിന്നീട് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്താ) ചെറുത്തു. സുറിയാനി അച്ചുകൂടം, പത്രമാസികകൾ, ദയറാകൾ, സെമിനാരികൾ, 250–ലേറെ വിദ്യാലയങ്ങൾ, സണ്ടേസ്കൂൾ പ്രസ്ഥാനം, യുവജനപ്രസ്ഥാനം, വിദ്യാർത്ഥിപ്രസ്ഥാനം, വൈദികസംഘടന, വിജാതീയ മിഷൻ തുടങ്ങിയ ആത്മീയ സംഘടനകൾ, ജാത്യൈക്യസംഘം എന്ന എക്യുമെനിക്കൽ പ്രസ്ഥാനം, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ, സഭാ മാനേജിംഗ് കമ്മിറ്റി എന്ന ഭരണ സംവിധാനങ്ങൾ എന്നിങ്ങനെ ആ നവോത്ഥാനത്തിന്റെ രാജശില്പി മലങ്കരസഭയിൽ അവിസ്മരണീയനായി. തിരുവിതാംകൂർ-കൊച്ചി റോയൽ ക്കോടതി വിധികൾ അദ്ദേഹത്തെ അംഗീകരിക്കുകയും അനശ്വരനാക്കുകയും ചെയ്തു.

അച്ചടിച്ച ആദ്യത്തെ മലയാളം കുർബ്ബാനതക്സാ, ഹാശാ ആഴ്ചയിലെ പ്രുമിയോൻ-സെദ്റാകൾ, കൂദാശക്രമങ്ങൾ, ആണ്ടുതക്സാ തുടങ്ങിയ ആരാധനക്രമങ്ങളുടെ മലയാള പരിഭാഷ എന്നിവ ഈ ഇടവകയിൽ നിന്ന് പ്രസിദ്ധീകൃതമായത് 20–ാം നൂറ്റാണ്ടിന്റെ പൂർവാർദ്ധത്തിലാണ്. നവീകരണത്തെ നേരിടുവാൻ പാലൂർ പള്ളി, പഴയപള്ളി, ചിറളയം പള്ളി, തെക്കെ അങ്ങാടി പള്ളി, കിഴക്കേ പുത്തൻ പള്ളി എന്നീ അഞ്ചു പള്ളികൾ ചേർന്ന് ഒരു ട്രസ്റ്റ് രൂപീകരിച്ചിരുന്നു. ഈ നൂറ്റാണ്ടിലെ ഇടവകയുടെ എല്ലാ ദൗത്യനിർവഹണത്തിലും ഈ ട്രസ്റ്റ് നിർണ്ണായക

പങ്ക് വഹിച്ചു. ആർത്താറ്റ്-കുന്നംകുളം മഹാ ഇടവക എന്ന സംജ്ഞയും ഉടലെടുത്തു.

ബുദ്ധ-ജൈന-യഹൂദ-ബ്രാഹ്മണ മതങ്ങളുടെ സ്വാധീനവും മുദ്രയും ഈ ഇടവകയിലെ ക്രിസ്ത്യാനികളുടെ മുദ്രയായി നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. ദേശീയബോധ്യങ്ങൾ പ്രാവർത്തികമാക്കുന്ന ഈ ഇടവകയ്ക്ക് കൊച്ചി രാജാവും ചിറളയം രാജാവും മണക്കുളം രാജാവും പുന്നത്തൂർ രാജാവും ഹൈന്ദവ ശൈവ ക്ഷേത്രങ്ങൾ ക്രിസ്തീയ ദേവാലയങ്ങളായി ഉപയോഗിക്കുവാൻ സ്ഥിരമായി നൽകിയിട്ടുണ്ട്. മതസമന്വയ പൈതൃകം ഇവിടത്തെ പെരുന്നാളാഘോഷങ്ങളിൽ ഇന്നും നിലനിന്നു പോരുന്നു. പള്ളികളുടെ നാട് എന്ന് വിശേഷിപ്പിക്കപ്പെടുന്ന ഈ ഇടവകയിൽ അഞ്ച് കിലോമീറ്റർ വ്യാസമുള്ള ചുറ്റളവിൽ അമ്പതിലേറെ പള്ളികൾ സ്ഥിതി ചെയ്യുന്നു. മലങ്കരയിലെ ഏറ്റവും വിസ്തൃതമായ സെമിത്തേരി പാലൂർ-ആർത്താറ്റ് പള്ളിയിലാണ്.

1985-ൽ ഈ ദേവാലയം കേന്ദ്രമാക്കി കുന്നംകുളം ഭദ്രാസനം പ്രഖ്യാപിക്കപ്പെട്ടു. പിന്നീടുണ്ടായ ആഭ്യന്തര വ്യവഹാരങ്ങൾ രണ്ടു പതിറ്റാണ്ടോളം നീണ്ടുനിന്നത് ഇടവകയുടെ ചരിത്രത്തിൽ മങ്ങലേല്പിച്ചു എങ്കിലും ഇപ്പോൾ വ്യവഹാരങ്ങൾ അവസാനിച്ചതോടെ പുരോഗതിയുടെ തടസങ്ങൾ മാറിയിട്ടുണ്ട്. കുന്നംകുളത്തിന്റെ പുത്രനും പ്രഥമ സാരഥിയുമായ പൗലോസ് മാർ മിലിത്തിയോസ് മലങ്കരയിലെ എട്ടാമത്തെ പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായി പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ എന്ന സ്ഥാനപ്പേരിൽ സിംഹാസനാരോഹണം ചെയ്യപ്പെട്ടതോടെ പാലൂർ-ചാട്ടുകുളങ്ങര ഇടവകയുടെ സ്വപ്നങ്ങൾക്കും പ്രതീക്ഷകൾക്കും പ്രയത്നങ്ങൾക്കും ചിറക് മുളയ്ക്കുവാൻ ദൈവം അവസരം നൽകിയിരിക്കുന്നു.

**അനുബന്ധം 4**

# കണ്ടനാട്ട് പടിയോല

ആദിയും അറുതിയും ഇല്ലാത്ത കാതൽത്വം തിങ്ങപ്പെട്ട ദൈവം തമ്പുരാന്റെ തിരുനാമത്താലെ, പട്ടാങ്ങപ്പെട്ട വിശ്വാസത്തിന് വർദ്ധിപ്പിന് തമ്പുരാന്റെ മനോഗുണത്താലെ നമ്മുടെ പരിഷയ്ക്ക് നെറിവിനുടെ നിലയും ഒരുമ്പാടും ഉണ്ടാകുവാൻ നാം അന്തോഖ്യായുടെ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസിന്റെ കൈവാഴ്ചയിൽ ഉള്ള മലങ്കര എടവകയുടെ മാർ ത്തോമാ മെത്രാച്ചന്റെ കീഴ്വഴങ്ങപ്പെട്ട സുറിയാനിക്കാർ അങ്കമാലി മുതൽ മലങ്കര പള്ളിക്കാർ എല്ലാവരും കണ്ടനാട് പള്ളിയിൽ കൂടി മേൽ നടക്കേണ്ടതും ക്രമങ്ങൾക്കും മര്യാദകൾക്കും നമുക്കുള്ള ബാവാമാർ നമ്മെ പഠിപ്പിച്ചു എന്ന പോലെ നടക്കുന്നതിന് മശിഹാ പിറന്നിട്ട് 1809-ാം കാലം കൊല്ലം 985-മാണ്ട് ചിങ്ങ മാസം ഒന്നിന് എഴുതി വച്ച പടിയോല ആവിത്.[28]

ഒന്നാമത്, ഉണ്ണികൾ പിറന്നാൽ 90 ദിവസിക്കകം മാമ്മോദീസാ മുക്കുകയും

രണ്ടാമത്, പൈതങ്ങൾ ആകാശങ്ങൾ ഇരിക്കുന്നതും നന്മ നിറഞ്ഞ മറിയവും വിശ്വസിക്കുന്നതും ഞാൻ പിഴയാളിയും പ്രമാണങ്ങളും ചാവുദോഷങ്ങളും കൂദാശകളും കല്പനകളും മനോഗുണ പ്രവൃത്തികളും പഠിക്കയും

മൂന്നാമത്, കുരിശുമണി നേരത്ത് 11 നന്മ നിറഞ്ഞ മറിയവും ഒരു ആകാശങ്ങളിലിരിക്കുന്നതും ചൊല്ലുകയും കൗമ്മാപ്പടി നമസ്കാരം പഠിച്ച് വീട്ടും ജനങ്ങൾ (കുടുംബാംഗങ്ങൾ) എല്ലാവരും കൂടി അന്തിയിലും മയ്യലിലും (പ്രഭാതം) നമസ്കരിക്കുകയും

നാലാമത്, ഞായറാഴ്ചയിലും പെരുന്നാളുകളിലും എല്ലാവരും പള്ളിയിൽ വന്ന് കുർബാന കാണുകയും ദൂരപ്പെട്ടവർ വീടുക്ക് ഒരുത്തർ എങ്കിലും വന്ന് കുർബാന കാണുകയും

അഞ്ചാമത്, കല്പിക്കപ്പെട്ട നുയമ്പുകൾ അഞ്ചും നോൽക്കുകയും 25 നുയമ്പിലും 50 നുയമ്പിലും കുമ്പസാരിച്ച് കുർബ്ബാന കൊള്ളുകയും രോഗപ്പെട്ടവർ നോമ്പ് നോൽക്കുന്നതിന് വശമില്ലാ എന്ന് വികാരിക്കും ദേശത്തുപട്ടക്കാർക്കും ബോധം (ധ്യം) വന്നാൽ അനുവാദം പോലെ നടന്ന് കൊൾകയും

ആറാമത്, പെണ്ണുങ്ങളെ പതിനാല് വയസിനകം കെട്ടിക്കയും പെണ്ണുകെട്ടുന്നതിന്റെ തലേഞായറാഴ്ച പള്ളിയിൽ വന്ന് നമസ്കാരങ്ങൾ കേൾപ്പിച്ച് കുമ്പസാരിപ്പിക്കയും തലേ ഞായറാഴ്ച തന്നെ വിളിച്ചുചൊല്ലുകയും

പെണ്ണു കെട്ടുന്നതിന് തെക്കേ ദിക്കിൽ ചെറുക്കന് ഒരു കുരിശും മൂന്ന് മൊടുകും (?) പെണ്ണിന് കാതിലയും തളയും മൂന്ന് കൂട്ടം കാശും ഒറ്റ ഴയും രണ്ട് കഴുന്ത് (?) കൊന്നയും വടക്കേ ദിക്കിൽ ചെറുക്കന് ഒരു കുരിശും 7 മുടുകും (?) അരഞ്ഞാണവും നെറ്റിപ്പട്ടവും പെണ്ണിന് കാതി ലയും തളയും കൈക്കറയും (?) തോൾവളയും നെറ്റിപ്പട്ടവും, കഴുത്തിൽ ഏഴു ഉരു പൊന്നും ഇടുകയും പെണ്ണുകെട്ടിന്ന് കരേറിയാൽ ഞായറാഴ്ച ഒരു നേരത്തെ വിരുന്ന് കൊടുക്കയും കുടിവച്ചാൽ ഒരു നേരത്തെ വിരുന്ന് കൊടുക്കയും കുർബാനയ്ക്കു മുമ്പ് പള്ളിയിൽ പെണ്ണു കെട്ടുകാർ വരി കയും കുമ്പസാരിച്ച് കെട്ടിപ്പാൻ തുടങ്ങുമ്പോൾ മുമ്പും പിറകും തർക്കി ക്കുന്ന കാര്യം മര്യാദ അല്ലാത്തതാകകൊണ്ട് കൂദാശകൾക്കും തമ്പു രാന്റെ മനോഗുണങ്ങൾക്കും ഭേദം ഇല്ലാത്തതാകകൊണ്ട് വയസ്സു മൂപ്പ് പോലെ നിർത്തി കെട്ടിച്ചു കൊൾകയും പിറ്റേ ഞായറാഴ്ചക്കകം കുടിവക്കയും വിരുന്ന് കൂടാതെ തിരണ്ടുകുളിയും പുളി കുടിക്കയും കഴിച്ചുകൊൾകയും വാവൂസാ വ (പ?) ഴക്കായും ഓണപ്പുടവയും കൊടു ക്കാതെയും

ഏഴാമത്, പട്ടക്കാർ രണ്ടുനേരവും കൂടി നമസ്കരിച്ച് പള്ളിയിൽ പാർ ക്കുകയും മദ്യപാനം ചെയ്യാതെയും നാലു പേർ കൂടുന്ന ഗുണദോഷ ങ്ങൾക്ക് മാപ്പിളമാർ മദ്യപാനം ചെയ്യാതെയും രണ്ടു പട്ടക്കാർ (ഉള്ള) പള്ളികളിൽ ഞായറാഴ്ചകൾക്കും പെരുന്നാളുകൾക്കും കാലത്തും ഉച്ച പാർത്തും കുർബാന ചൊല്ലുകയും പള്ളികളിൽ പട്ടക്കാർക്ക് പസാരം കൊടുക്കുകയും

എട്ടാമത്, തെക്കും വടക്കും രണ്ടു പഠിത്തവീട്ടിൽ ഓരോ മല്പാന്മാർ ഇരുന്ന് പൈതങ്ങളെയും ശെമ്മാശ്ശന്മാരെയും പഠിപ്പിക്കുകയും പള്ളിക ളിൽ നിന്ന് വരിയിട്ടെടുത്ത് അവർക്കു വേണ്ടുന്നത് ആണ്ടു തോറും കൊടു ക്കയും പട്ടക്കാർ പള്ളിക്കടുത്ത ക്രമങ്ങൾ ഒക്കെയും തഴക്കി കുറവു തീർത്ത് മല്പാന്മാരുടെ എഴുത്ത് യജമാനസ്ഥാനത്ത് കൊണ്ടുവന്ന് കൊടുത്ത് കൂദാശപ്രവൃത്തികൾക്ക് അനുവാദം വാങ്ങിച്ച് കൊൾകയും

ഒമ്പതാമത്, പള്ളിമര്യാദകൾ നടത്തേണ്ടതിന് ആണ്ടുതക്സാ ക്രമ പ്പെടുത്തിയ പുസ്തകം പള്ളിക്കാര്യത്തിൽ നിന്ന് വാങ്ങിച്ചുകൊൾകയും

പത്താമത്, എല്ലാ പള്ളികളിലും തിര (ശ്ശീല) തു (റ) ക്കുകയും 16 പേരെ തിരഞ്ഞെടുത്ത് അവരുടെ പേർക്ക് മുറി എഴുതി നടയിൽ വച്ച് അതിൽ നാല് മുറി എടുത്ത് വരുന്ന ആൾ ഒരു വത്സരം കൈസ്ഥാനം നടന്ന് പന്തിയും പന്തിച്ചെലവും ഇട്ട് ശേഷമുള്ളതിന് യോഗത്തെ ബോധി പ്പിച്ച് ചിലവർത്ത് ആണ്ട് തികയുമ്പോൾ വികാരിയെയും യോഗത്തെയും ബോധിപ്പിച്ച് മുതൽചെലവിന്റെ കണക്ക് എഴുതിത്തീർത്ത് ഇരിപ്പുള്ള പണവും കെട്ടിവെപ്പിച്ച് കൈസ്ഥാനവും മാറ്റി വീണ്ടും മുറിയിട്ട് എടുത്ത്

വരുന്ന ആളിന്റെ പറ്റിൽ പണവും മുണ്ടുമുറിയും (?) പെട്ടിപ്രമാണവും ശേഷമുള്ള മുതൽ കാര്യങ്ങളും ഏല്പിച്ച് മേമ്പൂട്ടിൽ വച്ച് യജമാന (സ്ഥാന) ത്തെ ആളായിട്ട് എടവക പട്ടക്കാരിൽ ഒരുത്തനെ നിശ്ചയിച്ച തിൽ രണ്ടു പേരും തിരട്ടും പടിയോലയും കണക്കും അതിനോടു കൂടെ വച്ച് മൂന്നു പൂട്ടും പൂട്ടി സൂക്ഷിച്ചുകൊൾകയും ആ വക പൂട്ടിൽ നിന്നും എടുത്ത് ചിലവാക്കേണ്ടും നാളിൽ യജമാന (സ്ഥാന) ത്തെയും വികാരി യെയും യോഗത്തെയും ബോധിപ്പിച്ച് ചിലവിട്ടു കൊൾക.

പതിനൊന്നാമത്, 16 പേർ പ്രാപ്തിയുള്ളവർ ഇല്ലാത്ത പള്ളികളിൽ നാലു പേരായിട്ട് എങ്കിലും എഴുതി വച്ച് നടത്തി കൊൾകയും കൈസ്ഥാന ശീട്ടിൽ ഉൾപ്പെട്ട ആളുകളെയും വികാരിയും എടവക പട്ട ക്കാരനും കൂടി നിരൂപിച്ച് യോഗക്കുറി എഴുതുകയും യോഗകാര്യവും വിചാരിച്ച് കൊൾകയും

പന്ത്രണ്ടാമത്, നമസ്കാരവും കുർബാനയും മാമ്മൂദീസായും പെൺ കെട്ടും യൽദായും ദനഹായും ഓശാനയും ദുഖഃവെള്ളിയാഴ്ചയും ക്യംന്തായും പെന്തിക്കൊസ്തിയും യാക്കോബായക്കാരായ സുറിയാനി ക്കാരുടെ ക്രമത്തിന് നടന്നുകൊൾകയും.

ഈ എഴുതിവച്ച ക്രമങ്ങൾ ഒന്നിനും ഭേദം വരുത്താതെ നടന്നുകൊ ള്ളുമാറും ആയതിനു ഭേദം വരുത്തി നടക്കുന്നു എങ്കിൽ പള്ളിയ്ക്ക് പുറ ത്തുനിന്ന് കല്പിച്ച് ചെയ്യുന്ന ശിക്ഷയും അനുസരിച്ച് കല്പിക്കുംവണ്ണം പ്രായശ്ചിത്തവും ചെയ്ത് വീണ്ടും ഈ എഴുതിവച്ചതിൻവണ്ണവും നട ന്നുകൊള്ളുമാറും സമ്മതിച്ച് ഈ പടിഓല എഴുതിവച്ച് അങ്കമാലി പള്ളി മുതൽപേർ ശേഷം 54 പള്ളിക്കാരും കൂടി എഴുതിവച്ച പടിഓല.

**അനുബന്ധം 5**

# ആർത്താറ്റ് പടിയോല

കൊല്ലം 981 -ാമത് മകരം ഞായറ്റിൽ പുത്തൻകൂറു സുറിയാനിക്കാരായ ആർത്താറ്റ് എടവകക്കാർ എല്ലാവരും കൂടി നമ്മുടെ വാവാ ദീവന്നാത്യോാത് തിരുമുമ്പിൽ എഴുതിവച്ച പടിയോലയാവിത്.

നമ്മുടെ ജനങ്ങളിൽ ചിലർ പരദേശക്കാരുടെ എടത്തൂട് ഉപദേശം കേക്കയാൽ റോമ്മാ വിച്ചാതത്തിലേക്കു തിരിഞ്ഞുപോയി വഴക്കു പിടിച്ചു പള്ളിയും പറമ്പും പകുത്ത് നറുക്കിട്ട് എടുപ്പാൻ ഇടവന്നു. അബദ്ധം കൊണ്ട് വളരെ വ്യാകുലത്തിന് ഇടവന്നതിനാൽ മേലാൽ അങ്ങനെ വരാതിരിപ്പാൻ വേണ്ടി, റോമ്മായിൽ നിന്നോ ബാബേലിൽ നിന്നോ അന്തിയോഖ്യായിൽ നിന്നോ മറ്റു വല്ല പരദേശത്തു നിന്നോ യാതൊരു മെത്രാന്മാരുടെയും ഉപദേശവും നടപ്പുകളും ഒരുനാളും കേട്ടു വഴങ്ങി നടക്കാതെ നമ്മുടെ മാർത്തോമ്മാ ശ്ലീഹായുടെ പൂർവിക വിശ്വാസവും ചട്ടങ്ങളും അനുസരിച്ച് നടന്നുകൊള്ളുമാറ് സമ്മതിച്ച് തമ്പുരാനെ പെറ്റ അമ്മയുടെ ആർത്താറ്റ് പള്ളിനടയിൽ വച്ച് എഴുതിയ (ത്). *(ഭാഷയും ലിപിയും ആധുനികമാക്കിയിട്ടുണ്ട്. ഭാഷാന്തരപ്പെടുത്തിയത്: ഫാ. ഡോ. ജോസഫ് ചീരൻ).*

തെക്കേക്കര കുരിയത് കത്തനാർ. ഒപ്പ്

| | | |
|---|---|---|
| 1. ചെറുവത്തൂർ കുഞ്ഞാത്തു | ഒപ്പ് | |
| 2. പനക്കൽ താരു | | ഒപ്പ് |
| 3. കുത്തൂർ ചുമ്മാർ | ഒപ്പ് | |
| 4. കോലാടി ഇട്ടൂപ്പ് | | ഒപ്പ് |
| 5. കാക്കശേരി മാത്തു | ഒപ്പ് | |
| 6. ചുങ്കത്തു ഇയ്യാവു | ഒപ്പ് | |
| 7. തോലത്തു പാത്തു | ഒപ്പ് | |
| 8. ചീരൻ പാത്തു | | ഒപ്പ് |
| 9. പുലിക്കോട്ടിൽ താരു | ഒപ്പ് | |
| 10. കിടങ്ങൻ ചേറുണ്ണി | ഒപ്പ് | |
| 11. മണ്ടുമ്പാൽ കുഞ്ഞാത്തു | ഒപ്പ് | |
| 12. തെങ്ങുങ്ങൻ കുരിയാക്കു | ഒപ്പ് | |

**അനുബന്ധം 6**

## പഴയസിമ്മനാരി പഠിത്തം

"ഞാനും (പീലിപ്പോസ് കശ്ശീശാ) മറ്റു ശെമ്മാശന്മാരും കൂടെ കോട്ടയത്തു ചെറിയപള്ളിയിൽ വേങ്കടത്തു ചാണ്ടി കത്തനാരുടെയും പുന്നത്ര കുര്യൻ കത്തനാരുടെയും കൂടെ പഠിച്ചു ശെമ്മാശായിട്ടു പാർക്കുമ്പോൾ സിമ്മനാരിയിൽ പോയി പഠിക്കുന്നതിനു ഞങ്ങളെ വിട്ടയക്കുകയും ചെയ്തു. ഞങ്ങൾ അവിടെ പഠിച്ചു പാർക്കുമ്പോൾ മെത്രാപ്പോലീത്താ (പുലിക്കോട്ടിൽ) ചെല്ലുന്നതിനു മണ്രോ സായ്പ്പിന്റെ എഴുത്തു വന്നു. മെത്രാപ്പോലീത്തായും പുന്നത്ര കുര്യൻ കത്തനാരും വേങ്കടത്തു ചാണ്ടി കത്തനാരും മെത്രാന്റെ അനന്തിരവൻ ഇട്ടൂപ്പു ചെമ്മാശും തെക്കെതലയ്ക്കൽ കുര്യൻ ശെമ്മാശും ഞാനും കൂടെ കൊല്ലത്തിനു പോയി സായ്പിനെ കണ്ടാറെ സിമ്മനാരിയിൽ കൂടെ പാർത്ത് മെത്രാപ്പോലീത്തായ്ക്കു വേണ്ടുന്ന സഹായം ചെയ്യുന്നതിനായിട്ടു മിഷ്യൻ തോമസ് നോർട്ടൻ പാതിരിയെ വരുത്തിയിട്ടുണ്ടെന്നും അയാളെ കൂടെ പാർപ്പിക്കണമെന്നും പറഞ്ഞു. ഞങ്ങൾ രണ്ടു ജാതിയും രണ്ടു മതക്കാരുമാക കൊണ്ട് ഒന്നിച്ചു പാർക്കുക കഴിയില്ലെന്നു മെത്രാപ്പോലീത്താ പറയുകയും ചെയ്തു."

## മാർ ദീവന്നാസ്യോസ് II യൗസേഫ് പുലിക്കോട്ടിൽ (സിമ്മനാരി സ്ഥാപകൻ)

"1816 വൃശ്ചികം 12-നു ഈ മെത്രാപ്പോലീത്താ കാലം ചെയ്തു സിമ്മനാരിയിൽ തന്നെ അടക്കുകയും ചെയ്തു. ഇദ്ദേഹം ബുദ്ധിയും ധൈര്യവും ദൈവഭക്തിയും ഉള്ളവനും ദ്രവ്യാഗ്രഹവും ചതിവും ഇല്ലാത്തവനും ദൈവകാര്യവും ലോകകാര്യവും നന്നായി അറിയുന്നവനും നല്ല സംസാരിയും ആരെയും ഭയം കൂടാത്തവനും പക്ഷഭേദം ഇല്ലാത്തവനുമായിരുന്നു. അദ്ദേഹം 40 സംവത്സരം വരെ ചോറു, നെയി, പാൽ, മത്സ്യമാംസം മുതലായതു ഭക്ഷിക്കാതെ ഫലമൂലാദികൾ തിന്നുകൊണ്ടിരുന്നു."

(ഇടവഴിക്കൽ തറവാട്ടിൽ പരമ്പരയായുള്ള വൈദികർ എഴുതിപ്പോന്ന ഡയറിയിൽ ഫീലിപ്പോസ് കശ്ശീശാ രേഖപ്പെടുത്തിയിട്ടുള്ളതാണിത്. ഇത് വായിച്ചിട്ടുള്ള സഭാചരിത്രകാരനും പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയുടെ കാലത്ത് സഭാസെക്രട്ടറിയുമായിരുന്ന ഇ. എം. ഫീലിപ്പോസ് തന്റെ ഗ്രന്ഥങ്ങളിൽ ഇക്കാര്യം രേഖപ്പെടുത്തിയിട്ടുണ്ട്. ഓർത്തഡോക്സ് സെമിനാരി മൈക്രോഫിലിം ലൈബ്രറിയിൽ നിന്ന് സഭാചരിത്ര ഗവേഷകനായ ജോയ്സ് തോട്ടയ്ക്കാട് എഴുതിയെടുത്തു നൽകിയതാണിത്.)

**അനുബന്ധം 7**

# Pulikkottil Joseph Mar Dionysius & 1811 Bible

"They have the Malayalam Translation in many of their churches, and consider it good and plain, so that children may understand it. It was made by Ramban Joseph, who was then the bishop, by the name of Mar Dionysius, under the direction of the late bishop of the same name."

("The life of Thomas Fanshaw Middleton ... bishop of Calcutta, Volume 1" By Charles Webb Le Bas. Published from London, 1831. Vol. I., p. 292)

Compiled by Fr. C. C. Cherian & Joice Thottackad.

**അനുബന്ധം 8**

# ഡോ. ക്ലോഡിയസ് ബുക്കാനൻ പാലൂർ - ആർത്താറ്റ് പള്ളിക്ക് സമ്മാനിച്ച പത്താക്ക്





**അനുബന്ധം 9**

# ആദ്യകാല വേദപുസ്തക പരിഭാഷാ പരിശ്രമങ്ങൾ*


## റെയ്നോൾഡ് വാഗ്നർ

**പരിഭാഷ: ഫാ. ഡോ. റെജി മാത്യു**


മലയാളത്തിലേക്കുള്ള വേദപുസ്തക പരിഭാഷ ഇംഗ്ലീഷുകാരായ മിഷനറിമാരുടെയും (ലണ്ടനിലുള്ള സി.എം.എസ്. മിഷനറിമാർ) ഇന്നത്തെ കേരളത്തിലുള്ള തിരുവിതാംകൂർ-കൊച്ചി ഭാഗത്തെ സിറിയൻ ഓർത്തഡോക്സ് (അഥവാ യാക്കോബായ) സഭയുടെയും കൂട്ടായ പ്രവർത്തന ഫലമായുണ്ടായതാണ്. 1816 മുതൽ 1836 വരെ ഓർത്തഡോക്സ്കാരുടെയിടയിൽ പ്രവർത്തിച്ചിരുന്ന മുകളിൽ പറഞ്ഞ Mission of Help പലവിധ പ്രശ്നങ്ങളിലേക്കും നയിക്കപ്പെടുകയും ഒടുവിൽ ഓർത്തഡോക്സ് സഭ ഇംഗ്ലീഷുകാരുമായുള്ള കൂട്ടായ പ്രവർത്തനം നിർത്തിവയ്ക്കുവാൻ നിർബന്ധിതമാവുകയും ചെയ്തെങ്കിലും വേദപുസ്തക പരിഭാഷയുടെ കാര്യത്തിൽ പാശ്ചാത്യർ ചെയ്ത സഹായത്തെ ഇന്ത്യൻ സഭ എന്നും നന്ദിയോടെയാണ് ഓർമ്മിച്ചിട്ടുള്ളത്.

സുറിയാനി ക്രിസ്ത്യാനികൾക്ക് ഉപയോഗപ്രദമായ ഒരു വേദപുസ്തക പരിഭാഷയാവശ്യമാണെന്നുള്ളത് 18-ാം നൂറ്റാണ്ടിൽതന്നെ യൂറോപ്പിൽ ഒരു ചർച്ചാവിഷയമായിരുന്നു. മദ്രാസ് സംസ്ഥാനത്ത് (ഇന്നത്തെ തമിഴ്നാട്) ഉപയോഗിച്ചിരുന്ന തമിഴ് ഭാഷയും മലയാളവും തമ്മിലുള്ള വ്യത്യാസം അറിയാതിരുന്നതുകൊണ്ട് വളരെ നിസ്സാരമായ ഒരു പോംവഴിയാണ് അന്ന് നിർദ്ദേശിക്കപ്പെട്ടത്. ഇന്ത്യയുടെ തെക്കുകിഴക്കെ തീരത്തെ ട്രാൻകുബാറിലുള്ള (Tranquebar) ലൂഥറൻ മിഷനറിമാർ തമിഴിലേക്ക് തർജ്ജമ ചെയ്ത വേദപുസ്തകം മലയാളികൾക്ക് നൽകാമെന്നതായിരുന്നു ഇത്. തെക്കെ ഇന്ത്യയുടെ പടിഞ്ഞാറും കിഴക്കും തീരത്തുള്ള പ്രദേശങ്ങളിൽ വസിക്കുന്നവർ ഒരേ ഭാഷയാണ് സംസാരിക്കുന്നത് എന്ന തെറ്റിദ്ധാരണയാണ് ഇതിനാധാരമായിരുന്നത്. ഇന്ത്യയുടെ പടിഞ്ഞാറെ തീരപ്രദേശത്തുള്ള ഒരു ഭൂവിഭാഗമായ മലബാർ തെക്കെ ഇന്ത്യയുടെ മുഴുവൻ പേരാകാം എന്നാണ് പാശ്ചാത്യർ തെറ്റിദ്ധരിച്ചത്. ട്രാൻക്യുബാ

* Reinhold Wagner, Die Bibel für Kerala, in, Die Bible in der Welt, Band 12, Jahrbuch des Verbandes der Evangelischen Bibelgeselschaften in Deutschland 1969 (Berlin: Cansteinsche Bibelanstalt, 1969), Pp 100-127.

റിലെ മിഷനറിമാർ ഈ അബദ്ധധാരണയുടെ കാരണക്കാരായി പോർട്ടു ഗീസുകാരെ ചൂണ്ടിക്കാട്ടുകയും ചെയ്തു. ഇപ്പറഞ്ഞവർ കിഴക്കും പടി ഞ്ഞാറുമുള്ള തീരപ്രദേശങ്ങളിൽ പ്രവർത്തിച്ചിരുന്നവരാണ്. എന്നാൽ രണ്ടു കൂട്ടരെയും പോർച്ചുഗീസ് ഭാഷയിൽ മലബാറുകാർ എന്നാണ് വിളി ച്ചിരുന്നത്. മലബാർ ബൈബിളിനെ സംബന്ധിച്ചും മലബാറിലെ ഭാഷയെ സംബന്ധിച്ചും പുരാതന മിഷൻ റിപ്പോർട്ടുകളിൽ വായിക്കുന്ന ഒരാൾക്ക് ന്യായമായും തോന്നാവുന്ന സംശയമാണ് തമിഴിലുള്ളതാണോ അതോ മലയാളത്തിലുള്ളതാണോ എന്നത്. ഇക്കാരണങ്ങളാൽ യൂറോപ്പിലുണ്ടാ യിരുന്ന മിഷൻ സുഹൃത്തുക്കളുടെ ചിന്തയിൽ തമിഴിലുള്ള ബൈബിൾ ഭാരതത്തിന്റെ പശ്ചിമതീരത്തുള്ള എല്ലാവർക്കും ഉപയോഗിക്കാം എന്നു ധരിച്ചതിൽ തെറ്റുപറയാനൊക്കില്ല. ട്രാങ്കുബാർ മിഷനറിമാർ ചിന്തിച്ചത് ഭാഷയുടെ വ്യത്യാസമുണ്ടെങ്കിലും തമിഴ് ബൈബിളിൽക്കൂടി മാർ ത്തോമ്മാ ക്രിസ്ത്യാനികളുമായി അടുപ്പം സ്ഥാപിക്കാമെന്നു തന്നെ യാണ്. പശ്ചിമതീരത്തുള്ള ഹോളണ്ടുകാരുമായി ബന്ധപ്പെട്ടിരുന്ന ഗ്രൂണ്ട് ലർ എന്നയാൾ 1715 ഫെബ്രുവരി 4-ാം തീയതി ഒരു "കുലീനനായ ജർ മ്മൻകാരന്' എഴുതി ചോദിച്ചത്, യാക്കോബായ ക്രിസ്ത്യാനികൾക്ക് ഒരു ബിഷപ്പുണ്ടോ എന്നും അവർ റോമൻ കത്തോലിക്കരായ സുറിയാനി ക്കാരിൽ നിന്നും എങ്ങനെ വ്യത്യാസപ്പെട്ടിരിക്കുന്നു എന്നുമാണ്. ഇവ രുടെ സുറിയാനിയിലുള്ള ദൈവശാസ്ത്രപരമായ കൃതികൾ അയച്ചുകൊ ടുക്കണമെന്നാവശ്യപ്പെട്ടകൂട്ടത്തിൽ അവർക്കു വിരോധമില്ലായെങ്കിൽ തമി ഴിലുള്ള പുതിയനിയമം അയച്ചുകൊടുക്കാമെന്നു പറയുന്നുമുണ്ട്. 1715 ജൂലൈ 20-ന് ഗ്രുണ്ടലർക്ക് മറുപടി കിട്ടി. അതിൽ പുതിയനിയമത്തെ സംബന്ധിച്ച് പറയുമ്പോൾ "കുലീനനായ ജർമ്മൻകാരൻ"ന്റെ തർജ്ജമ ക്കാരൻ പറഞ്ഞിരിക്കുന്നത് 'മലബാറിലുള്ള വേദപുസ്തകം' തരാമെ ങ്കിൽ സുറിയാനിയിലുള്ള ഒരു ബൈബിൾ തരപ്പെടുത്താമെന്നാണ്. അക്കൂ ട്ടത്തിൽ തന്നെ മാർത്തോമ്മാ ക്രിസ്ത്യാനികളെ സംബന്ധിച്ചും അവ രുടെ അപ്പോഴത്തെ ബിഷപ്പിനെ സംബന്ധിച്ചും എഴുതിയിട്ടുണ്ട്.

റഷ്യയിലെ മിഷൻ സുഹൃത്തുക്കളിലൊരാളായിരുന്ന പീറ്റേഴ്സ്ബർ ഗിലെ പ്രൊഫ. ബയർ 1719 ഡിസംബർ 30-ന് സീഗൻബാൾഗിനയച്ച കത്തിൽ സുറിയാനി ക്രിസ്ത്യാനികളെപ്പറ്റി വിവരങ്ങൾ ആവശ്യപ്പെട്ടി രുന്നു. എന്നാൽ ഈ കത്ത് ട്രാങ്കുബാറിലെത്തുമ്പോൾ മിഷനറി മരിച്ചു കഴിഞ്ഞിരുന്നതുകൊണ്ട് ഈ കത്ത് ധാരാളം വർഷങ്ങൾ ആരും ശ്രദ്ധി ക്കാതെ കിടന്നു. പിന്നീട് ട്രാങ്കുബാറിലെ മിഷനറിമാർ അവിടെയുള്ള കത്തുകളെല്ലാം പരിശോധിച്ച കൂട്ടത്തിൽ ഈ കത്ത് കണ്ടെത്തുകയും 1726 ഒക്ടോബർ 16-ന് അവർ ഒരുമിച്ച് ഇതിന് ഒരു മറുപടി തയ്യാറാക്കു കയും ചെയ്തു. അവർ പറഞ്ഞിരിക്കുന്നത് മുകളിൽ പറഞ്ഞ ക്രിസ്ത്യാ

നികളെ സംബന്ധിച്ച് അവർക്ക് വിശ്വസിക്കാവുന്ന രേഖകളൊന്നും ലഭിച്ചിട്ടില്ലായെന്നാണ്. അവർ 1725-ന്റെ അവസാനം മാർത്തോമ്മാ നാലാമന് സുറിയാനിയിലും തമിഴിലുമായി ഒരു കത്തെഴുതിയിട്ടുണ്ടെന്നും അത് അഡ്രസ്സുകാരന് ലഭിച്ചിട്ടുണ്ടോ എന്നറിവില്ലാ എന്നും രേഖപ്പെടുത്തിയിരിക്കുന്നു. ഈ കത്തിലും തമിഴ് ഭാഷയിലുള്ള പുതിയനിയമത്തെപ്പറ്റി പറയുന്നുണ്ട്. കുറെക്കാലം സുറിയാനി ബിഷപ്പുമായുള്ള കത്തിടപാടുകൾ നടന്നിരുന്നില്ല. പിന്നീട് പ്രൊഫ. ബയറിന് മിഷനറിമാർ അയച്ച കത്തിൽ പറയുന്നത് അദ്ദേഹത്തിന്റെ മറുപടി 1728 ഒക്ടോബറിൽ ലഭിച്ചു എന്നും തമിഴ് ഭാഷയിലുള്ള ഒരു ബൈബിൾ മുഖേന സുറിയാനി ക്രിസ്ത്യാനികളുമായി ബന്ധം സ്ഥാപിക്കുക അത്ര എളുപ്പമല്ല എന്നുമാണ്. ഒരുവശത്ത് നേരത്തെ പറഞ്ഞ മെത്രാപ്പോലീത്തായുടെ ദേഹവിയോഗവും മറുവശത്ത് കത്ത് തമിഴ് ഭാഷയിലുള്ളതായിരുന്നു എന്നതും പരസ്പരം ബന്ധപ്പെടുന്നതിന് തടസ്സമായിത്തീർന്നു.

കൽക്കട്ടായിലുള്ള ഫോർട്ട് വില്യം കോളജിന്റെ പ്രിൻസിപ്പൽ ഡോ. ക്ലോഡിയസ് ബുക്കാനൻ സുറിയാനി ക്രിസ്ത്യാനികളെപ്പറ്റി കൂടുതൽ അറിയുന്നതിനായി 1806-ൽ തിരുവിതാംകൂറിൽ (തെക്കൻ കേരളത്തിൽ) എത്തിച്ചേർന്നു. തിരുവിതാംകൂർ രാജാവിന്റെ അനുവാദത്തോടെയും ഇംഗ്ലീഷുകാരുടെ ഗവൺമെന്റിന്റെ പ്രതിനിധിയായിരുന്ന കോളിൻ മക്കോളെയുടെ സഹായത്തോടെയും ബുക്കാനൻ തന്റെ വിവരശേഖരണയാത്ര തുടങ്ങി. സുറിയാനിക്കാരുടെയും കൊച്ചിയിലും സമീപപ്രദേശങ്ങളിലുമുണ്ടായിരുന്ന യഹൂദന്മാരുടെയും പുരാതന ബൈബിൾ കെയെഴുത്തുപ്രതികളിൽ അദ്ദേഹം കൂടുതൽ താല്പര്യം പ്രകടിപ്പിച്ചു. മാത്രവുമല്ല തെക്കേ ഇന്ത്യയിലെ തന്റെ താമസക്കാലത്ത് അദ്ദേഹത്തിന് ഒരു മലയാള ബൈബിൾ ഉണ്ടാക്കുന്നത് സുപ്രധാനമായിത്തീർന്നു. ആ നാട്ടിൽ ഉണ്ടായിരുന്ന അതിപുരാതനവും സ്വതന്ത്രവുമായ ഒരു സഭയുമായി ബന്ധപ്പെടുന്നതിനും അതിലൂടെ തെക്കൻ പ്രദേശങ്ങളിൽ അന്നാട്ടുകാരായ മിഷനറിമാരെ കണ്ടെത്തുന്നതിനുമാണ് വാസ്തവത്തിൽ അദ്ദേഹം ആഗ്രഹിച്ചത്.

മാവേലിക്കരയിലെത്തിയ അദ്ദേഹത്തോട് ദിദിമോസ് എന്നു വിളിച്ചിരുന്ന തോമസ് എന്ന സഭാനേതാവ് പറഞ്ഞത് സുറിയാനി ക്രിസ്ത്യാനികൾ മലയാളത്തിലുള്ള ബൈബിൾ പരിഭാഷയുടെ കാര്യത്തിൽ വളരെ താല്പര്യമുള്ളവരാണെന്നാണ്. ഇപ്പറഞ്ഞയാൾ തന്നെ തന്റെ കുട്ടികൾക്കായി മത്തായിയുടെ സുവിശേഷം തർജ്ജമ ചെയ്തിട്ടധികകാലമായിരുന്നില്ല. തന്റെ അയൽവീടുകളിലെ കുടുംബങ്ങൾ ഈ പരിഭാഷ മിക്കപ്പോഴും കടംവാങ്ങി ഉപയോഗിച്ചിരുന്നു എന്നും ഈ പരിഭാഷ സുന്ദരമായ ഭാഷയിലല്ലായിരുന്നുവെങ്കിലും ആളുകൾ ഇത് സന്തോഷത്തോടെ

വായിച്ചിരുന്നു എന്നും ബുക്കാനനിൽക്കൂടി നാം അറിയുന്നു.

റാന്നിയിൽ അവിടെയുള്ള സഭയുടെ നേതൃനിരയിലുണ്ടായിരുന്ന അബ്രഹാം പറഞ്ഞത് വേദപുസ്തകം മുഴുവൻ പഠിക്കാത്ത ആരെയും തന്നെ പൗരോഹിത്യ ശുശ്രൂഷയ്ക്കായി നിയോഗിച്ചിരുന്നില്ല എന്നാണ്. അദ്ദേഹം തുടർന്നു പറഞ്ഞു: "മുന്നൂറ് വർഷങ്ങളായി ഞങ്ങൾ റോമിലെ സഭയുമായി സഭയുടെ പരമാധികാരം ആർക്ക് എന്നുള്ളതിനെപ്പറ്റിയും, അനുഷ്ഠാനങ്ങളെപ്പറ്റിയും, പെരുന്നാളുകളെപ്പറ്റിയും ഒക്കെ തർക്കിച്ചിട്ടുണ്ട്. എന്നാൽ ഒരിക്കൽപോലും വേദപുസ്തകം ഒരു തർക്കവിഷയമായിരുന്നില്ല. ഞങ്ങൾക്ക് ഞങ്ങളുടെ ഭാഷയിൽ തന്നെ ബൈബിൾ വേണം. ബൈബിൾ ഉണ്ടെങ്കിൽ ആർക്കും അവന്റെ കുടുംബത്തിലെ പുരോഹിതനായിത്തീരുവാൻ കഴിയും.' നിരണത്ത് സഭാനേതാവായ യാക്കോബ് ബുക്കാനനോടു പറഞ്ഞത് ബൈബിളിന്റെ മലയാള പരിഭാഷയെ സാമ്പത്തികമായി പിന്താങ്ങാം എന്നാണ്.

ചെങ്ങന്നൂരിൽ വച്ച് ബുക്കാനൻ മൂന്ന് സുറിയാനി കത്തനാരന്മാരുമായും (യേശു കാശീശാ, സഖറിയാസ് കാശീശാ, ഊരിയാസ് കാശീശാ) രണ്ട് ശെമ്മാശന്മാരുമായും സംഭാഷണത്തിലേർപ്പെട്ടു. അവിടെയും ബൈബിൾ പരിഭാഷ സംഭാഷണവിഷയമായിത്തീർന്നു. ഇതിനകം ബുക്കാനന് കിട്ടിയ വിവരം സുറിയാനിക്കാരുടെ ബൈബിൾ പരിജ്ഞാനം മോശമായിരുന്നു എന്നാണ്. ബൈബിൾ കൈയെഴുത്തുപ്രതികളുടെ സംഖ്യയാകട്ടെ (നേരത്തെ അറിഞ്ഞതിൽ നിന്നും) കുറഞ്ഞുവന്നു. കാരണം പൂർണ്ണമായും പകർത്തിയെഴുതുക എന്നത് ബദ്ധപ്പാടുള്ള ഒരു സംഗതിയാകയാൽ അധികംപേരും അതിന് മുതിർന്നില്ല. എന്നാൽ ബുക്കാനൻ അച്ചടിച്ച ഒരു സുറിയാനി പുതിയനിയമം അവരെ കാണിച്ചപ്പോൾ അവർ വലിയ താല്പര്യം പ്രകടിപ്പിച്ചു. കാരണം ഇതിനു മുമ്പ് അച്ചടിച്ച ഒരു പ്രതി അവർ കണ്ടിട്ടുണ്ടായിരുന്നില്ല. ഇത്തരത്തിൽ പഴയനിയമത്തിന്റെ ഒരു കോപ്പി ലഭ്യമാണോ എന്നവർ ബുക്കാനനോടു ചോദിക്കുകയും ചെയ്തു. അവർക്ക് ചില ബൈബിൾ ഭാഗങ്ങൾ ഇതുവരെ കിട്ടിയിട്ടില്ലാത്തതിനാൽ സുറിയാനിയിലുള്ള ഒരു സമ്പൂർണ്ണ ബൈബിൾ പ്രതിയ്ക്കായി വളരെ ആഗ്രഹിച്ചിരുന്നു. പ്രത്യേകിച്ചും പഴയനിയമ പ്രവചന പുസ്തകങ്ങളുടെ കാര്യത്തിലുള്ള കുറവ് പ്രകടമായിരുന്നു. സുറിയാനി ഭാഷ ആരാധനയ്ക്ക് മാത്രമാണ് ഉപയോഗിച്ചിരുന്നതെന്നും മറിച്ച് മലയാളം സാധാരണ ആളുകൾ സംസാരിക്കുകയും മനസ്സിലാക്കുകയും ചെയ്തിരുന്ന ഭാഷയാണെന്നും അറിഞ്ഞ ബുക്കാനൻ ഒരു നിർദ്ദേശം മുമ്പോട്ടു വച്ചു. അവർ സുറിയാനിയിൽ നിന്നുമുള്ള പരിഭാഷ പൂർത്തിയാക്കിയാൽ താൻ മലയാള ബൈബിൾ അച്ചടിപ്പിക്കുകയും ഓർത്തഡോക്സ് സഭയുടെ അൻപത്തിയഞ്ച് പള്ളികളിൽ വിതരണം ചെയ്യു

കയും ചെയ്തുകൊള്ളാം എന്നതാണത്. ഈ നിർദ്ദേശത്തെയും തങ്ങ ൾക്ക് ഇംഗ്ലീഷ് സഭ ചെയ്യുന്ന ഈ വലിയ സഹായത്തെയും ഹാർദ്ദവ മായി സ്വീകരിച്ച പട്ടക്കാർ ഒറ്റസ്വരത്തിൽ പറഞ്ഞത് ബൈബിളിന്റെ സുറി യാനിയിലും മലയാളത്തിലുമുള്ള പ്രസിദ്ധീകരണത്തെ ആവുംവിധം സഹായിക്കാമെന്നാണ്.

1806 നവംബറിൽ ബുക്കാനൻ ഓർത്തഡോക്സുകാരുടെ മെത്രാപ്പോ ലീത്തായായ മാർ ദീവന്നാസ്യോസ് ഒന്നാമനെ (മാർത്തോമ്മാ ആറാമൻ എന്ന് അപരനാമം) കൊച്ചിയിൽ നിന്നും ഏതാനും മൈലുകൾ കിഴക്കായി സ്ഥിതിചെയ്യുന്ന കണ്ടനാട്ടിൽ എത്തി സന്ദർശിച്ചു. ഈ ബിഷപ്പ് പ്രത്യ ക്ഷത്തിൽതന്നെ ബുക്കാനനിൽ വലിയ മതിപ്പുളവാക്കുകയും അറിവിന്റെ കാര്യത്തിൽ അതുവരെ അദ്ദേഹം പരിചയപ്പെട്ട പട്ടക്കാരിൽ നിന്നുമൊക്കെ ഉയർന്നയാളായി അദ്ദേഹം പരിഗണിക്കുകയും ചെയ്തു. മലയാള പരി ഭാഷയുടെ കാര്യം അദ്ദേഹവുമായി ബുക്കാനൻ ചർച്ച ചെയ്തു. ബിഷപ്പ് ബുക്കാനന്റെ ഈ ആശയത്തോട് പരിപൂർണ്ണമായും യോജിക്കുകയും അതിന്റെ ചുമതല താൻ നേരിട്ട് എടുത്തുകൊള്ളാമെന്നും അതിനനു യോജ്യരായ തന്റെ പട്ടക്കാരുടെ സഹായം ഇക്കാര്യത്തിൽ ഉറപ്പാക്കു കയും ചെയ്യാമെന്നും സമ്മതിക്കുകയും ചെയ്തു. പടിഞ്ഞാറൻ തീരത്ത് ഇതുകൂടാതെയും മലയാളം പറയുന്ന ക്രിസ്ത്യാനികൾ - സുറിയാനി കത്തോലിക്കരും ലത്തീൻ കത്തോലിക്കരും - ഉണ്ട് എന്നു മനസ്സിലാ ക്കിയ ബുക്കാനൻ ഇതു കേട്ട് വളരെ സന്തോഷിച്ചു. അദ്ദേഹവും മക്കോ ളെയും ഒരു മാസം കഴിഞ്ഞ് വീണ്ടും സുറിയാനി ബിഷപ്പിനെ സന്ദർശി ച്ചപ്പോൾ ഇതിനകം തന്നെ അദ്ദേഹം പരിഭാഷയുടെ കാര്യത്തിൽ ഏർപ്പെ ട്ടിരിക്കുന്നതായി കണ്ടു സംതൃപ്തരായി.

ബുക്കാനൻ കേരളം വിടുന്നതിനു മുൻപ് തർജ്ജമയിൽ ഏർപ്പെട്ടി രുന്ന പട്ടക്കാർക്കെല്ലാം ബ്രിട്ടീഷ് ഗവൺമെന്റിന്റെ പ്രതിനിധിയെക്കൊണ്ട് ഒരു മാസത്തെ ശമ്പളം കൊടുപ്പിച്ചു. ഈ ചുറ്റുപാടിൽ മാർ ദീവന്നാ സ്യോസ് ഒന്നാമന്റെ മൂന്ന് സഹപ്രവർത്തകരെപ്പറ്റി നാം മനസ്സിലാക്കുന്നു. കൽക്കട്ടായിൽ താമസമാക്കിയിരുന്ന ഇന്ത്യയിലെ ആദ്യത്തെ ഇംഗ്ലീഷു കാരനായ ബിഷപ്പ് മിഡിൽട്ടണിന്റെ ജീവചരിത്രകാരൻ അദ്ദേഹത്തിന്റെ 1816-ലെ രണ്ട് സന്ദർശനങ്ങളെപ്പറ്റി പറയുന്നുണ്ട്. ഇതിൽ പുലിക്കോ ട്ടിൽ ജോസഫ് അഥവാ റമ്പാൻ ജോസഫാണ് പ്രധാന ചുമതലകൾ വഹിച്ചിരുന്നത് എന്നു പറയുന്നു. റമ്പാൻ ജോസഫ് 1815-ൽ അഞ്ഞൂ റിലെ (തൊഴിയൂർ) മാർ പീലക്സിനോസിൽ നിന്നും ബിഷപ്പായിത്തീർന്ന യാളാണ്. അദ്ദേഹത്തിന്റെ പുതിയ പേര് മാർ ദീവന്നാസ്യോസ് രണ്ടാ മൻ എന്നായിരുന്നു. സുറിയാനിക്കാരായ കത്തോലിക്കരിൽ നിന്നും നാം മനസ്സിലാക്കുന്നത് റമ്പാൻ ഫിലിപ്പോസ് ബുക്കാനന്റെ തിരുവിതാംകൂർ

സന്ദർശനത്തിന് ഏതാനും വർഷങ്ങൾക്കു മുൻപെ സുറിയാനി ബൈബിളിന്റെ ഏതാനും ഭാഗങ്ങൾ പകർത്തിയെഴുതിയെന്നും അതിൽ നിന്നാണ് മലയാളപരിഭാഷ നടത്തിയത് എന്നുമാണ്. റമ്പാൻ ജോസഫിനോടും റമ്പാൻ ഫീലിപ്പോസിനോടും ഒപ്പം തിമ്മപ്പാ പിള്ള എന്ന ഒരാളെക്കൂടി പറഞ്ഞുകേൾക്കുന്നു. സുറിയാനി ബിഷപ്പിന്റെ ഔദ്യോഗിക ഭവനമായ കണ്ടനാട് വച്ച് തർജ്ജമ പൂർത്തിയാക്കുകയും അദ്ദേഹം ഇതിന്റെ നേതൃത്വം ബുദ്ധിമുട്ടില്ലാതെ നിർവ്വഹിക്കുകയും ചെയ്തിരുന്നു. ഇതിനാധാരമായത് സുറിയാനി ബൈബിളിന്റെ ഒരു പ്രതിയായിരുന്നു. തിമ്മപ്പാ പിള്ളയുടെ ജോലി മിഷനറിയായിരുന്ന ഫാബ്രീഷ്യസിന്റെ തമിഴ് പരിഭാഷയുമായി മലയാള ബൈബിൾ ഒത്തുനോക്കുകയെന്നതായിരുന്നു. ബുക്കാനൻ തന്നെ 1807-ൽ സുറിയാനി ബിഷപ്പിന് രണ്ടു വാല്യങ്ങളുള്ള തമിഴ് പരിഭാഷയുടെ ഒരു പ്രതി സമ്മാനമായി നൽകിയിരുന്നു.

മാർ ദീവന്നാസ്യോസ് തന്റെ പരിഭാഷാ ജോലിയിൽ ആത്മാർത്ഥമായും ഏർപ്പെട്ടിരുന്നതുകൊണ്ടാണ് 1807-ൽ തന്നെ ബുക്കാനന് മലയാളത്തിലുള്ള നാലു സുവിശേഷങ്ങളുടെ കൈയെഴുത്തുപ്രതി അച്ചടിക്കാനായി ബോംബെയിലേക്ക് കൊണ്ടുപോകുവാൻ സാധിച്ചത്. അദ്ദേഹം അവിടെയെത്തി ഈ കൈയെഴുത്തുപ്രതി മലബാർ ഗ്രാമറിന്റെ ഗ്രന്ഥകർത്താവായ ഡോ. റോബർട്ട് ഡ്രമ്മണ്ടിനെ സൂക്ഷ്മപരിശോധനയ്ക്കായി ഏൽപ്പിച്ചു. ഇപ്പറഞ്ഞയാൾ അതിനെ അംഗീകരിച്ചുവെന്നു മാത്രമല്ല, വെറും സാധാരണക്കാർക്കുപോലും വായിച്ചാൽ മനസ്സിലാകുന്ന തരത്തിലാണത് ചിട്ടപ്പെടുത്തിയിരിക്കുന്നത് എന്ന് അഭിപ്രായപ്പെടുകയും ചെയ്തു. ഇതൊടൊപ്പം തന്നെ ബോംബെയിലെത്തിയ തിമ്മപ്പാ പിള്ള ടൈപ്പ്സെറ്റിംഗിലും അച്ചടിയിലും സഹായിക്കുകയും ചെയ്തു. ബ്രിട്ടീഷ് - വിദേശ ബൈബിൾ സൊസൈറ്റി അതിന്റെ ഇന്ത്യയിലെ പ്രവർത്തനം ആരംഭിച്ചിരുന്നതിനാൽ മലയാള സുവിശേഷങ്ങൾക്കാവശ്യമായ പേപ്പർ കൊടുക്കുകയും 1811-ൽ അച്ചടി പൂർത്തിയാവുകയും ചെയ്തു.

ഈ പരിഭാഷയ്ക്ക് വലിയ സ്വാഗതമാണ് ലഭിച്ചത്. 1816-ൽ ബിഷപ്പ് മിഡിൽടൺ സുറിയാനി ക്രിസ്ത്യാനികളെ സന്ദർശിച്ചപ്പോൾ, എല്ലാ സുറിയാനി പള്ളികളിലും ഇതിന്റെ കോപ്പികൾ കാണുകയുണ്ടായി. ഇടവകാംഗങ്ങൾ എല്ലാംതന്നെ അത് നന്നായി പ്രസിദ്ധം ചെയ്തതിലും തങ്ങളുടെ കുട്ടികൾക്കുപോലും വായിച്ചാൽ മനസ്സിലാകുന്നതാണത് എന്നുള്ളതിലും സംതൃപ്തരാണ് എന്നു ബിഷപ്പിന് ബോദ്ധ്യപ്പെടുകയും ചെയ്തു. എന്നാൽ പിന്നീട് ചില വിമർശനങ്ങളും കേൾക്കാതിരുന്നില്ല. വാസ്തവത്തിൽ അതിശയകരമായിരിക്കുന്നത് 1816 മെയ് മാസത്തിൽ ഇംഗ്ലീഷുകാരുടെ ചർച്ച് മിഷന്റെ സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിലെ ആദ്യ മിഷനറിയായി വന്ന തോമസ് നോർട്ടൺ ഇങ്ങനെ ഒരു

പരിഭാഷയുണ്ടായിരുന്നതായി നേരത്തെ അറിഞ്ഞിരുന്നില്ലായെന്നതാണ്. 1817–ൽ കേരളത്തിലൂടെയുള്ള ഒരു യാത്രാമദ്ധ്യേ ബോംബെയിൽ അച്ചടിച്ച സുവിശേഷങ്ങളുടെ ഒരു കോപ്പി കണ്ട അദ്ദേഹം തികച്ചും അതിശയിച്ചുപോയി. ഈ പുസ്തകങ്ങൾ ഇടവകകളിൽ അധികകാലം ഇരുന്നതായി കരുതാൻ കഴിയുന്നില്ല. കാരണം, നോർട്ടനോട് ആളുകൾ പറഞ്ഞത് ഇത് അധികം പള്ളികളിലുമില്ലായെന്നും വിശ്വാസികളുടെ ഇടയിൽ പ്രചരിച്ചിട്ടില്ലായെന്നുമാണ്. ഒരു പക്ഷേ അച്ചടിക്കപ്പെട്ട കോപ്പികൾ വളരെ കുറവായിരുന്നിരിക്കാം.

ബുക്കാനൻ വരാപ്പുഴ ബിഷപ്പും മലബാറിലെ അപ്പോസ്തോലിക വികാരിയുമായിരുന്ന ബിഷപ്പ് റെയ്മണ്ടിനെ കണ്ടപ്പോഴും വേദപുസ്തക പരിഭാഷയെപ്പറ്റി സംസാരിച്ചു. വിശാലഹൃദയനായിരുന്ന ഈ കത്തോലിക്കാ ബിഷപ്പ് ബുക്കാനൻ പറഞ്ഞതെല്ലാം ശ്രദ്ധയോടെ ശ്രവിക്കുകയും മലയാള ബൈബിൾ കത്തോലിക്കാ വിശ്വാസികൾക്കും വലിയൊരു സമ്മാനമായിരിക്കും എന്നു പറയുകയും ചെയ്തു. എന്നാൽ തന്റെ ഭദ്രാസനത്തിലും ഈ ബൈബിൾ വിതരണം ചെയ്യുന്നതിന് തനിക്കൊരു വിരോധവും ഇല്ലായെന്നു പറഞ്ഞ ബിഷപ്പ് ഇൻക്വിസിഷൻ എന്തെങ്കിലും ബുദ്ധിമുട്ടുകൾ സൃഷ്ടിക്കുമോ എന്നുള്ള ഭയം ബുക്കാനനു മുമ്പിൽ ഒട്ടു മറച്ചുവച്ചുമില്ല. ഈ കാര്യത്തോടു വിയോജിച്ച ബുക്കാനൻ പറഞ്ഞത് ബൈബിളിന്റെ പേരിൽ തർക്കങ്ങളൊന്നുമുണ്ടാവില്ലായെന്ന് ഇംഗ്ലീഷ് ഭരണാധികാരികളുടെ നാമത്തിൽ തനിയ്ക്കുറപ്പ് നൽകാൻ സാധിക്കുമെന്നാണ്. ഈ നല്ല കാര്യത്തിലുള്ള വർദ്ധിച്ച ആവേശം നിമിത്തം ബുക്കാനൻ ഗോവയ്ക്കു പോകുവാനും അവിടെയെത്തി ഇൻക്വിസിഷനു മുൻപിൽ തന്റെ പദ്ധതി അവതരിപ്പിക്കുവാനും തയ്യാറായി. അങ്ങനെ നാം 1808 ജനുവരിയിൽ അദ്ദേഹത്തെ ഗോവയിലുള്ള അഗസ്റ്റീനിയൻ ആശ്രമത്തിൽ കാണുന്നുണ്ട്. എന്നാൽ എന്തു ചെയ്തിട്ടും അദ്ദേഹത്തിന് ഗോവയിൽ ഒന്നും നേടാനായില്ല. ഗോവ വിട്ട അദ്ദേഹം ഇൻക്വിസിറ്ററോട് പറഞ്ഞത് ഗോവയിലെ ബിഷപ്പിന് താൻ ഒരു തുറന്ന കത്തയയ്ക്കുമെന്നും അതിൽ മറ്റു കാര്യങ്ങളുടെ കൂട്ടത്തിൽ ബൈബിളിന്റെ പരിഭാഷ പട്ടക്കാരുടെയും വിശ്വാസികളുടെയും ഇടയിൽ എത്തിക്കണമെന്ന് അപേക്ഷിക്കുകയും ചെയ്യുമെന്നുമാണ്.

താൻ ആഗ്രഹിച്ച കൈയെഴുത്തുപ്രതികൾ കിട്ടുന്നതിനായി ബുക്കാനൻ ഉപയോഗിച്ച മാർഗ്ഗങ്ങൾ ചിലപ്പോഴൊക്കെ ശോചനീയവും ചോദ്യങ്ങളുളവാക്കുന്നവയുമായിരുന്നു. കൊച്ചിയിൽ നിന്നും മുപ്പതു മൈലുകൾ അകലെയുള്ള ചേനോട്ട (ഇന്നത്തെ ചേന്ദമംഗലം) യിലെ ഒരു സുന്നഗോഗിന്റെ കോണിൽ അദ്ദേഹം പഴയനിയമത്തിന്റെ ചില കൈയെഴുത്തുപ്രതികൾ കണ്ടത് ആരുടെയും അനുവാദമില്ലാതെ കൈവശപ്പെടു

ത്തുകയുണ്ടായി. കൊച്ചിയിലെത്തിയ അദ്ദേഹത്തിന് ലഭിച്ച വിവരം കറുത്ത യഹൂദന്മാർ (യഹൂദരെ കറുത്തവരെന്നും വെളുത്തവരെന്നും വേർതിരിച്ചു പറഞ്ഞിരുന്നു) ഇപ്പറഞ്ഞ കൈയെഴുത്തുപ്രതി രഹസ്യത്തിൽ സൂക്ഷിച്ചിരുന്നതായിരുന്നുവെന്നാണ്. ഇതറിഞ്ഞ ബുക്കാനൻ ഇതു കൈവശപ്പെടുത്തുന്നതിനായി സുന്നഗോഗിലെത്തി. തങ്ങളുടെ കൈയെഴുത്തുപ്രതികൾ കൈമാറുവാൻ യഹൂദന്മാർ തയ്യാറാകാഞ്ഞ നിമിഷം അദ്ദേഹം തന്റെ ലക്ഷ്യം നിറവേറ്റുന്നതിനായി മറ്റു മാർഗ്ഗങ്ങളാരാഞ്ഞു. അദ്ദേഹം മദ്രാസിലുള്ള ഇംഗ്ലീഷ് ഭരണാധികാരികളെ (സിവിൽ മജിസ്ട്രേറ്റ്) സമീപിക്കുകയും ഇതിനുശേഷം ഒരു കൂട്ടം കവർച്ചക്കാർ യഹൂദന്മാരുടെ ദേശം ആക്രമിക്കുകയും നശിപ്പിക്കുകയും അക്കൂട്ടത്തിൽ അവരുടെ പുരാതന ലിഖിതങ്ങൾ നശിപ്പിച്ചതായും അറിയിച്ചു. ഇതിലൊരെണ്ണം അമ്പതടി നീളമുള്ള ഒരു തുകൽ ചുരുളായിരുന്നു. ബുക്കാനൻ അറിയിച്ചതനുസരിച്ച് ഇതു വളരെ പഴക്കമുള്ളതും, ജീർണ്ണിച്ചയവസ്ഥയിലുമായിരുന്നു. കീറിപ്പറിഞ്ഞ സ്ഥലങ്ങളിലൊക്കെ പുതിയ പെർഗാമുകളുടെ (തുകൽ ചുരുൾ) കഷണങ്ങൾക്കൊണ്ട് നന്നാക്കിയശേഷം പുതിയ തീയതികൾ എഴുതിയിരുന്നു. ബുക്കാനൻ തന്നെ ഇതിനെപ്പറ്റി പറയുന്നതു ശ്രദ്ധിക്കുക: "യഹൂദന്മാരിൽ നിന്നും കവർന്നുപോയ ഈ നിധി ബ്രിട്ടീഷ് പട്ടാളത്തിന്റെ അകമ്പടിയോടെ കൊച്ചിയിലുള്ള എന്റെ വീട്ടിൽ ആഘോഷമായി കൊണ്ടുവന്നു. കൂടെയെത്തിയ യഹൂദന്മാർ വിലാപത്തോടെയാണ് വന്നത്. ഈ ആക്രമണത്തിനു മുൻപ് തന്നെ ഞാൻ പണം വാഗ്ദാനം ചെയ്തുവെങ്കിലും അവർ അവരുടെ പുസ്തകങ്ങൾ ഒരു ലക്ഷം രൂപയ്ക്ക് പോലും തരുവാൻ തയ്യാറായിരുന്നില്ല. അവരുടെ നിയമ പുസ്തകങ്ങൾ പണത്തിന് വില്ക്കുന്നതിനെപ്പറ്റി പറഞ്ഞപ്പോൾ ക്ഷുഭിതരായിരുന്നു അവർ. ഇപ്പോൾ ഒന്നും കൊടുക്കാതെ അവ എന്റെ കൈയിലെത്തി. ഇതു കഴിഞ്ഞ് ഈ പുസ്തകങ്ങളൊക്കെ ഞാൻ തിരികെ കൊടുത്തു. എന്റെ കൈവശം ഒന്നുമില്ല. മജിസ്ട്രേറ്റായിരുന്ന മിസ്റ്റർ റ്റി..... അവരുടെ മൂപ്പന്മാരെക്കൂട്ടി വരുത്തി പറഞ്ഞത് വാസ്തവത്തിൽ അവർ ഡോക്ടർ ബുക്കാനനോട് നന്ദിയുള്ളവരായിരിക്കണമെന്നാണ്. കാരണം അവരുടെ രാജ്യവും അവരുടെ വിലമതിക്കാനാവാത്ത ഗ്രന്ഥങ്ങളും അതു മൂലം നാട്ടിലെല്ലാം പ്രസിദ്ധമായിത്തീർന്നു." ഇതിനകം സ്ഥിതിഗതികൾ മെച്ചമായിത്തീർന്നുവെന്നും ബുക്കാനൻ തന്റെ റിപ്പോർട്ടിൽ എഴുതിയിട്ടുണ്ട്.

പരാതിപ്പെടുവാനുള്ള കാരണങ്ങൾ യഹൂദന്മാർക്കു മാത്രമല്ല, സുറിയാനി ക്രിസ്ത്യാനികൾക്കുമുണ്ടായിരുന്നു. 1815 മെയ് 12-ാം തീയതി മദ്രാസിൽ നിന്നും കപ്ലാൻ എം. തോംസൺ ലണ്ടനിലുള്ള ചർച്ച് മിഷൻ സൊസൈറ്റിക്ക് എഴുതിയത് ബുക്കാനൻ സുറിയാനിക്കാരിൽ നിന്നും

എടുത്തുകൊണ്ടുപോയ കൈയെഴുത്തുപ്രതികൾക്കും പുസ്തകങ്ങൾക്കും തുല്യമായി കോട്ടയത്തുള്ള സിറിയൻ കോളജിന് കാര്യമായ സംഭാവനകൾ അയച്ചുകൊടുക്കുവാൻ ഏർപ്പാടാക്കണമെന്നാണ്. മാർ ദീവന്നാസ്യോസ് ഒന്നാമനിൽ നിന്നും തനിക്ക് സംഭാവനയായി ലഭിച്ചു എന്നു ബുക്കാനൻ പറയുന്ന സുറിയാനി ബൈബിളിന്റെ കൈയെഴുത്തു പ്രതികൾ സംഘടിപ്പിക്കുന്നതിൽ ഇവർ വളരെയധികം ബുദ്ധിമുട്ടിയിരുന്നു. ഈ കൈയെഴുത്തുപ്രതിയെപ്പറ്റി ലണ്ടനിലുള്ള മിഷൻ സൊസൈറ്റിയുടെ സെക്രട്ടറി യോശിയാ പ്രാട്ട് (Josiah Pratt) പറയുന്നത് അച്ചടിച്ച ഒരു സുറിയാനി ബൈബിളിനുവേണ്ടിയാണ് ഇതു ഉപയോഗിക്കുന്നത് എന്നതുകൊണ്ട് സുറിയാനിക്കാരെ സംബന്ധിച്ചിടത്തോളം ഇത് ഒരു നഷ്ടമായി കരുതേണ്ടതില്ല എന്നാണ്. അദ്ദേഹം പറയുന്നു: "തങ്ങളുടെ കൈയെഴുത്തുപ്രതിയിൽ നിന്നും അകന്നു എങ്കിലും അതിന് ആയിരം മടങ്ങ് തിരികെ ലഭിക്കുമെന്ന് സുറിയാനിക്കാർ കാണാൻ പോകുന്നതേയുള്ളൂ." എന്തായിരുന്നാലും യഹൂദന്മാരെ സംബന്ധിച്ച് പിന്നീട് ആരും ചിന്തിച്ചതേയില്ല.

സുറിയാനി ബൈബിളിന്റെ അച്ചടിയുടെ കാര്യം താൻ നോക്കിക്കൊള്ളാമെന്ന് ബുക്കാനൻ സുറിയാനി ക്രിസ്ത്യാനികളോട് വാഗ്ദാനം ചെയ്തിരുന്നു. എന്നാൽ അദ്ദേഹം തന്റെ ജോലി പൂർത്തിയാക്കുന്നതിനു മുൻപ് 1815 ഫെബ്രുവരിയിൽ തന്റെ 49-ാം വയസ്സിൽ അന്തരിച്ചു. സുവിശേഷങ്ങളും അപ്പോസ്തലപ്രവർത്തികളുടെ മിക്കഭാഗവും ഇതിനകം അച്ചടിക്ക് തയ്യാറായിരുന്നു. അദ്ദേഹത്തിനുശേഷം ഈ സംരംഭം തുടർന്നു നിയന്ത്രിച്ചത് പൊഫ. സാമുവേൽ ലീ (Samuel Lee) യാണ്. 1817 മെയ് മാസം 6-ാം തീയതി പുറപ്പെടുവിച്ച ചർച്ച് മിഷന്റെ വാർഷിക റിപ്പോർട്ടിൽ സുറിയാനി പുതിയനിയമത്തിന്റെ അച്ചടി പൂർത്തിയായതായി രേഖപ്പെടുത്തിയിട്ടുണ്ട്. പഴയനിയമത്തിന്റെയും അച്ചടി നിർവ്വഹിക്കാമെന്ന് ലീ നിർദ്ദേശിച്ചു. ബുക്കാനൻ ഇംഗ്ലണ്ടിലെത്തിച്ച കൈയെഴുത്തുപ്രതിയുടെ അടിസ്ഥാനത്തിലാണ് ഇക്കാര്യം പ്രൊഫ. ലീ ഉദ്ധരിച്ചത്.

എന്തുകൊണ്ടാണ് സുറിയാനി വേദപുസ്തകത്തിന്റെ പ്രസിദ്ധീകരണത്തിൽ മിഷൻ സൊസൈറ്റി ഇത്രയധികം ഉത്സാഹം കാട്ടിയത്? ഒന്നാമത്, സുറിയാനി പട്ടക്കാരെല്ലാം അവരുടെ ആരാധനാ ഭാഷയിൽ തന്നെ വേദപുസ്തകം വായിക്കുകയും പഠിക്കുകയും ചെയ്യണമെന്ന് സൊസൈറ്റി ആഗ്രഹിച്ചു. അതിൽ നിന്ന് അവരുടെ മാതൃഭാഷയിലേക്ക് വേദപുസ്തകം തർജ്ജമ ചെയ്യുവാൻ തക്കവണ്ണം ഈ പട്ടക്കാർ സജ്ജരായിക്കൊള്ളുമെന്നുള്ള പ്രതീക്ഷയാണ് ഇതിന് പിറകിലുണ്ടായിരുന്നത്. ബൈബിൾ രചിക്കപ്പെട്ട മൂലഭാഷകളായ എബ്രായ ഭാഷയോ, ഗ്രീക്കു ഭാഷയോ ഇവർക്കാർക്കും തന്നെ വശമില്ലാതിരുന്നു എന്നതും മറ്റൊരു

കാരണമായിരുന്നിരിക്കാം.

1814 നവംബർ 14-ാം തീയതി നേരത്തെ പറഞ്ഞ കപ്പ്ലാൻ മാർമഡ്യൂകെ തോംസണിന്റെ (Marmaduke Thompson) നേതൃത്വത്തിലുള്ള മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റിയുടെ (Madrass Corresponding Committee) സഹായവും അഭ്യർത്ഥിച്ചു. ഈ കമ്മിറ്റിയാണ് മിഷൻ സൊസൈറ്റിയുടെ മാതൃദേശത്തെ നേതൃത്വത്തിനുവേണ്ടി തെക്കെ ഇന്ത്യയിലെ മിഷൻ താമസം വിനാ നടത്തതക്കവിധം സുപ്രധാന തീരുമാനങ്ങൾ എടുത്തിരുന്നത്. മക്കാളെയുടെ പിൻഗാമിയായി വന്ന തിരുവിതാംകൂർ - കൊച്ചിയുടെ ബ്രിട്ടീഷ് റസിഡന്റായിരുന്ന കേണൽ മൺറോ മലയാള പരിഭാഷയുടെ കാര്യത്തിൽ പൂർണ്ണ ഉത്തരവാദിത്തത്തോടെ രംഗത്തിറങ്ങി. തോംസണിന്റെ അഭ്യർത്ഥനയനുസരിച്ച് അദ്ദേഹം മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റിയുടെ അംഗത്വം സ്വീകരിച്ചു. അദ്ദേഹത്തിന്റെ ഉത്സാഹത്തിലാണ് ചർച്ച് മിഷൻ സൊസൈറ്റി (CMS) ഓർത്തഡോക്സ് സുറിയാനിക്കാരുടെ ഇടയിലെ മിഷൻ പുനരാരംഭിച്ചത്. ബുക്കാനനാകട്ടെ ഇതിനകം തന്റെ റിപ്പോർട്ടുകളിലും, പ്രസംഗത്തിലും പുസ്തകങ്ങളിലും കൂടി സുവിശേഷതല്പരരായ ഇംഗ്ലീഷുകാരെ പ്രോത്സാഹിപ്പിച്ചിരുന്നു.

ഏതു സംരംഭവും നന്നായും എത്രയും പെട്ടെന്നും പൂർത്തിയാക്കുവാൻ മൺറോയ്ക്കുള്ള ആവേശം എടുത്തുപറയേണ്ടതായിരുന്നു. ആയതിനാൽ വേദപുസ്തക പരിഭാഷ താമസംവിനാ പുനരാരംഭിക്കുവാൻ അദ്ദേഹം തിടുക്കം കാട്ടി. 1815 ആഗസ്റ്റ് മാസം 7-ാം തീയതി അദ്ദേഹം തോംസണിന് എഴുതിയത് സെപ്റ്റംബർ ആദ്യം താൻ കൊല്ലത്ത് പോകുന്നുവെന്നും അവിടെനിന്നും സുറിയാനി പരിഭാഷയുടെ ഒരു നല്ല കോപ്പി ലഭിക്കുന്നതിനായി ശ്രമിക്കുമെന്നുമായിരുന്നു. അദ്ദേഹം തുടർന്നെഴുതിയത്, ഇക്കാര്യത്തിൽ സുറിയാനിക്കാരുടെ ബിഷപ്പുമായി താൻ കത്തിടപാടുകൾ നടത്തിയെങ്കിലും ബിഷപ്പും റമ്പാനുമായിട്ടുള്ള തർക്കങ്ങൾ ഒരു തടസ്സമായി നില്ക്കുന്നു എന്നുമാണ്. തോംസൺ മൺറോയ്ക്ക് പൂർണ്ണ പിന്തുണ നൽകി. 1815 നവംബർ 7-ാം തീയതി അദ്ദേഹം മദ്രാസിൽ നിന്നും മൺറോയ്ക്ക് ഇപ്രകാരം എഴുതി: “മലയാള ബൈബിൾ നിർമ്മാണം പുരോഗമിക്കുന്നുവെന്നു ഞാനാശിക്കുന്നു. എനിക്ക് താങ്കളോട് ആറിയിക്കാനുള്ളത് വ്യക്തിപരമായ കാര്യത്തിലായാലും കൽക്കട്ടായിലുള്ള ബൈബിൾ സൊസൈറ്റിയുടെ തലവനെന്ന നിലയിലായാലും താങ്കൾക്ക് ആവശ്യമുള്ള എന്തു സഹായങ്ങളും എന്നിൽനിന്നും പ്രതീക്ഷിക്കാമെന്നാണ്.” സുറിയാനി ക്രിസ്ത്യാനികൾ ഏതാനും വർഷങ്ങൾക്കു മുമ്പുതന്നെ നാലു സുവിശേഷങ്ങളും തർജ്ജമ ചെയ്തിരുന്നു എന്ന വസ്തുത മൺറോയ്ക്ക് അറിയാമായിരുന്നു എന്നതിന് നമുക്ക് തെളിവുകളില്ല. ഒരു പക്ഷേ നോർട്ടൻ സായിപ്പിനെപ്പോലെ അദ്ദേഹവും

ഇതിനെപ്പറ്റി കേട്ടിരിക്കാം. ഇംഗ്ലണ്ടിൽ പോലും ആർക്കും ഇതിനെപ്പറ്റി വ്യക്തമായ അറിവുണ്ടായിരുന്നില്ല. അതല്ലായിരുന്നുവെങ്കിൽ അദ്ദേഹം 1818-ൽ സുറിയാനിക്കാരുടെ ഇടയിൽ പ്രവർത്തിച്ച സുവിശേഷകർക്ക് ഇപ്രകാരമൊരു മാർഗ്ഗദർശനം നൽകുമായിരുന്നില്ല: "അന്തരിച്ച മാർ ദീവന്നാസ്യോസ് ബുക്കാനന്റെ അപേക്ഷയനുസരിച്ച് വേദപുസ്തക പരിഭാഷ ആരംഭിക്കുകയും ചുരുങ്ങിയത് ഒരു സുവിശേഷമെങ്കിലും ഈ ബിഷപ്പിനാൽ തർജ്ജമ ചെയ്യപ്പെടുകയും ചെയ്തു." ഇതൊക്കെയാണെങ്കിലും ബിഷപ്പ് (വലിയ മാർ ദീവന്നാസ്യോസ്) നേരിട്ട് ഒരു സുവിശേഷം തർജ്ജമ ചെയ്തുവെന്നതിന് 1811-ൽ ബോംബെയിലച്ചടിച്ച സുവിശേഷങ്ങളുടെ പ്രതിയിൽ സൂചനകളൊന്നുമില്ല.

നവംബർ 16-ന് ആലപ്പുഴയിൽ എത്തിയ മൺറോ തന്റെ പ്രതീക്ഷ മുഴുവൻ സമർപ്പിച്ചത് നോർട്ടണിലും ബെഞ്ചമിൻ ബെയിലിയിലുമാണ്. സുറിയാനിക്കാരിൽ റസിഡന്റിന് വലിയ വിശ്വാസമൊന്നുമുണ്ടായിരുന്നില്ല. 1816 ജൂലൈ 19-ന് അദ്ദേഹം മിഷൻ സൊസൈറ്റിയുടെ നേതൃത്വത്തിന് എഴുതിയത്, താൻ മാർ ദീവന്നാസ്യോസ് രണ്ടാമന് (ബിഷപ്പ് ജോസഫ്) ഇതിനകം പലതവണ ബൈബിൾ പരിഭാഷയുടെ അത്യാവശ്യത്തെക്കുറിച്ച് എഴുതിയെങ്കിലും താൻ ഭയപ്പെടുന്നത് ബിഷപ്പിന്റെ പ്രായം മൂലവും മോശമായ ആരോഗ്യസ്ഥിതി മൂലവും അധികം പ്രതീക്ഷയ്ക്ക് വകയില്ലായെന്നാണ്. അല്ലായെങ്കിൽ ഈ പദ്ധതിയുടെ നേതൃത്വം കൊടുക്കത്തക്കവണ്ണമുള്ള ഭാഷാ പ്രാവീണ്യം നോർട്ടണ് ഉണ്ടായിരിക്കണം. 1816 ജൂലൈ 22-ന് അദ്ദേഹം മിഷനറിക്ക് എഴുതിയത് ബിഷപ്പ് സ്വതവെ കാര്യങ്ങൾ പതുക്കെ ചെയ്യുന്ന പ്രകൃതിക്കാരനാണെന്നും ആയതിനാൽ അദ്ദേഹത്തിന് ധാരാളം സമയം നഷ്ടപ്പെടുന്നുവെന്നുമാണ്. ആ വർഷം തന്നെ ആഗസ്റ്റ് 14-ന് എഴുതിയ കത്തിൽ മൺറോ തന്റെ ക്ഷമയില്ലായ്മ കുറെക്കൂടി ശക്തമായ ഭാഷയിൽ പറയുന്നുണ്ട്. "സുറിയാനി ബിഷപ്പിൽ നിന്നും താങ്കൾക്ക് ഇതിനകം ഒരു വാഗ്ദാനം ലഭിച്ചുകാണുമെന്ന് ഞാനാശിക്കുന്നു. അദ്ദേഹത്തിന് മലയാളത്തിലേക്കുള്ള വേദപുസ്തക പരിഭാഷ എത്രയും പെട്ടെന്ന് പൂർത്തിയാക്കണമെന്നു കാണിച്ച് നിർദ്ദേശം നൽകേണ്ടിയിരിക്കുന്നു. ഇതുവരെയുള്ള പുരോഗതിയിൽ ഞാൻ തികച്ചും അതൃപ്തനാണ്. തന്റെ ഭദ്രാസനത്തിലെ അഭ്യസ്തവിദ്യരും വളരെ കഴിവുള്ളവരുമായ ആളുകൾ സഹായത്തിനുള്ളതിനാൽ ബിഷപ്പ് വിചാരിച്ചാൽ ചുരുങ്ങിയ സമയം കൊണ്ട് നിഷ്പ്രയാസം വേദപുസ്തക പരിഭാഷ പൂർത്തിയാക്കാവുന്നതേയുള്ളൂ." 1816 നവംബർ 24-ന് മാർ ദീവന്നാസ്യോസ് രണ്ടാമൻ കാലം ചെയ്തപ്പോൾ ആഞ്ഞൂർ (തൊഴിയൂർ) സഭയുടെ മാർ പീലക്സിനോസ് മുഴുവൻ സുറിയാനിക്കാരുടെയും തലവനായിത്തീർന്നു. എട്ടു മാസങ്ങൾക്ക് ശേഷം സഭയുടെ "ഭരണം" വശമില്ലാത്തതിനാൽ

അദ്ദേഹം തന്റെ ചെറിയ ഭദ്രാസനത്തിലേക്ക് ഉൾവലിഞ്ഞു. അങ്ങനെ അർക്കദിയാക്കോനായിരുന്ന പുന്നത്ര ഗീവറുഗീസ് (ജോർജ്ജ്) 1818-ൽ മാർ പീലക്സിനോസിനാൽ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടു. 1819-ൽ അദ്ദേഹം മാർ ദീവന്നാസ്യോസ് മൂന്നാമൻ എന്ന പേരിൽ ഭരണ മാരംഭിച്ചു. അദ്ദേഹത്തിന്റെ അരമന മുൻഗാമിയായ മാർ ദീവന്നാസ്യോസ് രണ്ടാമൻ കണ്ടനാട്ടു നിന്നും കോട്ടയത്തേക്ക് മാറ്റി സ്ഥാപിച്ചയിടം തന്നെ യായിരുന്നു. ഇതദ്ദേഹം റമ്പാനായിരുന്ന കാലത്ത് കേണൽ മൺറോ യുടെ സഹായത്തോടെ കോട്ടയത്തു സ്ഥാപിച്ച കോളജായിരുന്നു. അവി ടെയാണ് ബൈബിൾ പരിഭാഷ തുടർന്നു നടത്തിയത്.

1817 ഫെബ്രുവരി 13-ന് മൺറോ പുതിയനിയമത്തിലെ ഒരു ലേഖനം പരിഭാഷപ്പെടുത്തുവാൻ കഴിഞ്ഞതിൽ സന്തോഷം രേഖപ്പെടുത്തുന്നുണ്ട്. എന്നാൽ ഇത് ഏത് ലേഖനമാണെന്നുള്ളത് വ്യക്തമാക്കിയിട്ടില്ല. നോർ ട്ടന്റെ ഡയറിക്കുറിപ്പുകളനുസരിച്ച് എഫേസ്യ ലേഖനമാണ് ആദ്യം പരി ഭാഷപ്പെടുത്തിയത്. 1817 ജനുവരി 25-ന് അദ്ദേഹം എഴുതിയിരിക്കുന്നത് മെത്രാപ്പോലീത്തായുടെ കൈയിൽനിന്നും എഫേസ്യലേഖനത്തിന്റെ മല യാള വിവർത്തനം ലഭിച്ചുവെന്നാണ്. "എന്റെ അറിവിൽ ഈ ഭാഷയി ലുള്ള ഏക വേദപുസ്തക ലേഖനമാണിത്." അടുത്തതായി റോമാ ലേഖനത്തിന്റെ പരിഭാഷയാണുദ്ദേശിക്കുന്നത് എന്നും ഒരു മാസത്തിനകം പൂർത്തിയാകുമെന്നും അദ്ദേഹം പറയുന്നു.

കത്തനാരന്മാരുടെ കർത്തവ്യനിർവ്വഹണരീതി മൺറോ വീണ്ടും വിമർ ശിച്ചിരുന്നു. അവരെ നിയമിച്ചപ്പോൾ അവർ വളരെ വാഗ്ദാനങ്ങൾ നൽകു ന്നതിൽ ഉത്സുകരായിരുന്നു. ഇക്കാരണങ്ങളാൽ മൺറോ നോർട്ടനോട് കോട്ടയത്തുപോയി വേദപുസ്തക പരിഭാഷയുടെ നിജസ്ഥിതി ബോധ്യ പ്പെടുത്തണമെന്നും ഈ ജോലി എത്രയുംവേഗം പൂർത്തിയാക്കുവാനുള്ള ഒരു പദ്ധതി തയ്യാറാക്കണമെന്നും ആവശ്യപ്പെട്ടു. പരിഭാഷയുടെ ജോലി ബിഷപ്പ് നേരിട്ട് നിർവ്വഹിക്കുന്നതാണ് ഇത്തരുണത്തിൽ ആവശ്യമായ തെന്ന് ഈ കത്തിൽ തന്നെ അദ്ദേഹം മിഷനറിയോട് പറയുന്നുണ്ട്. വീണ്ടും ഫെബ്രുവരി 15-ാം തീയതി അദ്ദേഹം നോർട്ടന് അയച്ച കത്തിൽ കോട്ടയത്തുപോയി താഴെ പറയുന്ന സംഗതികൾ നടപ്പിലായി എന്ന് ഉറ പ്പുവരുത്തണമെന്ന് എഴുതി.

a) പ്രഗത്ഭരായ ഒരുകൂട്ടം കത്തനാരന്മാരെ കണ്ടെത്തി പരിഭാഷാ ജോലി ഏൽപ്പിക്കുകയും അവരുടെ ചെലവിനായി ആവശ്യമുള്ള പണം നൽകുകയും ചെയ്യണം.

b) നല്ലതും, തെറ്റുകുറ്റങ്ങളില്ലാത്തതുമായ ഒരു പരിഭാഷ ഉണ്ടാക്കുന്ന തിനായി ഭാഷാന്തരം ചെയ്ത ഭാഗങ്ങൾ പരിശോധിക്കുന്നതിനും, തിരു

ത്തലുകൾ വരുത്തുന്നതിനുമാവശ്യമായ സംവിധാനങ്ങൾ ഉണ്ടാവണം.

c) പരിഭാഷയുടെ ഇതുവരെയുള്ള പുരോഗതി മിഷനറി തന്നെ നേരിട്ട് നിജപ്പെടുത്തുകയും ഈ ജോലി പൂർത്തിയാക്കുന്നതിനാവശ്യമായ സമയം ക്ലിപ്തപ്പെടുത്തുകയും ചെയ്യണം.

d) ഏതൊക്കെ പുസ്തകങ്ങളാണ് വിവർത്തനം ചെയ്യേണ്ടതെന്ന് നോർട്ടൻ തന്നെ തീരുമാനിക്കുകയും, ആ പുസ്തകത്തിന്റെ സുറിയാനിയിലുള്ള സ്രോതസ്സ് ഗുണമേന്മയുള്ളതാണെന്ന് ഉറപ്പുവരുത്തുകയും ചെയ്യണം.

e) ഇതിലുപരിയായി പരിഭാഷപ്പെടുത്തിയ ഭാഗം മെത്രാപ്പോലീത്തായും തന്റെ കൈവശമുള്ള സുറിയാനി ബൈബിളിലെ ഭാഷയുമായി പൊരുത്തപ്പെടുന്നുണ്ടോ എന്ന് ഉറപ്പുവരുത്തുകയും ചെയ്യണം. അതല്ല മറിച്ച് സുറിയാനിയിലുള്ള യൂറോപ്യൻ കൈയെഴുത്തുപ്രതിയുമായിട്ടോ പരിഭാഷകളുമായിട്ടോ ആണോ പുതിയ വിവർത്തനം ഒത്തുവരുകയെന്ന് ചെയ്യുന്നതെന്ന് നോർട്ടനും വ്യക്തമായി പരിശോധിക്കുകയും ചെയ്യണം.

f) വേദപുസ്തകത്തിന്റെ നിലവിലുള്ള ഭാഗിക പരിഭാഷകൾ എത്രയളവിൽ പ്രസിദ്ധീകരിക്കണമെന്നുള്ളത് നിശ്ചയിക്കേണ്ടതാണ്.

ബെയിലിയോടൊപ്പം കോട്ടയത്തേക്ക് പോയ നോർട്ടൻ അവിടെ കണ്ടത് പരിഭാഷയ്ക്കായി ഉപയോഗിച്ചുവന്നിരുന്നത് സുറിയാനി ഭാഷയിൽ അച്ചടിച്ച ഒരു പുതിയനിയമമാണ്. ഇത് ഇംഗ്ലീഷിലുള്ള Authorised Version മായി പൊരുത്തപ്പെടുന്നതും താഴെപറയുന്ന പുസ്തകങ്ങൾ ഉൾക്കൊള്ളുന്നതുമായിരുന്നു. പഞ്ചഗ്രന്ഥങ്ങൾ (ഉല്പത്തി മുതൽ ആവർത്തനം വരെ), യോശുവായുടെയും ഇയ്യോബിന്റെയും പുസ്തകങ്ങളുടെ ഏതാനും ചില ഭാഗങ്ങൾ, സദൃശ്യവാക്യങ്ങൾ, സഭാപ്രസംഗി, പ്രവചനഗ്രന്ഥങ്ങൾ മുഴുവനും. ഉല്പത്തി, പുറപ്പാട്, ലേവ്യാപുസ്തകം എന്നീ ഗ്രന്ഥങ്ങൾ ഇതിനകം തന്നെ മലയാളത്തിലേക്ക് ഭാഷാന്തരം ചെയ്തിരുന്നതായും മിഷനറി കണ്ടെത്തി. മൺറോയുടെ അടുത്ത പദ്ധതി ബൈബിൾ വിവർത്തനത്തിന്റെ മേൽനോട്ടം വഹിക്കുന്നതിനായി കോട്ടയത്തു തന്നെ മിഷനറിമാരിൽ ഒരാളെ നിയമിക്കുകയെന്നതായിരുന്നു. ബെയിലി മലയാള ഭാഷ സംസാരിക്കുവാൻ പ്രാപ്തനാകുന്നയുടനെ അദ്ദേഹത്തെ കോട്ടയത്തേക്ക് അയയ്ക്കണമെന്ന് 1817 ജനുവരി 22-ന് അദ്ദേഹം മദ്രാസിലുള്ള തോംസനോട് നിർദ്ദേശിക്കുകയും ചെയ്തു. ബെയ്‌ലിക്ക് കോട്ടയത്ത് വസിക്കുന്നതിനായി ഒരു വീട് പണിയുന്നതിനുള്ള ഒരുക്കങ്ങൾ പൂർത്തിയാക്കിയതായി അദ്ദേഹം മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റിയെ അറിയിക്കുകയും ചെയ്തു. 1817 ഫെബ്രുവരി 22-ന് മൺറോ നോർട്ടന് എഴുതിയ കത്തിലും പരിഭാഷാജോലിയുടെ മേൽ

നോട്ടം ഇംഗ്ലീഷുകാരനായ ഒരു പട്ടക്കാരനെ ഏൽപ്പിക്കണമെന്നെഴുതി. കാലം ചെയ്ത മെത്രാപ്പോലീത്തായോട് പരിഭാഷ ധൃതിയിൽ ചെയ്യണമെന്ന് പലതവണ ആവശ്യപ്പെട്ടിട്ടും ഒന്നുംതന്നെ നടന്നില്ല എന്നും അദ്ദേഹം കുറിച്ചിട്ടുണ്ട്. ചുരുക്കത്തിൽ വിവർത്തനപദ്ധതിയുടെ പുരോഗതി മന്ദീഭവിച്ചതിലുള്ള പ്രതിഷേധവും ബെയ്‌ലിയെ എത്രയും പെട്ടെന്ന് കോട്ടയത്ത് എത്തിക്കുവാനുള്ള ഉത്സാഹവും കത്തിൽ വ്യക്തമാണ്. 1817 ഫെബ്രുവരി 28-ന് നോർട്ടൻ മിഷൻ സൊസൈറ്റിക്കയച്ച കത്തനുസരിച്ച് മുകളിൽ പറഞ്ഞ വീടിന് അഞ്ഞൂറു രൂപാ വില വരും. ബെയിലി ഏതാണ്ട് രണ്ടാഴ്ചയ്ക്കകം കോട്ടയത്തേക്ക് താമസം മാറുകയും വീടുപണിയുടെ മേൽനോട്ടം നേരിട്ട് വഹിക്കുകയും ചെയ്യും. ഇതിലൂടെ സമയവും പണവും ലാഭിക്കാം. തല്ക്കാലം ബെയ്‌ലിക്ക് കോളജിൽ താമസിക്കാം. 1817 ഫെബ്രുവരി 26-ന് അദ്ദേഹം ആലപ്പുഴയിൽ നിന്ന് മൺറോയ്ക്ക് അയച്ച കത്തിൽ പറയുന്നത് പരിഭാഷയുടെ ജോലി സുറിയാനി പട്ടക്കാരെ മാത്രം ഏൽപ്പിച്ചാൽ, അതെന്ന് പൂർണ്ണമാകുമെന്ന് ആർക്കും പറയാനൊക്കില്ല എന്നാണ്. തനിക്ക് കോട്ടയത്തു ലഭിച്ച സ്വീകരണത്തെപ്പറ്റി ബെയ്‌ലി 1817 സെപ്റ്റംബർ 20-ന് എഴുതിയത് ഇങ്ങനെയാണ്: “ഞാനും എന്റെ ഭാര്യയും മാർച്ച് മാസം 25-ന് ആലപ്പുഴയിൽ നിന്ന് തിരിക്കുകയും കോട്ടയത്ത് കോളജിൽ എത്തിയപ്പോൾ മെത്രാപ്പോലീത്തായും, കത്തനാരന്മാരും വിദ്യാർത്ഥികളും മാത്രമല്ല ചുറ്റുപാടുമുള്ള സുറിയാനിക്കാരെല്ലാവരും ചേർന്ന് ഞങ്ങളെ ഹാർദ്ദവമായി സ്വീകരിക്കുകയും ചെയ്തു. അന്നുമുതൽ ഞങ്ങൾ കോളജിൽ താമസിക്കുകയാണ്. ഞങ്ങളുടെ വീടിന്റെ പണി തീരുവാൻ രണ്ടു മാസത്തിലധികം വേണ്ടിവരില്ല.”

1817 ഏപ്രിലിൽ ബെയ്‌ലി ഉല്പത്തിപുസ്തകത്തിന്റെ ഏതാനും അദ്ധ്യായങ്ങളുടെ പരിഭാഷ പരിശോധിച്ചപ്പോൾ ബോദ്ധ്യപ്പെട്ടത് അത് മനസ്സിലാക്കുവാൻ തക്കവണ്ണമുള്ള ഭാഷാസ്വാധീനം തനിക്ക് ലഭിച്ചിട്ടില്ലായെന്നാണ്. അദ്ദേഹം കോട്ടയത്തേക്ക് താമസം മാറിയപ്പോൾ ഇന്ത്യയിലെത്തിയിട്ട് തികച്ചും അഞ്ചു മാസം പോലും തികഞ്ഞില്ലായിരുന്നു. മെയ് മാസം ആരംഭിച്ചപ്പോൾ പരിഭാഷയ്ക്കു മറ്റൊരു തടസ്സം നേരിട്ടു. മെത്രാപ്പോലീത്തായ്ക്ക് വസൂരി ബാധിച്ചതിനാൽ വൈദികരും വിദ്യാർത്ഥികളും കുറച്ചു ദിവസത്തേക്ക് കോളജിൽ നിന്നും പോവുകയും ചെയ്തു. മെയ് 13-ന് ബെയിലി മൺറോയ്ക്ക് അയച്ച കത്തിൽ പരിഭാഷയുടെ പ്രവർത്തനം സാവധാനം പുരോഗമിക്കുന്നതായി എഴുതി. തുടർന്നെഴുതിയത് സംഖ്യാപുസ്തകത്തിന്റെ മുപ്പതോളം അദ്ധ്യായങ്ങൾ ഉടൻ പൂർത്തിയാകുമെന്നും അതു കഴിഞ്ഞാലുടൻ ദാവീദിന്റെ സങ്കീർത്തനഭാഗങ്ങളും പുതിയനിയമത്തിലെ അപ്പോസ്തോല പ്രവർത്തികളും തയ്യാറാ

കുമെന്നുമാണ്. അദ്ദേഹത്തിന്റെ ഭാഷയിൽ സുറിയാനി ബൈബിളിനെ സംബന്ധിച്ചു പറഞ്ഞാൽ നെഹമ്യാവും, യോശുവായുമൊഴികെയുള്ള പുസ്തകങ്ങളെല്ലാം പരിഭാഷയ്ക്ക് ലഭ്യമാണ്. അവസാനം പറഞ്ഞ പുസ്തകം ഇപ്പോൾ ഒരു കത്തനാരുടെ കൈവശമുണ്ടെന്നും താമസിയാതെ അത് പരിഭാഷയ്ക്കായി കോളജിൽ കൊണ്ടുവരാനായി സാധിയ്ക്കുകയും ചെയ്യും. മൺറോ 1817 ആഗസ്റ്റ് 6-ന് എഴുതിയ കത്തിൽ പറയുന്നത് ഇനി ആവശ്യമുള്ള പുസ്തകമായ നെഹമ്യാ പ്രവചനം കൽക്കട്ടായിലെ ബിഷപ്പ് കാലം ചെയ്ത മെത്രാപ്പോലീത്തായ്ക്ക് നൽകിയ വാല്യത്തിൽ നോക്കിയാൽ ലഭിക്കും എന്നാണ്. എന്നാൽ ഇപ്പറഞ്ഞ കൂട്ടത്തിലോ, നോർട്ടന്റെ കൈവശമുള്ള വിവിധ ഭാഷകളിലെ ബൈബിളിലോ ലഭിക്കുന്നില്ലായെങ്കിൽ മദ്രാസിലുള്ള തോംസണെ വിവരമറിയിച്ചാൽ അദ്ദേഹമത് അവിടെനിന്നോ കൽക്കട്ടായിൽ നിന്നോ എത്തിച്ചുതരികയും ചെയ്യും എന്നും പറയുന്നു. വസൂരി ബാധ ബെയ്ലിയെയും പരിഭാഷാ ജോലിയിൽ നിന്നകറ്റി. വസൂരിബാധയ്ക്ക് എതിരായി കുത്തിവയ്പ്പ് എടുക്കുന്നതിനെപ്പറ്റി താൻ സുറിയാനിക്കാർക്ക് മുന്നറിയിപ്പ് നൽകിയിരുന്നെങ്കിലും അവർ അതു ചെവിക്കൊണ്ടില്ലായെന്നും അദ്ദേഹം എഴുതി. മൺറോ 1817 മെയ് 29-ന് മിഷണറിക്കയച്ച കത്തിൽ ദേഷ്യത്തോടെ രേഖപ്പെടുത്തുന്നുണ്ട്. സുറിയാനിക്കാർക്ക് ഇക്കാര്യത്തിലുള്ള ഭീതിയകറ്റുന്നതിനായി ആവശ്യമായ നടപടികൾ ബെയിലി സ്വീകരിക്കണമെന്നും കത്തിൽ ആവശ്യപ്പെടുന്നുണ്ട്. പ്രതിരോധ കുത്തിവയ്പ്പ് മൺറോയുടെ കല്പനയനുസരിച്ചാണെന്ന് സെമിനാരിയിലുള്ളവരെ ബോധ്യപ്പെടുത്തണമെന്നും, അതുകൊണ്ട് പ്രയോജനമില്ലായെങ്കിൽ പോലീസിനെ തന്നെ ഉപയോഗിച്ച് അതു നടപ്പിൽ വരുത്തുകയും ചെയ്യണമെന്നാണ് ബെയിലിക്ക് ലഭിച്ച ഉപദേശം: “ഈ മനുഷ്യരെ അവരുടെ തന്നെ പ്രയോജനത്തിനായി ചെയ്യുന്ന കാര്യങ്ങളിൽ പോലും ചിലപ്പോൾ നിർബന്ധിക്കതക്കവണ്ണം അവർ അറിവില്ലാത്തവരും പാവങ്ങളുമാണ്.” ചുരുക്കത്തിൽ കോട്ടയത്തു തന്നെ താമസമാക്കിയ ഒരു ഇംഗ്ലീഷ് മിഷനറിയുടെ സാന്നിദ്ധ്യം പരിഭാഷയെ സംബന്ധിച്ച് മൺറോയ്ക്കുണ്ടായിരുന്ന ക്ഷമയില്ലായ്മയെ പരിഹരിച്ചില്ല. ഈ സുറിയാനി ബിഷപ്പ് ബെയിലിയുടെ അധികാരത്തിൻകീഴിലായിത്തീരണമോയെന്ന് അദ്ദേഹത്തോട് ബെയിലി ആരായണമെന്നുപോലും മൺറോ തന്റെ കത്തിൽ കുറിച്ചുവച്ചു.

പരിഭാഷാ ജോലികൾക്ക് മൂന്ന് സുറിയാനി പട്ടക്കാരും നാല് സഹായികളും വ്യാപൃതരാണെന്നും അർക്കദിയാക്കോനും അല്പസ്വല്പമൊക്കെ സഹായിക്കുന്നുണ്ടെന്നും 1817 ജൂൺ 24-ന് ബെയിലി കോട്ടയത്തു നിന്നും തോംസണെ അറിയിച്ചു. പഴയനിയമത്തിലെ പഞ്ചഗ്രന്ഥങ്ങളും സങ്കീർത്തനങ്ങളും താമസിയാതെ തീരും എന്നും പുതിയനിയമ

ത്തിൽ നിന്നും നേരത്തെ വിവർത്തനം ചെയ്ത സുവിശേഷങ്ങൾ കൂടാതെ ചില ലേഖനങ്ങളും തയ്യാറാകുന്നുണ്ട് എന്നുമദ്ദേഹമെഴുതി. എബ്രായ ഭാഷ കുറച്ചുവശമുണ്ടായിരുന്ന ബെയിലി എഴുതിയത് പഴയ നിയമത്തിലെ ഏതാനും ഖണ്ഡികകൾ താൻ ഒത്തുനോക്കിയതിൽ നിന്നും മനസ്സിലാക്കുന്നത് പരിഭാഷ അത്ര നന്നല്ല എന്നാണ്. എന്നാൽ ഈ കത്തിന്റെ മാർജ്ജിനിൽ തോംസൺ കുറിച്ചിരിക്കുന്നു: “ബെയിലിയുടെ എബ്രായ ഭാഷാജ്ഞാനം എത്രത്തോളമായാലും ഒരു കാര്യം തീർച്ചയാണ്, അദ്ദേഹത്തിന്റെ മലയാള പരിജ്ഞാനം പരിമിതമാണ്.” എന്നാൽ ഈ വിഷയത്തിൽ തന്നെ ഒരു എക്സ്പേർട്ട് ആയി കരുതരുതെന്ന് ബെയിലി തന്നെ ഈ കത്തിൽ ആവശ്യപ്പെട്ടിട്ടുമുണ്ട്.

മെത്രാപ്പോലീത്താ സുഖം പ്രാപിച്ചുവരുന്നതായി ബെയിലി ജൂലൈ 14-ന് കോട്ടയത്തു നിന്നും റിപ്പോർട്ട് ചെയ്യുന്നുണ്ട്. ഇതിനിടയിൽ വസൂരിയ്ക്കെതിരെയുള്ള പ്രതിരോധകുത്തിവയ്പിനെതിരായുള്ള നിഷേധം പട്ടണത്തിൽ കുറഞ്ഞുവരികയും ചുറ്റുമുള്ള പ്രദേശങ്ങളിൽ തൽസ്ഥിതി തുടരുകയും ചെയ്തു. ഈ സമയം മോശയുടെ അഞ്ചു പുസ്തകങ്ങളും സങ്കീർത്തനങ്ങളും പൂർത്തിയായി. യോശുവായും, സദൃശ്യവാക്യങ്ങളും തർജ്ജമ ചെയ്യുവാൻ തുടങ്ങി. പരിഭാഷയിൽ ഏർപ്പെട്ടിരുന്ന ഒരു സുറിയാനി പട്ടക്കാരനെപ്പറ്റിയുള്ള പ്രശ്നങ്ങളും വിവരിച്ചിട്ടുണ്ട്. പുതിയനിയമ ലേഖനങ്ങളുടെ വിവർത്തനത്തിലേർപ്പെട്ടിരിക്കുന്ന ചേപ്പാട്ടുകാരൻ ഫീലിപ്പോസ് കത്തനാരെപ്പറ്റിയാണ് ഇവിടെ സൂചിപ്പിക്കുന്നത്. തന്റെ വിവർത്തനം ഏൽപിക്കുവാൻ അദ്ദേഹം സെമിനാരിയിൽ വരുവാൻ തയ്യാറല്ല. കോട്ടയത്തെ കാലാവസ്ഥ അദ്ദേഹത്തിന് പിടിക്കുന്നില്ല എന്നതാണ് ഇതിന് കാരണമായി പറയുന്നത്. മല്പാന്മാരായ ചില വൈദികരൊക്കെ തർക്കുത്തരം പറയുന്നവരാണെന്നും ഇവർ വൈദിക വിദ്യാർത്ഥികൾ അനുസരണക്കേട് കാണിക്കുവാൻ കാരണക്കാരായിത്തീരുന്നുവെന്നും ബെയിലി 1817 ഒക്ടോബർ 6-ന് റിപ്പോർട്ടു ചെയ്തിരുന്നു. അക്കൂട്ടത്തിൽപ്പെടുന്ന ഒരാളായിരുന്നു മുകളിൽ പറഞ്ഞ ചേപ്പാട് സ്വദേശി ഫീലിപ്പോസ് കത്തനാർ. അദ്ദേഹത്തെക്കൊണ്ട് എന്തെങ്കിലും ചെയ്യിക്കുന്നതിന് വലിയ ബുദ്ധിമുട്ടുകൾ സഹിക്കേണ്ടതായിട്ടുണ്ട്. സെമിനാരിയിൽ തന്നെ കാണണമെന്നു പറഞ്ഞിട്ടുണ്ടെങ്കിലും അദ്ദേഹം മിക്കപ്പോഴും അവിടെ കാണുകയില്ലായിരുന്നു.

1817-ന്റെ തുടക്കത്തിലേക്ക് നമുക്കൊന്ന് മടങ്ങിപ്പോകാം. പരിഭാഷയുടെ സാമ്പത്തിക ബുദ്ധിമുട്ടുകൾക്കും ഒരു പരിഹാരം കാണേണ്ടതുണ്ടായിരുന്നു. മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റിയുടെ സെക്രട്ടറിയെപ്പറ്റി നോർട്ടൺ കൽക്കട്ടായ്ക്ക് എഴുതണമെന്നും അവർ ബൈബിൾ പരിഭാഷയിലേർപ്പെട്ടിരിക്കുന്ന സുറിയാനിക്കാരായ വൈദികർക്ക് ഒരു സംഭാവന

കൊടുക്കുന്നതിനപേക്ഷിക്കണമെന്നും മൺറോ ആവശ്യപ്പെട്ടു. ഇതിനോടൊപ്പം നേരിട്ടും ഒരു നിർദ്ദേശമയയ്ക്കുന്നതിനും മൺറോ തയ്യാറായിരുന്നു. ഈ ഉദ്യമം പരാജയപ്പെട്ടാൽ പണമുണ്ടാക്കുന്നതിനുള്ള മറ്റു വഴികളേതെന്നും മൺറോ ചിന്തിച്ചിരുന്നു. തന്റെ സ്വന്തം പോക്കറ്റിൽ നിന്നുപോലും തുക കൊടുക്കുവാൻ അദ്ദേഹം തയ്യാറായിരുന്നു. വേദപുസ്തക പരിഭാഷ ഒരുതരത്തിലും മുടങ്ങിപ്പോകരുതെന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ മുഖ്യ താല്പര്യം. പരിഭാഷാ ജോലിയിലേർപ്പെട്ട എട്ട് കത്തനാരന്മാർക്കും മാസം നൂറ് രൂപാ വച്ച് കൊടുത്താൽ മതിയാകുമെന്ന് മൺറോ നിശ്ചയിച്ചു.

കൽക്കട്ടായിലെ ബൈബിൾ സൊസൈറ്റി നോർട്ടന്റെയും മൺറോയുടെയും അപേക്ഷകൾ സ്വീകരിക്കുകയും അവരാവശ്യപ്പെട്ട പണം അയച്ചുകൊടുക്കുകയും ചെയ്തു. 1817 മാർച്ച് 15-ന് മൺറോ തോംസണ് അയച്ച കത്ത് മദ്രാസിൽ നിന്ന് കൽക്കട്ടായിലെത്തുകയും അതിൽ നിന്നും ബൈബിൾ സൊസൈറ്റി താഴെപ്പറയുന്നത് മനസ്സിലാക്കുകയും ചെയ്തു. ബൈബിൾ പരിഭാഷ പൂർത്തിയായാലുടൻ അതിന്റെ കൈയെഴുത്തുപ്രതി ഏതാനും പട്ടക്കാർ കൽക്കട്ടായിലെത്തിക്കുകയും ബൈബിൾ സൊസൈറ്റിയുടെ നേതൃത്വത്തിൽ തന്നെ അത് അവിടെ അച്ചടിക്കുകയും വേണം. ഇതോടൊപ്പം പരിഭാഷയ്ക്കടിസ്ഥാനമായി ഉപയോഗിച്ച സുറിയാനി ബൈബിൾ അയയ്ക്കുവാൻ പ്രയാസമുണ്ടെന്നും മൺറോ ബൈബിൾ സൊസൈറ്റിയെ അറിയിച്ചു. സുറിയാനിയിലുള്ള പൂർണ്ണ ബൈബിൾ ഇപ്പോൾ സെമിനാരിയുടെ ഉടമസ്ഥതയിലാണ്. പഴയനിയമത്തിലെ ഏതാനും ചില പുസ്തകങ്ങൾ ഇല്ലാഞ്ഞത് ചില പള്ളികളിൽ നിന്നും ലഭിച്ചതുകൊണ്ട് പരിഭാഷയ്ക്ക് ഉപയോഗിക്കുവാൻ സാധിച്ചു. പരിഭാഷാ കാര്യങ്ങൾ നിരീക്ഷിക്കുവാനായി താൻ വരുന്ന മാസങ്ങളിൽ കോട്ടയത്തു പോകുന്നുണ്ട് എന്നും അദ്ദേഹം എഴുതി. മാർച്ച് 31-ന് എഴുതിയ കത്തിൽ കൂടി ബൈബിൾ സൊസൈറ്റിക്ക് നോർട്ടനും മൺറോയും ചേർന്നു നൽകിയ അപേക്ഷയെ തോംസൺ പിന്താങ്ങുകയും അതെഴുതിയവരുടെ വ്യക്തിത്വത്തെ താൻ മാനിക്കുന്നതായി രേഖപ്പെടുത്തുകയും ചെയ്തു." അപേക്ഷ ന്യായമായിട്ടുള്ളതും സൊസൈറ്റിയുടെ പ്രവർത്തനപരിധിയിലുൾപ്പെട്ടതുമായതിനാൽ എനിക്ക് കമ്മിറ്റിയുടെ തീരുമാനത്തെ തടയാനൊക്കുമായിരുന്നില്ല. അവരുടെ ബില്ലുകളിൽ പറഞ്ഞിരിക്കുന്നപ്രകാരം തന്നെ ഒട്ടും താമസിയാതെ അയച്ചുകൊടുക്കുവാൻ ഞാൻ ചുമതലപ്പെട്ടിരിക്കുന്നു." മലയാള ബൈബിളിന്റെ പ്രാധാന്യത്തെപ്പറ്റി നോർട്ടൻ തന്റെ കത്തിൽ എടുത്തുപറയുന്നുണ്ട്. ഈ പരിഭാഷയിലൂടെ വിജാതികളുടെ ഇടയിൽ സുവിശേഷമറിയിക്കുവാൻ ഇതുവരെ തയ്യാറാകാതിരുന്ന സുറിയാനി ക്രിസ്ത്യാനികൾ പ്രാപ്തരായിത്തീരുന്നതാണ്.

രണ്ടു മാസത്തിലധികമായി പരിഭാഷയെ സംബന്ധിച്ച് ഒന്നും അറിയിക്കാതിരുന്ന ബെയിലിയുടെ അടുക്കൽ ദേഷ്യപ്പെട്ടുകൊണ്ട് മൺറോ 1817 ഒക്ടോബറിൽ ഒരു കത്തയയ്ക്കുന്നുമുണ്ട്. മാത്രവുമല്ല, സുറിയാനിക്കാരുടെ ഇടയിൽ സ്വാധീനം ചെലുത്തുവാനോ തന്റെ അധികാരത്തിൻകീഴ് അവരെ കൊണ്ടുവരുവാനോ ഉള്ള കഴിവ് ബെയിലിക്ക് ഇല്ലായെന്ന് അദ്ദേഹം തോംസണോട് പരാതിപ്പെടുകയും ചെയ്തു. ബെയിലി തന്റെ ഉത്തരവാദിത്തത്തിൽ നിന്നും വഴിമാറിപ്പോകാതെ കുറച്ചുകൂടി അദ്ധ്വാനിക്കുകയും കൂടുതൽ വിജയങ്ങൾ കൈവരിക്കുകയും ചെയ്യേണ്ടതായിട്ടുണ്ട്.

ഇതേസമയം തന്നെ അനാവശ്യമായ ധൃതിയിൽ തയ്യാറാക്കിയാൽ ഒരു പരിഭാഷയ്ക്കുണ്ടാവാമായിരുന്ന അപകടവും മൺറോ കണ്ടിരുന്നു. അമിതവേഗം തർജ്ജമയുടെ ഗുണമേന്മയെ ബാധിക്കുമെന്ന് അദ്ദേഹമറിഞ്ഞിരുന്നു. അതുകൊണ്ട് അദ്ദേഹം 1817 ഫെബ്രുവരി 13-ന് നോർട്ടന് അയച്ച കത്തിൽ പറയുന്നത് വേദപുസ്തക പരിഭാഷ കൂടുതൽ ശ്രദ്ധയും സൂക്ഷ്മതയും ആവശ്യമുള്ള പ്രവർത്തിയാകയാൽ അല്പം സാവധാനമായാലും മതിയെന്നാണ്. തെറ്റുകൾ കൂടുവാനുള്ള സാധ്യത ഒഴിവാക്കുകയാണ് വേണ്ടത്. പരിഭാഷ കഴിഞ്ഞു എന്നു കരുതി വേദപുസ്തക ഭാഗങ്ങൾ പ്രത്യേകമായി പ്രസിദ്ധീകരിക്കുന്നതിലും അദ്ദേഹം എതിരായിരുന്നു. അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരം ബൈബിൾ മുഴുവനായിട്ടാണ് പ്രസിദ്ധീകരിക്കേണ്ടിയിരുന്നത്: “ഈ വിശുദ്ധ പുസ്തകം മൊത്തമായിട്ടാണ് അവതരിപ്പിക്കേണ്ടത്. വേദപുസ്തകം ഭാഗികമായി പുറത്തിറക്കിയാൽ വിവിധതരത്തിലുള്ള ഭാഗങ്ങൾ തമ്മിലുള്ള പൊരുത്തവും ഓരോ ഭാഗത്തിനും മൊത്തത്തിലുള്ള ആശയത്തോടുള്ള ബന്ധവും നഷ്ടപ്പെടുവാൻ സാധ്യതയുണ്ട്.” “ഓരോ ഭാഗവും വെവ്വേറെ അച്ചടിക്കുന്നതിനേക്കാൾ എനിക്ക് താല്പര്യം മുഴുവൻ ബൈബിളും വിവർത്തനം ചെയ്തശേഷം ഒന്നോ രണ്ടോ കത്തനാരന്മാർ അത് കൽക്കട്ടയിലെത്തിച്ച് അച്ചടിക്കുന്നതിലാണ്.” കോട്ടയത്തെ പരിഭാഷാ ജോലി നന്നായി തുടർന്നുപോന്നു. 1817 സെപ്റ്റംബർ 20-ന് ബെയിലി ഇംഗ്ലണ്ടിലുള്ള മിഷൻ നേതൃത്വത്തെ അറിയിച്ചത് പഴയനിയമത്തിൽ നിന്നും താഴെ പറയുന്ന പുസ്തകങ്ങൾ പരിഭാഷപ്പെടുത്തിയെന്നാണ്. “പഞ്ചഗ്രന്ഥം, യോശുവാ, ന്യായാധിപന്മാർ, 1 ശമുവേൽ, സങ്കീർത്തനങ്ങൾ, സദൃശ്യവാക്യങ്ങൾ, യെശയ്യായുടെ ഒരു ഭാഗം. തുടക്കം മുതൽ വെളിപാടു പുസ്തകമുൾപ്പെടെ തീത്തൂസിന്റെ ലേഖനം വരെയുള്ള പുതിയ നിയമം മുഴുവനും തയ്യാറായിരുന്നു.” 1818 ഫെബ്രുവരി 10 ആയപ്പോഴേക്കും ഈ പുസ്തകങ്ങളും തീർന്നു. 2 ശമുവേൽ ഒരു അദ്ധ്യായം വരെ, യെരമ്യാവ്, വിലാപങ്ങൾ, യഹസ്കേൽ ഇരുപത് അദ്ധ്യായങ്ങൾ.

പുതിയനിയമം സംബന്ധിച്ചുള്ള പഴയ പരാതി വീണ്ടും തുടർന്നു. ചേപ്പാട്ടുകാരൻ പീലിപ്പോസ് കത്തനാർ ഇതുവരെയും സെമിനാരിയിൽ എത്തിയില്ല. പരിഭാഷ അടുത്ത ഒരു മാസത്തിനകം പൂർത്തിയാക്കുമെന്ന് 1818 മെയ് 26-ന് മൺറോ മദ്രാസിലുള്ള തോംസണ് എഴുതി. അദ്ദേഹത്തിന്റെ അടുത്ത നിർദ്ദേശം കോട്ടയത്തുതന്നെ ഒരു അച്ചുകൂടം സ്ഥാപിച്ചാൽ അവിടെതന്നെ കൂടുതൽ മിഷനറിമാരെ അയയ്ക്കാമെന്നാണ്. “വാസ്തവത്തിൽ നമുക്ക് യാതൊരു ബുദ്ധിമുട്ടും കൂടാതെ ഒരു ഇരുപതു മിഷനറിമാരെ വരെ ഉപയോഗിക്കുവാൻ സാധിക്കും.” വീണ്ടും മൺറോ ചിന്തിച്ചതുപോലെയുള്ള വേഗത ലഭിച്ചില്ല. 1818 ജൂൺ 27-ന് ബെയിലി തോംസന് അയച്ച കത്തനുസരിച്ച് ബൈബിൾ മിക്കവാറും തീർന്നിരുന്നു. “ദിനവൃത്താന്തവും ഒരു സുറിയാനി കൈയെഴുത്തുപ്രതിയിലും ഇല്ലാതിരുന്ന 2 ദിനവൃത്താന്തത്തിന്റെ രണ്ടദ്ധ്യായങ്ങളും ഇയ്യോബിന്റെ ഏതാനും അദ്ധ്യായങ്ങളും ബാക്കിയുണ്ടായിരുന്നത്.” ബോംബെയിലച്ചടിച്ച വി. മത്തായിയുടെ സുവിശേഷത്തിന്റെ റിവിഷനും ഇതിനകം രചിച്ചു. 1818 ജൂലൈ 22-ന് ബെയിലി മൺറോയ്ക്ക് എഴുതിയതനുസരിച്ച് ഒന്നാം ദിനവൃത്താന്തമൊഴികെ എല്ലാം പൂർത്തിയാക്കി. എന്നാൽ അച്ചടിക്കു മുൻപുള്ള ഒരു പുനഃപരിശോധനയ്ക്ക് മുഴുവൻ ഭാഗവും വിധേയമാകുവാൻ കുറെ താമസമെടുക്കും എന്നും പറഞ്ഞിരുന്നു.

തർജ്ജമ പ്രസിദ്ധീകരിക്കുന്നതിന്റെ തിടുക്കത്തെ സംബന്ധിച്ചും തർജ്ജമയുടെ തെറ്റിക്കൂടായ്മയെപ്പറ്റിയുമുള്ള മൺറോയുടെ ആജ്ഞകൾ കഠിനമായിരുന്നതിനാൽ അദ്ദേഹത്തിന് കാര്യങ്ങൾ വേഗം ചെയ്യേണ്ടിയിരുന്നു. ഇംഗ്ലീഷ് ചർച്ച് മിഷന്റെ 19-ാമത്തെ വാർഷിക റിപ്പോർട്ടിൽ പറയുന്നത് മലയാള ബൈബിൾ 1818-ൽ പൂർത്തിയാകുമെന്നായിരുന്നു. എന്നാൽ മൺറോ 1819 ജനുവരി 21-ന് തോംസണയച്ച കത്തനുസരിച്ച് കോട്ടയത്തു നടന്ന തർജ്ജമയിൽ അദ്ദേഹം സംതൃപ്തനായിരുന്നില്ല. മലയാളത്തിലുള്ള പ്രതി ബെയിലി ഒരാവർത്തി നല്ലവണ്ണം വായിക്കണമെന്നാണ് അദ്ദേഹം ആവശ്യപ്പെട്ടത്. ഇപ്പോൾ ലഭ്യമായിരിക്കുന്ന കൃതിയുടെ ഒരു റിവിഷൻ എന്നതിലുപരി ഒരു പുതിയ പതിപ്പാണാവശ്യമെന്നതിനാൽ അതിന് വേണ്ടത്ര സമയം എടുത്തുകൊള്ളുവാനും അനുവാദം നൽകി. 1818-ൽ തന്നെ ബെയിലിക്ക് ഇത് അറിയാമായിരുന്നു. ജൂൺ 27-ന് അദ്ദേഹം തോംസണ് എഴുതിയ കത്തിൽ പറയുന്നത് പരിഭാഷയുടെ തെറ്റുകൾ തിരുത്തുന്നതിനായി ഒരു ബ്രാഹ്മണന്റെ സഹായത്തോടെ താൻ ദിവസേന അഞ്ചാറു മണിക്കൂറുകൾ ചിലവഴിക്കുന്നുണ്ട് എന്നാണ്. കൂടാതെ അവർക്ക് വളരെ സാവധാനം മാത്രമേ മുന്നോട്ടു പോകാനാകുന്നുള്ളു എന്നും ഒറ്റ ഇരുപ്പിന് ഒരു അദ്ധ്യായത്തിൽ കൂടുതലൊന്നും ചെയ്യാൻ കഴിയുന്നില്ലായെന്നും എഴുതി. വൈകുന്നേരങ്ങളിൽ

ബ്രാഹ്മണന്റെ സഹായം കൂടാതെയും ജോലി ചെയ്തിരുന്നതുകൊണ്ട് അദ്ദേഹത്തിന് മറ്റു കാര്യങ്ങൾക്ക് സമയം കിട്ടിയിരുന്നില്ല. നേരത്തെ സൂചിപ്പിച്ച 1818 ജൂലൈ 22-ലെ എഴുത്തിൽ ബെയിലി ഓർമ്മിപ്പിക്കുന്നത് ബ്രാഹ്മണനെ കൂടാതെ തമിഴ് ഭാഷ അറിയാവുന്ന ഒരാളെ കൂടി ലഭിച്ചിട്ടുണ്ടെന്നും ആയതിനാൽ സുറിയാനി, തമിഴ്, ഇംഗ്ലീഷ് എന്നീ ഭാഷകളും ബൈബിളിന്റെ മാതൃഭാഷകളുമൊക്കെ ഉപയോഗിക്കുന്നതുകൊണ്ട് മലയാളത്തിലുള്ള തർജ്ജമ തെറ്റുകൾ കൂടാതെയും സൂക്ഷ്മമായും ഭാഷാന്തരം ചെയ്യുവാൻ സാധിക്കുമെന്നാണ്. ബോംബെയിൽ അച്ചടിച്ച സുവിശേഷങ്ങൾ മുഴുവൻ തെറ്റുകൾ ഉള്ളതിനാൽ അതിന്റെ റിവിഷൻ ജോലി വിചാരിച്ചയത്രയും വേഗം നടന്നില്ല. വി. മത്തായിയുടെ സുവിശേഷം ഇതിനകം സൂഷ്മ പരിശോധനയ്ക്ക് വിധേയമാക്കി. എന്തുകൊണ്ടാണ് താൻ ഇപ്പോഴുള്ള പരിഭാഷയേക്കാൾ പുതിയ ഒരു വിവർത്തനം ആഗ്രഹിക്കുന്നതെന്ന് 1821 മെയ് മാസം ബെയിലി വ്യക്തമാക്കി. റിവിഷൻ ജോലി പുതിയ പരിഭാഷയേക്കാൾ മടുപ്പുളവാക്കുന്നതും സമയമെടുക്കുന്നതുമായ ഒന്നാണ്. കത്തനാരന്മാർ മലയാള ഭാഷയുടെ വാചക ഘടനയും ശൈലീപ്രയോഗങ്ങൾക്കും വേണ്ടത്ര പ്രാധാന്യം നൽകിയിട്ടില്ല. ആയതിനാൽ സാധാരണജനങ്ങൾക്ക് ഈ പരിഭാഷ മനസ്സിലാക്കുവാൻ ബുദ്ധിമുട്ടുണ്ട്. ഇപ്പറഞ്ഞതിന്റെ അർത്ഥം മനസ്സിലാക്കുവാൻ കത്തനാരന്മാരെക്കൊണ്ടു തന്നെ താൻ പഞ്ചഗ്രന്ഥങ്ങളുടെയും, പ്രവചനപുസ്തകങ്ങളുടെയും, ലേഖനങ്ങളുടെയും ഏതാനും അദ്ധ്യായങ്ങൾ മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റിയ്ക്ക് സമർപ്പിക്കുവാൻ ആഗ്രഹിക്കുന്നതായും അദ്ദേഹം എഴുതി. മദ്രാസിൽ തന്നെയുള്ള മലയാളമറിയാവുന്നവരുടെ അഭിപ്രായവും ഇക്കാര്യത്തിൽ സ്വീകരിക്കാവുന്നതാണ്.

കൽക്കട്ടായിലുള്ള ബൈബിൾ സൊസൈറ്റിയുടെ എട്ടാം വാർഷിക റിപ്പോർട്ടനുസരിച്ച് ആദ്യത്തെ പരിഭാഷയുടെ ഒരു പ്രധാന പ്രശ്നം സുറിയാനിക്കാരുടെ ഇടയിൽ തന്നെ ഉപയോഗിച്ചുവരുന്ന മലയാളം വ്യത്യസ്തമാണെന്നതാണ്. ആദ്യത്തെ പരിഭാഷ തെക്ക് തിരുവിതാംകൂറിലുള്ളവർക്ക് മനസ്സിലാകുമെന്നുള്ളത് വാസ്തവമാണ്, എന്നാൽ ഇത് വടക്കുള്ളവർക്ക് മനസ്സിലാവുകയില്ല. ആയതിനാൽ വടക്കുള്ളവർക്കും തെക്കുള്ളവർക്കും വേണ്ടി രണ്ട് പരിഭാഷകൾ നടത്തേണ്ടിവരും. എന്നാൽ ബെയിലി ഇതിന് അനുകൂലമായ അഭിപ്രായക്കാരനായിരുന്നില്ല. നേരത്തെ ചർച്ച ചെയ്ത 1821 മെയ് മാസത്തിലെ ബെയിലിയുടെ വിവരണമനുസരിച്ച് ബൈബിൾ പരിഭാഷ തെറ്റായ ദിശകളിലേക്ക് പോയതിനു കാരണമുണ്ട്. വടക്കൻ കേരളത്തിൽ തലശ്ശേരിയിൽ താമസിച്ചിരുന്ന ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ചാപ്ലയിനായിരുന്ന റവ. ഫ്രാൻസിസ് സ്പ്രിംഗിന് ഉല്പത്തി പുസ്തകത്തിന്റെ പരിഭാഷ തെറ്റുതിരുത്തൽ

കൂടാതെ ബെയിലി അയച്ചുകൊടുത്തു. ഈ വിവർത്തനം ഓടിച്ചു നോക്കിയ റവ. സ്പ്രിംഗ് പെട്ടെന്ന് എടുത്ത തീരുമാനം വടക്കൻ കേരളത്തിലുള്ളവർക്ക് വേണ്ടി കോട്ടയത്ത് ഇരുന്ന് ഒരു വേദപുസ്തക പരിഭാഷ അസാധ്യമാണെന്നായിരുന്നു. അതുകൊണ്ട് രണ്ട് പരിഭാഷകൾ വേണമെന്ന കാര്യത്തിൽ സ്പ്രിംഗ് ഉറച്ചുനിന്നു. ബെയിലിയാകട്ടെ മുഴുവൻ മലയാളികൾക്കും മനസ്സിലാകുന്ന ഒരു പരിഭാഷയെപ്പറ്റിയാണ് ചിന്തിച്ചുകൊണ്ടിരുന്നത്. വടക്കൻ കേരളത്തിലെ തലശ്ശേരിയിൽ ദീർഘകാലം താമസിച്ചിരുന്ന വൈദ്യനാഥന്റെ സഹായം കൂടി ഇക്കാര്യത്തിൽ ബെയിലി ഉറപ്പാക്കി.

ബെയിലിയും സ്പ്രിംഗും തമ്മിലുള്ള തർക്കത്തിന്റെ പരിഹാരത്തെപ്പറ്റി പ്പറയുന്നതിനു മുൻപ് കോട്ടയത്തു നടത്തിയ പരിഭാഷ എങ്ങനെയാണ് അച്ചടിച്ചത് എന്നതിലേക്കു തിരിയാം. മിഷനറിമാർക്കോ, കത്തനാരന്മാർക്കോ ആവശ്യത്തിന് എബ്രായഭാഷ വശമില്ലാതിരുന്നതിനാൽ ആ ഭാഷയിലുള്ള ടെക്സ്റ്റ് പരിഭാഷയ്ക്കായി ഉപയോഗിക്കേണ്ടതില്ലാ എന്ന് മൺറോ പറഞ്ഞിരുന്നു. മറിച്ച്, സുറിയാനി ബൈബിളിന്റെ പരിഭാഷയാണ് വേണ്ടതെന്ന് അദ്ദേഹം നിർദ്ദേശിച്ചു. ഇക്കാര്യത്തിൽ ബെയിലി സന്തോഷവാനായിരുന്നില്ല. അതുകൊണ്ട് അദ്ദേഹം മലയാള പരിഭാഷ എബ്രായ ഭാഷയിലുള്ള ടെക്സ്റ്റുമായി ഒത്തുനോക്കുന്നതിന് ഒരാളെ അന്വേഷിച്ചു. അങ്ങനെ അദ്ദേഹത്തിന് കൊച്ചിയിലെ യഹൂദന്മാരുടെ ഇടയിൽ പണ്ഡിതനും, പേരുള്ളവനുമായ മോശ ഇസാർപതി (Mose Isarphati) യെ സഹായത്തിനായി ലഭിച്ചു. ഇദ്ദേഹം 1825 വരെ കോട്ടയത്തുള്ള കോളജിൽ എബ്രായഭാഷാധ്യാപകനായി നിയമിതനായിരുന്നു. ഇദ്ദേഹത്തിലൂടെ സുറിയാനി മൽപ്പാന്മാർക്കും എബ്രായഭാഷ പഠിക്കുവാനുള്ള താല്പര്യവും ഉണ്ടായി. ഇതു കൂടാതെ സംസ്കൃതമറിയാമായിരുന്ന ഏതാനും ബ്രാഹ്മണരും നായന്മാരും ഇവരോടു കൂടി. പുതിയനിയമത്തിന്റെ കാര്യത്തിൽ തുടക്കം മുതലെ അച്ചടിച്ച ഒരു സുറിയാനി ബൈബിൾ അവർക്ക് ലഭ്യമായിരുന്നു. മൺറോ പറയുന്നത് ഇത് റോമിൽ അച്ചടിച്ചതാണെന്നും സുറിയാനിക്കാർ അത് കത്തോലിക്കരിൽ നിന്നും സ്വീകരിച്ചതാണെന്നു മത്രേ. ഇതു കൂടാതെ ഏതൊക്കെ പുസ്തകങ്ങളാണ് തർജ്ജമ ചെയ്യപ്പെടുന്നതെന്നും ഏതൊക്കെ വ്യത്യസ്തങ്ങളായ മാനുസ്ക്രിപ്റ്റുകൾ ഉപയോഗിക്കുമെന്നുള്ളത് സുറിയാനിക്കാരുടെ ബിഷപ്പിനെ ബോധ്യപ്പെടുത്തണമെന്ന് മൺറോ മിഷനറിമാരോട് ആവശ്യപ്പെട്ടിരുന്നു. അക്കൂട്ടത്തിൽ എത്തിയ ഒരു ധാരണയാണ്. "അപ്പോക്രിഫൽ പുസ്തകങ്ങളെ" (Apocryphal Books) ഒഴിവാക്കണമെന്നുള്ളത്. അതുപോലെ തന്നെയുള്ള ഒരു വിഷയമായിരുന്നു യോഹന്നാന്റെ സുവിശേഷം 8-ാം അദ്ധ്യായത്തിൽ പറയുന്ന വ്യഭിചാരിയായ സ്ത്രീയുടെ കഥ. ഇത് സുറിയാനി ബൈബി

ളിൽ ഉണ്ടായിരുന്നില്ല; യോഹന്നാന്റെ ലേഖനങ്ങളെ സംബന്ധിച്ചും പൊരുത്തക്കേടുകൾ ഉണ്ടായിരുന്നു. യോഹന്നാൻ 8-ാം അദ്ധ്യായം 1 മുതൽ 11 വരെയുള്ള വാക്യങ്ങളുടെ നിജസ്ഥിതിയെ സംബന്ധിച്ച് ഇംഗ്ലീഷ് പണ്ഡിതന്മാരുടെ ഇടയിലും തർക്കങ്ങൾ നിലവിലുണ്ട് എന്ന് മൺറോ ഓർമ്മിപ്പിച്ചുവെങ്കിലും അവസാനം ആ ഭാഗം പരിഭാഷയ്ക്കായി തിരഞ്ഞെടുത്തു.

നാം നേരത്തെ കണ്ടതുപോലെ ഏതാനും ചില കത്തനാരന്മാർ മലയാള പരിഭാഷയുമായി കൽക്കട്ടയ്ക്ക് പോകണമായിരുന്നു. ഈ പട്ടക്കാർ അച്ചടി സൂപ്പർവൈസു ചെയ്യുകയും, പ്രൂഫ് പരിശോധിക്കുകയും ചെയ്യുന്നതു കൂടാതെ അച്ചടിയെ സംബന്ധിച്ചും ബയന്റിംഗിനെ സംബന്ധിച്ചും പഠിക്കുമെന്നുമാണ് പ്രതീക്ഷിച്ചിരുന്നത്. അച്ചടിയുടെ ടൈപ്പുകൾ തയ്യാറാകുന്നതനുസരിച്ച് കോട്ടയം കോളജിനെ തന്നെ അച്ചടി ഏൽപ്പിക്കണമെന്നുള്ളതായിരുന്നു മൺറോയുടെ ആഗ്രഹം. മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റിയുടെ സെക്രട്ടറിയായിരുന്ന തോംസണിന്റെ അദ്ധ്വാനത്താൽ 1820-ൽ മദ്രാസ് ഓക്സിലിയറി ബൈബിൾ സൊസൈറ്റി എന്ന പ്രസ്ഥാനമാരംഭിച്ചു. കൽക്കട്ടാ ബൈബിൾ സൊസൈറ്റിയുടെ നേതൃത്വ സ്ഥാപനത്തിലിരുന്നുകൊണ്ടുള്ള അദ്ദേഹത്തിന്റെ സേവനങ്ങൾ നാം ഇതിനകം പറഞ്ഞു കഴിഞ്ഞതാണല്ലോ. കോട്ടയത്തു നിന്നും വളരെ ദൂരത്തുള്ള കൽക്കട്ടായേക്കാൾ സമീപത്തുള്ള മദ്രാസിലെത്തുക എളുപ്പമായിരുന്നതിനാൽ ബൈബിൾ സൊസൈറ്റിയുടെ ഈ രണ്ടാം കേന്ദ്രം മലയാള ബൈബിളിന്റെ രൂപീകരണത്തിന് സഹായമായിത്തീർന്നു. മറ്റൊരു സംഗതി 1821 ഒക്ടോബർ 18-ന് ഇംഗ്ലണ്ടിൽ നിന്നു കോട്ടയത്ത് എത്തിച്ച പ്രിന്റിംഗ് പ്രസ്സായിരുന്നു. 1821 ഫെബ്രുവരി 19-ന്  ചർച്ച് മിഷന്റെ പ്രധാന കേന്ദ്രത്തിൽ നിന്നും അയച്ച കത്തിൽ ഈ പ്രസ് വരുന്നതിനെപ്പറ്റിപ്പറഞ്ഞിരുന്നു. മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റിക്ക് ലഭിച്ച കത്തിൽ പറയുന്നപ്രകാരം ആ ആഴ്ചയിൽ തന്നെ ഒരു പ്രസ്സ്, പേപ്പർ എന്നിവ കൂടാതെ ഇംഗ്ലീഷ് അക്ഷരത്തിന്റെ ടൈപ്പുകളുടെ ഒരു സെറ്റും ബോംബെ വഴി കോട്ടയത്തുപോകുന്ന കാഡ്മസ് (Cadmus) കപ്പലിൽ അയച്ചിരുന്നു. വാസ്തവത്തിൽ കോട്ടയത്തുള്ള മിഷനറിമാർ മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റിയോടാവശ്യപ്പെട്ടത് സുറിയാനി അക്ഷരങ്ങളുടെ അച്ചുകളാണ്. എന്നാൽ 1821 മെയ് അഞ്ചിനെഴുതിയ ഒരു കത്തിൽ ഈ ആവശ്യം തിരസ്കരിച്ചിരുന്നു. മാർത്തോമ്മാ ക്രിസ്ത്യാനികൾക്കു സുറിയാനി പുസ്തകങ്ങൾ ഉണ്ടാക്കുന്നത് തങ്ങളുടെ ലക്ഷ്യമല്ലായെന്നതാണ് കാരണമായി പറഞ്ഞത്. സുറിയാനി ഒരു മൃതഭാഷയാണെന്നും മൃതഭാഷയിൽ പുസ്തകങ്ങളച്ചടിച്ചാൽ സമൂഹത്തിലെ വലിയ ഒരു ഭാഗത്തെ അവയിൽ നിന്നും അകറ്റുവാൻ മാത്രമേ അതുപകരിക്കൂ എന്നുമായിരുന്നു ലണ്ടനിൽ നിന്നു കിട്ടിയ മറുപടി. അതിനേക്കാൾ നല്ലത് അവരുടെ പ്രാദേശികഭാഷയിൽ

പുസ്തകങ്ങളുണ്ടാക്കുന്നതാണ്; എന്നുപറഞ്ഞാൽ പ്രാർത്ഥനാരീതികളും സഭാപരമായ പുസ്തകങ്ങളും. ചുരുക്കത്തിൽ, സുറിയാനിഭാഷയെ നിരുത്സഹപ്പെടുത്തുകയാണ് ചെയ്യേണ്ടത്. ഈ ഭാഷ തുടർന്നു ഉപയോഗിച്ചാൽ യാക്കോബായക്കാരുടെ ഇടയിൽ സ്വതന്ത്രമായ സുവിശേഷ പ്രവർത്തനം നടത്തുവാൻ അതൊട്ടും സഹായമായിരിക്കുകയില്ല എന്നും മദ്രാസ് അഭിപ്രായപ്പെട്ടു.

ഇതിനെപ്പറ്റി ആലപ്പുഴയിൽ നിന്നും കോട്ടയത്തേക്ക് പ്രിന്റിംഗ് പ്രസ്സ് കൊണ്ടുവന്ന നോർട്ടൺ 1821 ഡിസംബർ 21-ന് എഴുതുന്നുണ്ട്. "പ്രസ് ലഭിച്ചതിൽ ഞങ്ങൾക്ക് വളരെ സന്തോഷമുണ്ട്. ഞാനത് കോട്ടയത്ത് എത്തിച്ചു. കഴിഞ്ഞ രണ്ടു മാസമായി ഞാൻ മുഴുവൻ സമയവും കസേരയിലും മേശയിലും ബന്ധിതനായിരുന്നുവെങ്കിലും ഇക്കാര്യത്തിൽ ഞാൻ ഭാഗ്യവാനാണ്." സുറിയാനിക്കാരും അവരുടെ ആഹ്ലാദം പങ്കിട്ടു. ഇംഗ്ലണ്ടിലുള്ള ഉദാരമതികളായ സുഹൃത്തുക്കളെ മെത്രാപ്പോലീത്താ നന്ദിയറിയിക്കുകയും ബൈബിൾ സൊസൈറ്റിയുടെ ആവശ്യത്തിനായി വർഷംതോറും ഇരുപതു രൂപാ അയയ്ക്കണമെന്ന് താല്പര്യപ്പെടുകയും ചെയ്തു (പ്രധാന മൽപ്പാന് വർഷംതോറും ലഭിച്ചിരുന്നത് പന്ത്രണ്ട് രൂപയാണ്). എന്നിട്ടും മലയാളം ടൈപ്പുകൾ ലഭ്യമല്ലാതിരുന്നതിനാൽ തയ്യാറായ പരിഭാഷകൾ അച്ചടിക്കുവാൻ സാധിച്ചില്ല. ഇതിനിടയിൽ മദ്രാസിൽ നിന്നും കോട്ടയത്ത് അക്ഷരങ്ങൾ എത്താഞ്ഞതിനാൽ അവ ഉണ്ടാക്കിയെടുക്കുവാൻ ബെയിലി തന്നെ തുനിഞ്ഞിറങ്ങി. ഇവ നിർമ്മിക്കുന്ന സ്ഥലം (Foundry) ഒരിക്കൽപോലും കണ്ടിട്ടില്ലായെങ്കിലും അദ്ദേഹം എൻസൈക്ളോപീഡിയാ ബ്രിട്ടാണിക്കായും മറ്റു ചില പുസ്തകങ്ങളും പരിശോധിച്ച് ടൈപ്പുകൾ ഉണ്ടാക്കുന്ന രീതി മനസ്സിലാക്കുകയും ഒരു സഹായിയുടെയും രണ്ടു തട്ടാന്മാരുടെയും സഹായത്താൽ അവ നിർമ്മിക്കുകയും ചെയ്തു. അവയിൽ അച്ചടിച്ച ആദ്യ പ്രൂഫു കണ്ട ബ്രിട്ടീഷ് റെസിഡന്റ് ന്യൂവാൾ (Newall) സന്തുഷ്ടനാകുകയും ബെയിലിയുടെ ഉത്സാഹത്തേയും കഠിനാദ്ധ്വാനത്തെയും മുക്തകണ്ഠം പ്രശംസിക്കുകയും ചെയ്തു. പുതിയ അക്ഷരങ്ങളുടെ ഒരു പ്രത്യേകത അതിന്റെ ചെറിയ സൈസായിരുന്നു. അതുകൊണ്ടു നേരത്തെയുള്ളതിനേക്കാളും തമിഴിൽ അച്ചടിച്ച ബൈബിളിനേക്കാളും താരതമ്യേന പകുതി ചെലവിൽ അച്ചടി പൂർത്തിയാകുമായിരുന്നു. പഴയ ടൈപ്പുപയോഗിച്ച് പുതിയനിയമത്തിലെ 600 ഇടയലേഖനങ്ങളും 400 ഗിരിപ്രഭാഷണങ്ങളുടെ കോപ്പികളും സുറിയാനി മെത്രാപ്പോലീത്തായുടെ വൈദികർക്കായും സെമിനാരി വിദ്യാർത്ഥികളുടെ ഉപയോഗത്തിനായി വേറെ ചില ചെറിയ പുസ്തകങ്ങളും അച്ചടിച്ചിരുന്നു.

പ്രസിനുവേണ്ടിയുള്ള ബെയിലിയുടെ പരിശ്രമം പരിഭാഷാവൃത്തിയെ

സാവധാനത്തിലാക്കി. അദ്ദേഹം 1822 സെപ്റ്റംബറിൽ പറയുന്നത് മല യാളത്തിലുള്ള കൈയെഴുത്തുപ്രതികളുടെ കുറെ കോപ്പികൾ വൈദിക രുടെയും വിശ്വാസികളുടെയും ഇടയിൽ പ്രചരിപ്പിച്ചുവെന്നാണ്. സുവി ശേഷങ്ങൾക്കു ശേഷം പ്രകാശനം ചെയ്യേണ്ടിയിരുന്നത് അപ്പോസ്തോല പ്രവൃത്തികളും ലേഖനങ്ങളുമായിരുന്നു. റിവിഷൻ ജോലി ഒന്നാം കൊരിന്ത്യ ലേഖനം വരെയെത്തിയിരുന്നു. എബ്രായർ 11-ാം അദ്ധ്യായം ഉൾപ്പെടെയുള്ള പുതിയനിയമം അടുത്ത വർഷം അച്ചടിക്കു തയ്യാറായി. വെളിപ്പാടു പുസ്തകത്തിന്റെ സൂക്ഷ്മപരിശോധനയ്ക്ക് ശേഷം പുതിയ നിയമവും അച്ചടിക്ക് ലഭ്യമായി. റോമാലേഖനവും ഒന്നാം കൊരിന്ത്യ ലേഖനവും ഒന്നു കൂടി പരിശോധിക്കുവാൻ ബെയിലി ആഗ്രഹിച്ചു. 1825 മെയ് മാസം 3-ന് പ്രസിദ്ധീകരിച്ച മിഷൻ സൊസൈറ്റിയുടെ 25-ാം വാർ ഷിക റിപ്പോർട്ടനുസരിച്ച് കോട്ടയത്തെ പ്രസിൽ നിന്നും ഏറ്റവുമാദ്യം അച്ചടിച്ച പുസ്തകം വി. മത്തായിയുടെ സുവിശേഷമാണ്. ഇതിൽ തന്നെ ഈ പുസ്തകത്തിന്റെ ആവശ്യകതയും എത്രയാണെന്നുള്ളതിന് തെളി വുണ്ട്. "കുത്തിക്കെട്ടി ബയന്റ് ചെയ്യേണ്ട താമസം വി. മത്തായിയുടെ സുവിശേഷം പെട്ടെന്ന് കൊടുത്തു തീർന്നു." അടുത്ത വർഷത്തെ റിപ്പോ ർട്ടിൽ ബെയിലി മദ്രാസിലുള്ള ഓക്സിലിയറി ബൈബിൾ സൊസൈ റ്റിക്ക് എഴുതിയ ഒരു കത്തിൽ സംഗതി പറയുന്നുണ്ട്. ഇത് മർക്കോസ്, യോഹന്നാൻ, അപ്പോസ്തോലപ്രവർത്തികൾ, റോമർക്കെഴുതിയ ലേഖനം, 1 കൊരിന്ത്യർ എന്നീ പുസ്തകങ്ങളുടെ റിവിഷൻ ജോലിയെ സംബന്ധിച്ചും മലയാളത്തിലുള്ള വി. ലൂക്കോസിന്റെ സുവിശേഷം ഇംഗ്ലീ ഷിലെ Authorised Version ൽ നിന്നും ഏതെല്ലാം കാര്യങ്ങളിൽ വ്യത്യാ സപ്പെട്ടിരിക്കുന്നു എന്നുള്ളതുമാണ്. റിപ്പോർട്ടിൽ പറയുന്നതനുസരിച്ച് മദ്രാസിലെ ഓക്സിലിയറി ബൈബിൾ സൊസൈറ്റിയുടെ കമ്മിറ്റി ഇനി അച്ചടിയ്ക്കുള്ള അനുവാദം നൽകണമായിരുന്നു.

1825 ഒക്ടോബർ 1-ലെ ബെയിലിയുടെ വിവരണം നോക്കുക. മല യാള പരിഭാഷയുടെ റിവിഷൻ ജോലികൾ മൊത്തമായി ഉപേക്ഷിച്ചില്ലാ യെങ്കിലും കഴിഞ്ഞ പന്ത്രണ്ടു മാസങ്ങൾ കൊണ്ട് മുൻപുള്ളയത്രയും ഉത്തരവാദിത്തത്തോടെ നടന്നില്ല. നേരത്തെ സൂചിപ്പിച്ചതുപോലെ അദ്ദേഹം പുതിയനിയമം മുഴുവനും വായിച്ചു നോക്കിയതാണ്. ഇതിന് ശേഷം അദ്ദേഹം പഴയനിയമം തിരുത്തിയില്ലായെങ്കിലും മാർക്കോസ്, യോഹന്നാൻ, അപ്പോസ്തോലപ്രവർത്തികൾ, റോമർ, ഒന്നും രണ്ടും കൊരിന്ത്യ ലേഖനങ്ങൾ എന്നിവ ഒരു തവണ കൂടി പരിശോധിച്ചതാണ്. 1827 ഒക്ടോബർ 1-ൽ ബെയിലി മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റിക്ക യച്ച കത്തനുസരിച്ച് അപ്പോസ്തോലപ്രവർത്തികൾ (17-ാം അദ്ധ്യായ മുൾപ്പെടെ) പ്രസിലാണ്. അതുകഴിഞ്ഞു വേണം റോമാ ലേഖനം അച്ച

ടിക്കുവാൻ. അതിനുശേഷം ലൂക്കോസിന്റെ സുവിശേഷം, അപ്പോസ്തോല പ്രവർത്തികൾ, റോമാ ലേഖനം എന്നിവയുടെ കുറെ കോപ്പികൾ അച്ച ടിക്കുകയും വിതരണം ചെയ്യുകയും വേണം. ഇതിനെപ്പറ്റിയുള്ള ചില നിർദ്ദേശങ്ങൾ അദ്ദേഹം ഓക്സലിയറി ബൈബിൾ സൊസൈറ്റിക്കയ ക്കുകയും അവരുടെ മറുപടിക്കായി കാത്തിരിക്കുകയുമാണ്. കോട്ടയത്താ ണെങ്കിൽ കുറെക്കൂടി മെച്ചമായ ഒരു പ്രസ് വന്നതോടുകൂടി ജോലികൾ ഭംഗിയായി. രണ്ടു പ്രസുകളിലും മലയാള പുസ്തകങ്ങളാണ് അച്ചടിക്കു ന്നത്. ചർച്ച് മിഷന്റെ 1828 മെയ് 6-നു പുറത്തുവിട്ട വാർഷിക റിപ്പോർട്ട നുസരിച്ച് ലൂക്കോസിന്റെ സുവിശേഷത്തിന്റെ 5000 കോപ്പികൾ അച്ചടി ച്ചിട്ടുണ്ട്. മൂന്നാമതൊരു പ്രസു കൂടി കിട്ടിയാൽ പുതിയനിയമവും, ആംഗ്ലി ക്കൻ സഭയുടെ ആരാധനയുടെ മലയാള പരിഭാഷയും, കുട്ടികൾക്കാ യുള്ള പാഠപുസ്തകങ്ങളും അച്ചടിക്കാം. 1829-ൽ സമ്പൂർണ്ണ പുതിയ നിയമത്തിന്റെ 5000 പ്രതികൾ തയ്യാറായി. അങ്ങനെ കോട്ടയം കോളജിലെ പ്രസിൽ കോപ്പികളുടെ ദൗർലഭ്യമുണ്ടായിരുന്നുവെന്നു പറയുക വയ്യ. 1830 മെയ് 4-ന് പ്രസിദ്ധീകരിച്ച വാർഷിക റിപ്പോർട്ടിൽ പറയുന്നതിതാണ്. “ആളുകളുടെ ആവശ്യമനുസരിച്ച് വേദപുസ്തക ഭാഗങ്ങളും മറ്റു മതപ രമായ കൃതികളും അച്ചടിക്കുന്നതിൽ നാലു പ്രിന്റിംഗ് പ്രസുകൾ ഒരു പോലെ പ്രവർത്തിക്കുകയാണ്. സുറിയാനിക്കാരുടെയിടയിൽ വേദപുസ്ത കത്തിന് നല്ല ഡിമാന്റുണ്ട്. ഇടവകകൾ സന്ദർശിക്കുമ്പോൾ മെത്രാപ്പോ ലീത്താ തന്നെ നേരിട്ടാണ് ഇവ വിതരണം ചെയ്യുന്നത്. ബൈബിളുമാ യുള്ള ഈ സഹവാസം ധാരാളം പ്രതീക്ഷകൾക്ക് വകനൽകുന്നുണ്ടെന്നു തന്നെയല്ല ആളുകൾ വേദപുസ്തകം വായിക്കുന്നു എന്നുള്ളത് ഇതിൽ വ്യക്തവുമാണ്. സുറിയാനിക്കാരുടെയിടയിൽ വേദപുസ്തകപ്രഭാഷണ ത്തിനായി തന്നെ നാലു പേർ ഇതിനകം നിയോഗിക്കപ്പെടുകയും അവർ ഫലപ്രദമായി പ്രവർത്തിക്കുകയും ചെയ്തിട്ടുണ്ട്.

ഇനി നമുക്ക് പഴനിയമത്തിന്റെ പരിഭാഷയിലേക്കും അതിന്റെ പുന പരിശോധനയിലേക്കും ശ്രദ്ധിക്കാം. 1833-ൽ സങ്കീർത്തനങ്ങളുടെ ആയി രത്തിഅഞ്ഞൂറ് പ്രതികളാണ് കോട്ടയത്ത് അച്ചടിച്ചത്. ബെയിലി ഇംഗ്ല ണ്ടിലേക്ക് അവധിക്കാലം ചെലവിടുന്നതിനായി പോയ സമയം നോർട്ടൺ ആലപ്പുഴയിൽ നിന്ന് വീണ്ടും ബൈബിൾ പരിഭാഷാവൃത്തിയിൽ ഉത്സു കനായി. അദ്ദേഹത്തിന്റെ റിപ്പോർട്ടനുസരിച്ച് സങ്കീർത്തനങ്ങൾ മലയാ ളത്തിൽ ലഭ്യമായതിനാൽ ആലപ്പുഴയിലെ മിഷൻ സ്കൂളിലെ വിദ്യാർത്ഥി കൾ രാവിലെ ആറു മണിക്കും വൈകിട്ട് എട്ടു മണിക്കും അതാതു ദിവസം വായിക്കുന്നതിന് ചിട്ടപ്പെടുത്തിയ സങ്കീർത്തനങ്ങൾ മലയാളത്തിൽ തന്നെ വായിക്കുകയും അങ്ങനെ മാസംതോറും സങ്കീർത്തനങ്ങൾ മുഴുവനായും ഒരു തവണ പൂർത്തിയാക്കുകയും ചെയ്തിട്ടുണ്ട്. പഴയനിയമ പരിഭാ

ഷയെ സംബന്ധിച്ച് നോർട്ടന്റെ ഡയറിക്കുറിപ്പുകൾ നൽകുന്ന വിവരമി താണ്. 1833 ഡിസംബർ 15-ന് അദ്ദേഹമെഴുതിയതനുസരിച്ച് ആ വർഷം തന്നെ സങ്കീർത്തനങ്ങൾ, സദൃശ്യവാക്യങ്ങൾ, സഭാപ്രസംഗി, ഉത്തമ ഗീതം, യെശയ്യാപ്രവചനം എന്നീ പുസ്തകങ്ങൾ വായിച്ച് തിരുത്തൽ വരുത്തിയതു കൂടാതെ യെരമ്യാവ്, വിലാപങ്ങൾ എന്നീ ഗ്രന്ഥങ്ങൾ വിവർത്തനം ചെയ്യുകയും പരിശോധിക്കുകയും ചെയ്തു. തത്സമയം അദ്ദേഹം യഹസ്ക്കേൽ പ്രവചനമാണ് പരിശോധിച്ചുകൊണ്ടിരുന്നത്. 1834 മാർച്ച് 4-ാം തീയതി നോർട്ടൺ തന്റെ ഒരു കത്തിൽ സദൃശ്യവാക്യ ങ്ങളുടെ ഇപ്പോഴത്തെ പരിഭാഷയെപ്പറ്റി പറഞ്ഞിരുന്ന കാര്യം 1834 ഏപ്രിൽ 16-ന് കൂടിയ മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റിയുടെ ഒരു മീറ്റിം ഗിൽ വായിച്ചു. അദ്ദേഹത്തിന്റെ അപേക്ഷ മദ്രാസിൽ തന്നെയുള്ള മല യാളഭാഷയറിയാവുന്ന ഒരാളെക്കൊണ്ടു കൂടി ഇപ്പോഴത്തെ പരിഭാഷ പരിശോധിപ്പിക്കണമെന്നുള്ളതായിരുന്നു. 1834 മെയ് 14-ന് കൂടിയ മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റിക്ക് കിട്ടിയ റിപ്പോർട്ട് നോർട്ടന്റെ സദൃശ്യവാക്യ പരിഭാഷയെപ്പറ്റി മദ്രാസിലുള്ള Fort St. George കോളജിലെ മലയാളാ ധ്യാപകൻ നല്ലയഭിപ്രായം പറഞ്ഞു എന്നാണ്. നോർട്ടന്റെ ഡയറി നമുക്ക് ഒന്നുകൂടി നോക്കാം. 1834 മാർച്ച് 17-ാം തീയതി എഴുതിയതനുസരിച്ച് അദ്ദേഹം യഹസ്ക്കേലും, ദാനിയേലും പരിഭാഷപ്പെടുത്തുകയായിരുന്നു. യെഹസ്ക്കേലിന്റെ രണ്ടാം ഭാഗം മുഷിപ്പനാണെങ്കിലും അദ്ദേഹം സന്തോ ഷത്തോടെ അതു പൂർത്തിയാക്കി. 1834 ജൂൺ 28-ന് നോർട്ടൻ എഴു തുന്നു: "ഇന്ന് പ്രവാചകപുസ്തകങ്ങളുടെ പരിഭാഷാ ജോലി പൂർത്തി യായതിൽ ഞാൻ ദൈവത്തെ സ്തുതിക്കുന്നു. ഇന്നത്തെ നമ്മുടെ സാഹ ചര്യമനുസരിച്ച് പഴയനിയമത്തിലെ ഏറ്റവും പ്രധാനപ്പെട്ട ഭാഗം ഇപ്പോൾ പ്രാദേശിക ഭാഷയിൽ എന്റെ കൈയിലായി. ഞാൻ ഇയ്യോബിലേക്ക് കടന്നു."

വേദപുസ്തക പരിഭാഷയെ സംബന്ധിച്ചിടത്തോളം 1834 വളരെ ഫല പ്രദമായ വർഷമായിരുന്നു. താഴെപ്പറയുന്ന പുസ്തകങ്ങൾ നോർട്ടന്റെ നേതൃത്വത്തിൽ കോട്ടയത്ത് അച്ചടിച്ചു: സദൃശ്യവാക്യങ്ങൾ, യെശയ്യാവ്, യിരമ്യാവ്, വിലാപങ്ങൾ, യഹസ്ക്കേൽ, ദാനിയേൽ, ചെറിയപ്രവാചക ന്മാർ എന്നിവയുടെ 2000 കോപ്പികളും, സഭാപ്രസംഗി, ഉത്തമഗീതം എന്നി വയുടെ 1000 കോപ്പികളും. പഴയനിയമത്തിന്റെ പ്രധാനപ്പെട്ട പല ഭാഗ ങ്ങളും ഭംഗിയായി പരിഭാഷപ്പെടുത്തിത്തീർന്നിട്ടില്ലാതിരുന്ന പശ്ചാത്തല ത്തിൽ 1825-ൽ മോശെ ഈസാർപതിയുടെ സേവനം നിർത്തലാക്കിയത് ബുദ്ധിയായിരുന്നോ എന്ന് ഇത്തരുണത്തിൽ സംശയിക്കേണ്ടിയിരിക്കുന്നു. സുറിയാനിക്കാരുടെയിടയിൽ ഏതാനും പട്ടക്കാരും മൽപ്പാന്മാരും എബ്രായ ഭാഷയിൽ ആവശ്യമായ പ്രാവീണ്യം നേടി എന്നതുകൊണ്ടു

മാത്രം മലയാള പരിഭാഷയും എബ്രായഭാഷയിലുള്ള അതിന്റെ മൂല ഗ്രന്ഥവും തമ്മിൽ ഒത്തുനോക്കുന്നതിന് അവർ പ്രാപ്തരായിരുന്നോ? നമുക്കത് അറിഞ്ഞുകൂടാ. എന്നാൽ ഈ പോയിന്റിന് ആഗ്രഹിച്ചതു പോലെയുള്ള പ്രാധാന്യം നൽകിയിരുന്നോ എന്നതിൽ ആശങ്കയുണ്ട്. മദ്രാസിലുള്ള ഓക്സിലിയറി ബൈബിൾ സൊസൈറ്റി മുകളിൽ പറഞ്ഞ വി. ലൂക്കോസിന്റെ സുവിശേഷത്തെപ്പറ്റിയുള്ള അഭിപ്രായ പ്രകടനത്തിലൂടെ വ്യക്തമാക്കുന്നത് മൂലഭാഷയിലുള്ള ബൈബിളിനെക്കാളും ഇംഗ്ലീഷിലുള്ള Authorised version ആണ് മുൻഗണന നൽകിയിരിക്കുന്നത് എന്നാണ്. പുതിയനിയമത്തിന്റെ കാര്യത്തിലാണെങ്കിൽ പുതിയ പരിഭാഷ ഗ്രീക്കിലുള്ള മൂലഗ്രന്ഥവുമായി എങ്ങനെ യോജിക്കുന്നു എന്ന് നമുക്കറിഞ്ഞുകൂടാ. അദ്ദേഹം ഇതു ശ്രദ്ധിച്ചു കാണാതിരിക്കില്ല. നോർട്ടൺ 1817 ജനുവരിയിൽ ഇങ്ങനെയെഴുതി: "പരിഭാഷയ്ക്ക് തിരുത്തലുകൾ വരുത്തുമ്പോൾ മെത്രാപ്പോലീത്തായും മല്പാന്മാരോടൊപ്പം ഇരിക്കണം. ഞങ്ങളും വേണ്ട സഹായങ്ങൾ ചെയ്തുകൊള്ളാം. ബിഷപ്പിന് സമ്മതമെങ്കിൽ വിവർത്തനം ചെയ്ത ഭാഗങ്ങൾ എബ്രായ, ഗ്രീക്ക്, സുറിയാനി എന്നീ ഭാഷകളിലുള്ള വേദപുസ്തകങ്ങളുമായി തട്ടിച്ചുനോക്കാം." ഇത്തരത്തിലുള്ള ഒരു നിർദ്ദേശം മെത്രാപ്പോലീത്താ തള്ളിക്കളയാനിടയില്ല. പിന്നെ എന്താണ് സംഭവിച്ചതെന്ന് വാസ്തവത്തിൽ നമുക്കറിഞ്ഞു കൂടാ.

1834-ൽ തന്റെ അവധിക്കാലം ചെലവഴിച്ചശേഷം മാതൃരാജ്യത്തിൽ നിന്നും തിരികെവന്ന ബെയിലി 1834 ഡിസംബർ 11-ന് മിഷൻ സൊസൈറ്റിയുടെ കേന്ദ്രനേതൃത്വത്തിനെഴുതിയ കത്തനുസരിച്ച് അദ്ദേഹം പരിഭാഷയിൽ നോർട്ടൺ കാണിച്ച വർദ്ധിച്ച ഉത്സാഹത്തിലും തന്റെ അസാന്നിദ്ധ്യത്തിൽ വേദപുസ്തകഭാഗങ്ങൾ പ്രസിദ്ധീകരിച്ചതിലും അസന്തുഷ്ടനായിരുന്നു. പരിഭാഷകൻ എന്ന തന്റെ മുൻപ്രവർത്തനം തന്റെ സഹോദരങ്ങളുടെ പ്രവൃത്തിമൂലം അപമാനിക്കപ്പെട്ടു എന്നദ്ദേഹം പരാതി പറഞ്ഞിരുന്നു. തന്റെ പുതിയനിയമ പരിഭാഷയെപ്പറ്റി മദ്രാസിലുള്ള ഓക്സിലിയറി ബൈബിൾ സൊസൈറ്റിയുടെ അഭിപ്രായമാരായുകയോ, പൊതുവായ ഒരു തീരുമാനമെടുക്കുകയോ ചെയ്യാതെ നോർട്ടനും റിഡ്സ്ഡാലെയും (Ridsdale) പരിഭാഷപ്പെടുത്തിയ പഴയ - പുതിയ നിയമങ്ങൾ മദ്രാസിലുള്ള ഏതാനും സഹോദരങ്ങളുടെ വ്യക്തിപരമായ താല്പര്യമനുസരിച്ച് അച്ചടിക്കുകയായിരുന്നു. ഈ നിർദ്ദേശം മൂലം തന്റെ പുതിയ നിയമപരിഭാഷ അപ്പാടെ നിരസിക്കുകയാണുണ്ടായത്. എന്താണ് ഇതിനു കാരണമെന്നു വ്യക്തമാകുന്നില്ലായെങ്കിലും ഓക്സിലിയറി ബൈബിൾ സൊസൈറ്റിയുടെ കമ്മിറ്റി അതിനോട് വിയോജിക്കുകയാണ് ചെയ്തത് എന്നു വേണം മനസ്സിലാക്കുവാൻ. മിഷനറിമാരായ നോർട്ടൺ, റിഡ്സ്ഡാലെ, ലണ്ടൺ മിഷൻ സൊസൈറ്റി കൊല്ലത്തു നിയമിച്ച മിസ്റ്റർ

തോംസൺ എന്നിവർ ഒരുമിച്ചുകൂടി ബെയിലിയുടെ പരിഭാഷയുടെ കുഴപ്പങ്ങൾ എന്തൊക്കെയാണെന്ന് മദ്രാസിൽ അറിയിക്കണമെന്ന് മുകളിൽ പറഞ്ഞവരോട് മദ്രാസിലെ ഓഫീസ് ആവശ്യപ്പെട്ടു. എന്നാൽ അവരതിനു തയ്യാറായില്ലായെന്നു മാത്രമല്ല, എന്താണവരുടെ വാദങ്ങളെന്ന് ഇതുവരെയും ബെയിലിക്ക് ബോധ്യപ്പെട്ടിരുന്നുമില്ല. തിരികെ വന്ന ബെയിലി മനസ്സിലാക്കിയത് നോർട്ടന്റെ സങ്കീർത്തന പരിഭാഷ മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റിയുടെ സമ്മതത്തോടെയും സാമ്പത്തിക സഹായത്തോടെയുമാണ് പ്രസിദ്ധീകരിക്കപ്പെട്ടതെന്നാണ്. നോർട്ടന്റെ പ്രവചന പരിഭാഷ ആ സമയം പ്രസിലുമായിരുന്നു. ഇതിനു തന്നെ 2000 പ്രതികളുണ്ടായിരുന്നു. മാത്രവുമല്ല ഹഗ്ഗായി പ്രവചനം വരെ അച്ചടി തുടർന്നു പോന്നു. കൂടുതൽ വിവരങ്ങൾക്കായി കറസ്പോണ്ടിംഗ് കമ്മിറ്റിയുടെ സെക്രട്ടറിയായ ടക്കറിനോട് (Tucker) ബെയിലി എഴുതി ചോദിച്ചു. ബെയിലിക്കറിയേണ്ടിയിരുന്നത് ഇദ്ദേഹത്തിന്റെ അറിവോടുകൂടിയാണോ നോർട്ടന്റെ പഴയനിയമം അച്ചടിപ്പിച്ചത് എന്നാണ്. ബെയിലിയുടെ ഈ അന്വേഷണം നമുക്ക് മനസ്സിലാക്കാവുന്നതേയുള്ളു. കാരണം, അദ്ദേഹം മാതൃരാജ്യത്തേക്ക് അവധിക്കു പോകുന്നതിനു മുൻപെ തന്നെ മദ്രാസിലുള്ള ഓക്സിലിയറി ബൈബിൾ സൊസൈറ്റിയുടെ ചെലവിൽ പഴയനിയമം പൂർണമായും തർജ്ജമ ചെയ്തുവച്ചിരുന്നു.

മുകളിൽ പറഞ്ഞ തർക്കങ്ങൾ എങ്ങനെ അവസാനിച്ചുവെന്ന് നമുക്കറിഞ്ഞുകൂടാ. ഒരു കാര്യം മാത്രം നമുക്കറിയാം. ബെയിലിക്ക് തന്റെ അവകാശം സ്ഥാപിച്ചു കിട്ടി. അച്ചടിക്കപ്പെട്ട മലയാള ബൈബിൾ പിൽക്കാലത്ത് "ബെയിലിയുടെ തർജ്ജമ" എന്ന് അറിയപ്പെട്ടു. 1838 മെയ് 29-ന് ബെയിലി റിപ്പോർട്ടു ചെയ്യുന്നത് പഞ്ചഗ്രന്ഥങ്ങളുടെ 5000 കോപ്പികൾ പ്രസിലുണ്ട് എന്നാണ്. ഉല്പത്തി പുസ്തകം ഇതിനകം തയ്യാറായിക്കഴിഞ്ഞു. അങ്ങനെ 1841-ൽ, ബോംബെയിൽ അച്ചടിച്ച നാലു സുവിശേഷങ്ങൾ പ്രസിദ്ധീകരിച്ച് മുപ്പതു വർഷങ്ങൾക്കു ശേഷം, മലയാള ബൈബിളിന്റെ പൂർണരൂപം പുറത്തുവന്നു. ബെയിലിയെ സംബന്ധിച്ചിടത്തോളം ബൈബിൾ പരിഭാഷപ്പെടുത്തേണ്ടത് പണ്ഡിതന്മാരുടെ ഭാഷയിലായിരിക്കണം. എന്നാലത് സാധാരണക്കാരായ മനുഷ്യർ വലിയ ബുദ്ധിമുട്ടില്ലാതെ മനസ്സിലാക്കുകയും വേണം. എന്നാൽ ഈ രണ്ടു കൂട്ടരുടെയും താല്പര്യങ്ങൾ ഒരുമിച്ചുകൊണ്ടുപോവുക അസാദ്ധ്യമായിരുന്നു. പുതിയനിയമം പ്രസിദ്ധീകരിച്ച് കഴിഞ്ഞയുടനെ വന്ന പരാതി അതിൽ ധാരാളം സംസ്കൃത പ്രയോഗങ്ങളുണ്ടെന്നും ആയതിനാൽ അത് വലിയ വിദ്യാഭ്യാസമില്ലാത്തവർക്ക് മനസ്സിലാക്കുവാൻ പ്രയാസമാണെന്നുമായിരുന്നു. അതുകൊണ്ട് കോട്ടയം കോളജിലെ വിദ്യാർത്ഥികൾ ബെയിലിയുടെ പുതിയനിയമത്തിലെ ചില ഭാഗങ്ങൾ സാധാരണക്കാരനു മനസ്സിലാവു

ന്നതരത്തിൽ സംസ്കൃതം കുറവുള്ള മലയാളശൈലിയിൽ പരിഭാഷപ്പെടുത്തി. എന്തുകൊണ്ടാണ് നോർട്ടനും റിഡ്സ്ഡാലെയും ബെയിലിയുടെ പരിഭാഷ ഉപേക്ഷിച്ച് വേറൊരു വിവർത്തനം നടത്തിയത് എന്നുള്ളതിനുള്ള ഉത്തരം ഈ സംഭവത്തിലൂടെ ഊഹിക്കാൻ കഴിയും.

മിഷനറിയായിരുന്ന ഡോറാൻ (Doran) എഴുതിയ 1830-ലെ പുതിയ യാത്രാവിവരണത്തിൽ ബെയിലിയുടെ പുതിയനിയമവും 1811-ൽ ബോംബെയിലച്ചടിച്ച സുവിശേഷങ്ങളും തമ്മിലുള്ള രസകരമായ ഒരു താരതമ്യമുണ്ട്. ബെയിലിയുടെ തർജ്ജമയിൽ ധാരാളം സംസ്കൃത ശൈലികളുള്ളതിനാൽ മനസ്സിലാകുവാൻ വളരെ ബുദ്ധിമുട്ടുണ്ട് എന്ന് ജനങ്ങൾ പരാതിപ്പെട്ടപ്പോൾ അദ്ദേഹം ബോംബെയിൽ അച്ചടിച്ച സുവിശേഷങ്ങളിലെ ഒരു ഭാഗം വായിച്ചു. ജനം ഇതു കേട്ടപ്പോൾ പറഞ്ഞത് ഞങ്ങൾക്കിതും ബെയിലിയുടെ പരിഭാഷയും മനസ്സിലായി എന്നാണ്. എങ്കിലും അവർ ബെയിലിയുടെ വിവർത്തനമാണ് ഭേദം എന്നഭിപ്രായപ്പെട്ടു. സംസ്കൃതശൈലികളുടെ പ്രശ്നം ആളുകളുടെ പഠന നിലവാരത്തെ സംബന്ധിച്ചുള്ളതാണെന്ന് സമ്മതിച്ചാൽപോലും മറ്റു ചില പ്രശ്നങ്ങൾ കൈകാര്യം ചെയ്യേണ്ടതായിട്ടുണ്ട്. ഉദാഹരണമായി തെക്കും വടക്കും ഉള്ള മലയാളം വിഭിന്നമായതിനാൽ വടക്കർക്ക് ഒരു പ്രത്യേക തർജ്ജമ ആവശ്യമുണ്ടോ എന്ന ചോദ്യവും അവശേഷിക്കുന്നു. സുറിയാനിക്കാരാൽ  തയ്യാറാക്കപ്പെട്ട ഒന്നാമത്തെ തർജ്ജമ മനസ്സിലാക്കുവാനുള്ള ബുദ്ധിമുട്ട് അടിസ്ഥാനപരമായി മോശപ്പെട്ട ഭാഷയായതു കൊണ്ടാണ് അല്ലാതെ തെക്കും വടക്കുമുള്ള ഭാഷാവ്യത്യാസം കൊണ്ടല്ല എന്ന് സ്ഥാപിക്കുവാൻ ബെയിലി ശ്രമിച്ചുവെങ്കിലും ബൈബിൾ സൊസൈറ്റിക്ക് അതത്ര ബോധ്യമായില്ല. കാരണം തലശ്ശേരിയിലുള്ള കപ്ലാൻ (പാപ്ളയിൻ) ഫ്രാൻസിസ് സ്പ്രിംഗ് (Kaplan Francis Spring) മദ്രാസിന്റെ സമ്മതത്തോടെ ഒരു പുതിയ പരിഭാഷയുണ്ടാക്കി. മലബാറിലെ ക്രിസ്ത്യാനികൾക്ക് (വടക്കൻ കേരളത്തെ ഇന്ന് വിളിക്കുന്നത് മലബാർ എന്നാണ്) സുറിയാനിയോ ബൈബിളിന്റെ മൂലഭാഷകളോ വശമില്ലാതിരുന്നതിനാലും കപ്ലാൻ സ്പ്രിംഗ്സിന്റെ മലയാള പരിജ്ഞാനം മോശമായിരുന്നതിനാലും പരിഭാഷയുടെ അടിസ്ഥാനകാര്യങ്ങൾ പരിഹരിക്കുകയെളുപ്പമായിരുന്നില്ല. ഇവിടെ 1808-ൽ വില്യം കേറി പ്രസിദ്ധീകരിച്ച പുതിയനിയമത്തിന്റെ സംസ്കൃത പരിഭാഷ സഹായകരമാണ്. 1818 മെയ് 5-ലെ ഇംഗ്ലീഷ് ചർച്ച് മിഷന്റെ വാർഷിക റിപ്പോർട്ടിൽ നാം വായിക്കുന്നത് തലശ്ശേരിയിൽ ചുമതലയേറ്റ് അധികം കഴിയുന്നതിനു മുൻപ് സ്പ്രിംഗ് മലയാളഭാഷ പഠിക്കാൻ തുടങ്ങിയെന്നും മലബാറിലെ ബൈബിൾ വിവർത്തനത്തിൽ അദ്ദേഹത്തിന് എന്തെങ്കിലും ചെയ്യാൻ കഴിയുമെന്നുമാണ്. 1819-ൽ അദ്ദേഹം ആംഗ്ലിക്കൻ സഭയുടെ വിശ്വാസ

പഠന സംഹിത (Catechism), ആരാധന എന്നിവ കൂടാതെ ഏതാനും ബൈബിൾഭാഗങ്ങളും തർജ്ജമ ചെയ്തു. ഇതു സംബന്ധിച്ച് സ്പ്രിംഗി ന്റെയാശയമിതായിരുന്നു: "ഉന്നത നിലവാരമുള്ളവരുടെയിടയിൽ ധാർമ്മി കമായോ മതപരമോ ആയി വായിക്കാൻ കൊള്ളാവുന്ന ഒന്നും ജനം ഇവിടില്ല; കാരണം അവയെല്ലാം സംസ്കൃതത്തിലാണ് എഴുതിയിരിക്കു ന്നത്. സംസ്കൃതത്തിലെഴുതിയ ബൈബിൾ സ്വീകരിച്ച് ആളുകൾ തന്നെ മലയാള ബൈബിൾ തിരസ്കരിച്ചേക്കാം." അതുകൊണ്ട് സിപ്രിംഗ് മല യാളത്തിലും സംസ്കൃതത്തിലുമായി രണ്ടു ഭാഷകളിൽ ബൈബിൾ പ്രസിദ്ധപ്പെടുത്തി: സമാന്തരമായി രണ്ടു കോളങ്ങളിൽ മലയാള അക്ഷ രങ്ങളിൽ തന്നെയാണ് ഇവ അച്ചടിച്ചത്. 1822-ൽ സ്പ്രിംഗ് പുതിയനിയമ ത്തിന്റെ പരിഭാഷ ഏതാണ്ട് പൂർണമാക്കുകയും മദ്രാസിലുള്ള ഓക്സി ലിയറി ബൈബിൾ സൊസൈറ്റി അതു പ്രസിദ്ധീകരിക്കുവാൻ തയ്യാറാ ണെന്നറിയിക്കുകയും ചെയ്തു.

എങ്ങനെയാണ് അദ്ദേഹം തർജ്ജമ ചെയ്തത്? ആദ്യം രണ്ട് ഇന്ത്യ ക്കാർ ഒരു വേദഭാഗമെടുത്ത് സംസ്കൃതത്തിൽ നിന്ന് പരിഭാഷപ്പെടുത്തി. സംസ്കൃതവും, ഇംഗ്ലീഷും തമിഴും അറിയാവുന്ന ആളുകളുൾപ്പെട്ട ഒരു കമ്മിറ്റി ആഴ്ചയിൽ മൂന്നുവട്ടം സമ്മേളിച്ച് തർജ്ജമ ചെയ്ത ഭാഗങ്ങൾ വായിച്ചുകേൾക്കുകയും അവയെപ്പറ്റി ചർച്ചയിലേർപ്പെടുകയും ചെയ്തു. മിക്കപ്പോഴും അത്തരം മീറ്റിംഗുകളിൽ മറ്റുള്ളവരും വന്ന് അവരുടെ അഭി പ്രായങ്ങൾ അറിയിക്കുമായിരുന്നു. ഈ സമയം സ്പ്രിംഗ് കേട്ട സംഗതി കൾ ഒരു ഗ്രീക്കു പുതിയനിയമത്തിന്റെയും തന്റെ കൈയിലുണ്ടായിരുന്ന ഒരു കമന്ററിയുടെയും സഹായത്തോടെ പുനഃപരിശോധിക്കുകയും ചെയ്തു. വീണ്ടും നേരത്തെ സൂചിപ്പിച്ച അദ്ധ്യായം വാക്യം പ്രതിവാ ക്യമായി ഒന്നു കൂടി വായിക്കുകയും അതിന്റെ അവസാനരൂപം നിശ്ചയി ക്കുകയും ചെയ്തു. ബുദ്ധിമുട്ടുള്ളതും ഇരുണ്ടതുമായഭാഗങ്ങളെ സംബ ന്ധിച്ച് തന്റെ ജോലിക്കാർ ചോദ്യങ്ങൾ ചോദിച്ചിട്ടുള്ളപ്പോഴെല്ലാം സ്പ്രിംഗ് ഒരു കാര്യം പറഞ്ഞിരുന്നു. "ഞാൻ പറയുന്നത് നിങ്ങൾ കേട്ടാൽ മതി: എന്റെ ഉച്ചാരണത്തിലെ പരിമിതികൾ മൂലവും ഈ ദേശത്തെ ഭാഷ ആവ ശ്യത്തിന് അറിവില്ലാത്തതുകൊണ്ടും ഞാൻ പറയുന്നതെന്താണെന്ന് നിങ്ങളുടെ ആളുകളെ ശരിക്കും ബോധ്യപ്പെടുത്താനെനിക്കാവില്ല." പരിഭാ ഷയുടെ സമയം ഇത്തരം വാചകം പറയാത്ത ഒരു ദിവസം പോലുമു ണ്ടായിട്ടില്ലായെന്ന് തന്റെ അധ്വാനത്തെ സംബന്ധിച്ചു പറയുമ്പോൾ സ്പ്രിംഗ് പറയുന്നുണ്ട്. ഇതൊക്കെയാണെങ്കിലും സ്പ്രിംഗിന്റെ പരിഭാഷ പൂർണ്ണമാവുകയോ അച്ചടിക്കുകയോ ചെയ്യുവാൻ സാധിച്ചില്ല. മിഷൻ സൊസൈറ്റിയുടെ 24-ാമത്തെ വാർഷിക റിപ്പോർട്ടിൽ സ്പ്രിംഗ് തലശ്ശേ രിയിൽ നിന്ന് സങ്കടത്തോടെ ഇക്കാര്യം വിവരിച്ചിട്ടുണ്ട്. 1825-ൽ വീണ്ടും

തീരുമാനമുണ്ടായത് മലയാളഭാഷ സംസാരിക്കുന്നിടത്തെല്ലാംകൂടി ഒറ്റ പരിഭാഷ മതിയെന്നാണ്.

ഒരു മലയാള ബൈബിൾ പരിഭാഷയുണ്ടാകുവാൻ ഇത്രയധികം സമയമെടുത്തു എന്നത് അത്ഭുതപ്പെടുത്തുന്ന വസ്തുതയാണ്. ഇന്ത്യയുടെ തെക്കുപടിഞ്ഞാറ് കൊല്ലത്തുള്ള ജസ്യൂട്ട്സ് (Jesuits) 1578-ൽ തന്നെ വിശ്വാസസംഹിതകളുടെ ഒരു തമിഴ് പരിഭാഷ അച്ചടിപ്പിച്ചിരുന്നു. അടുത്ത വർഷം അതിലും വലിയതൊന്ന് കൊച്ചിയിലും പുറത്തിറക്കി. എന്നാൽ അതു കഴിഞ്ഞ് നിണ്ട 250 വർഷങ്ങൾ വേണ്ടിവന്നു മുഴുവൻ ബൈബിളും അച്ചടിപ്പിക്കുവാൻ. മൂന്നു നൂറ്റാണ്ടുകളായി തെക്കേ ഇന്ത്യയിൽ പ്രവർത്തിച്ച കത്തോലിക്കരെ കുറ്റപ്പെടുത്താതെ ഒരു എക്യുമിനിക്കൽ ദർശനമാണ് ബുക്കാനൻ ഇക്കാര്യത്തിൽ കാണിച്ചത്. മറ്റുള്ളയാളുകളുടെ ഉപയോഗത്തിനായി വേദപുസ്തക പരിഭാഷകൾ ഉണ്ടാക്കേണ്ടത് നമ്മുടെ കടമയാണെന്ന് തന്റെ സ്വന്തമാളുകളെ ബോധ്യപ്പെടുത്തുവാൻ ബുക്കാനന് സാധിച്ചു.